# കാമധേനു



ഇ. പി. ഭരത പിഷാരടി

---

വില മുപ്പത്താറു രൂപ.

# KAMADHENU

(Malayalam Version)

A compilation of forty lessons in sanskrit

By E. P. BHARATA PISHARADI

Fourth impression, June 1983.

Copies 1000

Price Rs 35-00

Publishers:

KAMADHENU PUBLICATIONS

P. O. ERANELLUR, TRICHUR Dt. KERALA



Printed at:

Emmanuel Press, Kunnamkulam.

# प्रार्थना

क्षुद्रान्धकारान् विचारनिकरा—
नुच्चाटयद्भ्यो हृद-
स्तत्त्वं सत्यतमं प्रकाश्य दृढता—
मापादयद्भ्यो नृणाम्
प्राज्ञेभ्यस्तमसः परत्र विषये
स्वैरं चरद्भ्यः सदा
तृप्तेभ्यः परब्रह्मचिन्तनरता
तेभ्यो गुरुभ्यो नमः

# ഉപോദ്ഘാതം

* अनारम्भो हि कार्याणां प्रथमं बुद्धिलक्षणम् ।
प्रारब्धस्यान्तगमनं द्वितीयं बुद्धिलक्षणम् ॥

എത്ര ശാന്തവും ശാലീനവും സരളവുമായൊരുപദേശം! അനുഭവസമ്പന്നതയിൽനിന്നുറവന്ന ഈ സൂക്തം ആരുടെ കരളിലും തുളച്ചുകയറിച്ചെന്നിടംപിടിക്കും.

## ആരംഭം

1959-ൽ തിരുനാവായവെച്ചാണ് സംസ്കൃതം സരളരീതിയിൽ പഠിപ്പിക്കുവാനുള്ള മാർഗ്ഗമാരായുവാൻ ഞാൻ യാദൃച്ഛികമായി പ്രേരിതനായതു്. മലയാളം പ്രഥമഭാഷയായെടുത്തു് മാർച്ചിൽ പരീക്ഷക്കിരുന്ന വിദ്യാർത്ഥികൾക്ക് അടുത്ത ജൂണിൽ ആയുർവ്വേദ കോളേജിൽ ചേരണം; ഹിന്ദി അക്ഷരമേ അവർക്കറിയുള്ളു. ആ കൈമുതലുമായി സംസ്കൃതം പഠിക്കാൻ അവരെന്നെ സമീപിച്ചു. രണ്ടു മാസമേ ഒഴിവുള്ളു; അതിനിടയ്ക്കു് ഒരുവിധം കാവ്യവ്യുത്പത്തിയുണ്ടാവണം. എന്തു് വേണമെന്നാലോചിച്ചു. സിദ്ധരൂപമുരുവിടുവിക്കാൻ ശ്രമിച്ചാൽ അതിനുതന്നെ രണ്ടുമാസം പോരാതെ വരും. മാത്രമല്ല, നാലുദിവസം കഴിയുമ്പോഴേക്കും ക്ലാസ്സിൽ ഞാൻ മാത്രം ശേഷിക്കാനും മതി. അതുകൊണ്ടു് ഒരു പുതിയ മാർഗ്ഗമവലംബിക്കുകയേ നിർവ്വാഹമുള്ളൂ, എന്നായി. തുടർന്നുണ്ടായ പരിശ്രമത്തിന്റെ ഫലമായി സ്വന്തമായൊരു പദ്ധതി രൂപംപൂണ്ടു. പ്രയോഗദശയിൽ അതു് ഏറെക്കുറെ വിജയിച്ചുവെന്നുതന്നെ പറയാം. ആ ഉത്സാഹത്തള്ളിച്ചയിൽ ആ പ്രസ്ഥാനത്തിനു കാമധേനുപദ്ധതിയെന്നു് പേരുമിട്ടു.

## ബാല്യാരിഷ്ടങ്ങൾ

1961-ൽ എന്റെ സ്ഥലമാററം പ്രമാണിച്ച് പ്രവർത്തനം ഷൊറണ്ണൂരിലേക്ക് മാറി. തുടർന്നു പ്രതിവർഷം വേനലൊഴിവുകാലത്തു് ക്ലാസ്സുകൾ സംഘടിപ്പിച്ചുവന്നു. പ്രചരണത്തിന്നാവശ്യമായ പ്രസിദ്ധീകരണമില്ലായ്കയാലും വ്യക്തിപരമായ അസൌകര്യങ്ങളാലും ചില വർഷം കോഴ്സുകൾ നാമമാത്രമായി നടത്തേണ്ടിവന്നു. പലപ്പോഴും കടുത്ത നൈരാശ്യമനുഭവപ്പെട്ടു. ഇടയ്ക്കിടയ്ക്കെല്ലാം എന്റെ ഹൃദയം മന്ത്രിച്ചു, "अनारम्भो हि..."

കാര്യം തുടങ്ങിവെക്കായ്ക ബുദ്ധിതന്നാദ്യലക്ഷണം;
തുടങ്ങിയാൽ സമാപിക്ക; അതിൻ മററൊരു ലക്ഷണം.

പക്ഷേ ഉദാരരായ ചില പണ്ഡിതന്മാർ എന്റെ പ്രവർത്തനത്തെ അർഹിക്കുന്നതിലുമധികമനുഗ്രഹിച്ചു. ആ അനുഗ്രഹം എന്റെ പദ്ധതി വികസിപ്പിക്കുവാനാവശ്യമായ പ്രചോദനം നൽകി. എന്നിട്ടും ഞാനെന്റെ ഉദ്യോഗത്തിന്റെ പൊക്കിൾക്കൊടിയും പിടിച്ച് ഈ ഗർഭപാത്രത്തിനകത്ത് ചുരുണ്ടുകിടന്നു. അതുമായുള്ള ബന്ധം തീരെ അറ്റുപോയതുപോലാം. ഞങ്കിലേ പുഴുവിനൊരു ജീവൻ സ്വതന്ത്രമായി വളരുകയുമുള്ളൂ. [illegible] ചായിതാകുന്ന ഈ ഉഷ്ണഭൂമിയിൽ ഒറ്റപ്പെട്ടു കിടക്കുന്ന ഒരു കൈക്കുഞ്ഞ് കയ്യും കാലും കുടഞ്ഞ് കരയുകയാണ്. ആ കരച്ചിൽ കേട്ട് ആരെങ്കിലും അടുത്തു വരാതിരിക്കില്ല. പറയനെടുത്തു വളർത്തിയാൽ പറയനാകും. ബ്രാഹ്മണനാണെങ്കിലോ അഗ്നിഹോത്രിയും!

## പദ്ധതിയുടെ രൂപം

പത്തിലധികം തവണ ആവർത്തിച്ചെടുത്ത ഈ പദ്ധതിയുടെ നിലവിലുള്ള സ്വരൂപമൊന്ന് സംക്ഷേപിക്കാം. നാല്പതു ദിവസമാണ് കോഴ്സിന്റെ കാലാവധി. ആദ്യത്തെ പന്ത്രണ്ടുദിവസം സംസ്കൃതവ്യാകരണത്തിലെ സാമാന്യവിധികൾ വിദ്യാർത്ഥികൾക്ക് അറിയാവുന്ന മറ്റു ഭാഷകളുമായി താരതമ്യപ്പെടുത്തി പഠിപ്പിക്കുന്നു. പതിമൂന്നാം ദിവസം മുതൽ രഘുവംശം നാലാംസർഗ്ഗമെടുത്തുതുടങ്ങും. രഘുവിന്റെ ദിഗ്വിജയം, അനുഷ്ടുപ്‌വൃത്തം എന്നിവയാൽ സരസവും സരളവുമായ ആ സർഗ്ഗത്തിൽ ഇവിടവിടെയായി പഠിച്ച പാണിനീയ നിയമങ്ങൾ ഉദാഹരിപ്പിക്കാൻ ധാരാളം സന്ദർഭങ്ങളുണ്ട്. ഇരുപതാം ദിവസംമുതൽ പാഠമാധ്യമം അല്പാല്പമായി സംസ്കൃതമായിത്തുടങ്ങും. മുപ്പതാംദിവസത്തിനു മുമ്പായി ആ സർഗ്ഗമവസാനിക്കും. തുടർന്ന് ഏകഭാരതമെന്നൊരു നാടകമവതരിപ്പിക്കും. പിന്നെ വാല്മീകിരാമായണം, മഹാഭാരതം, ഭാഗവതം, ശാകുന്തളം, കഠോപനിഷത്ത്, ഋഗ്വേദം എന്നിവയിൽനിന്ന് ചില ഭാഗങ്ങളെടുത്ത് അവയുടെ ഭാഷകളിലേയും സാങ്കേതികതകളിലേയും സവിശേഷതകൾ പരിചയപ്പെടുത്തും. ആദിമദിവസംമുതൽക്കുതന്നെ ആവശ്യമായ ഭാഷാശാസ്ത്രതത്വങ്ങൾ അവിടവിടെ സന്ദർഭാനുസാരമവതരിപ്പിക്കും. നാല്പതു ദിവസവും അന്നന്നത്തെ നിലവാരമനുസരിച്ച് സംസ്കൃതത്തിലേക്ക് തർജ്ജമയുണ്ടായിരിക്കും. പ്രയോഗപരിചയമില്ലാതെ സിദ്ധരൂപങ്ങൾ മനഃപാഠമാക്കി മുഷിപ്പിക്കുന്ന രീതി ഈ പദ്ധതിയിലില്ലതന്നെ.

## കാമധേനു

വാങ്മയമായ പ്രസ്തുത പദ്ധതിയുടെ ഏറെക്കുറെ വിപുലീകൃതമായൊരു രൂപരേഖ മാത്രമാണ് കാമധേനു. ഒരു പുസ്തകത്തിന്റെ തൊഴുത്തിൽ

ട്ടടച്ചപ്പോഠം പലവിധത്തിലുള്ള നിയന്ത്രണങ്ങഠംക്കം അവഠം വിധേയയാ യി. ക്ലാസ്സിലെ വാങ്ങ്മയമായ വിശദീകരണത്തിൻെറ സജീവത മുഴുവ നും ലിപികളിലൂടെ പകർത്താൻ വിഷമമാണു്. എങ്കിലും പിപാസുക്കഠം ക്കം ബുഭുക്ഷുക്കഠംക്കമാവശ്യമുള്ളതെന്തും അവഠം ചുരത്തിത്തരുമെന്നു് ഞാൻ കരുതുന്നു.

## ഭയപ്പെടാനില്ല

ഒരു ഭയരളീയനെസ്സംബന്ധിച്ചേടത്തോളം സംസ്കൃതം, നാമെങ്ങി നെയോ ധരിച്ചുവെച്ചപോലെ, അത്ര മെരുങ്ങാത്ത ഭാഷയല്ല. മലയാള ത്തിൽ ഒരുവിധം നല്ല സാഹിത്യഭാഷ മനസ്സിലാക്കാൻ കഴിവുള്ള കേരളീ യനു് സംസ്കൃതത്തിലെ പദസമുച്ചയം പുതുതായിത്തേടിപ്പിടിക്കേണ്ട തില്ല. നാമങ്ങളിലും ധാതുക്കളിലും സംശ്ലേഷിച്ചുകിടക്കുന്ന പ്രത്യയങ്ങ ളുടെ അർത്ഥവും അവയുടെ പ്രയോഗവും മാത്രമേ പരിചയപ്പെടുത്തിക്കൊടു ക്കേണ്ടതുള്ളു. അതും മററു് ഭാഷകളുമായി താരതമ്യപ്പെടുത്തി പഠിപ്പിക്കു ന്നതായാൽ ജിജ്ഞാസ വർദ്ധിച്ചുവരും. പഠനം സരസവും സഫലവുമാവാ നുള്ള ഏകമാർഗ്ഗം ജിജ്ഞാസ വളർത്തുകയാണു്. അല്പം ചില രൂപങ്ങഠം ഹൃദിസ്ഥമാക്കാനുള്ള സന്നദ്ധതകൂടിയുണ്ടെങ്കിലോ, പഠനം കൂടുതൽ ത്വരി തപ്പെടുത്തുകയും ചെയ്യാം.

## ലോകഭാഷകൾ-ഒരു പഠനം

സംസ്കൃതഭാഷയെപ്പററി നാം പരമ്പരയാ ധരിച്ചുവരുന്ന അലൌ കിക പരിവേഷങ്ങളെല്ലാം മാററിവെച്ചു് ചരിത്രപരമായൊരു പഠനം ഈ സന്ദർഭത്തിൽ ആവശ്യമാണു്. കൃത്രിമമായി കെട്ടിച്ചമച്ചുണ്ടാക്കിയ മിത്ഥ്യാ മഹത്വത്തെ അകററിനിർത്താനും സ്വാഭാവികമായ യഥാർത്ഥമഹത്വത്തെ കണ്ടറിയാനും ആ പഠനം ഉപകരിക്കുമെന്നു കരുതുന്നു.

സംസ്കൃതം ദേവഭാഷയാണു്. അതു് ഞാൻ പൂർണ്ണമായും വിശ്വ സിക്കുന്നു. പക്ഷെ,, ആ ദേവന്മാർ ആകാശത്തിനപ്പുറത്തു് അമൃതും അപ്സ രസ്സുകളുമായി കഴിഞ്ഞുകൂടുന്ന ഒരു വർഗ്ഗമാണെന്നു് പറഞ്ഞാൽ എനി ക്കതു് വിശ്വസിക്കാൻ വയ്യ. ദേവന്മാർ! അവർ നമ്മുടെ പൂർവ്വികരാണു്. ആയിരമായിരമാഘാതങ്ങളുമായേററുമുട്ടി വിജയവും പരാജയവും, സുഖവും ദുഃഖവുമെല്ലാം എടുത്തമ്മാനമാടിക്കൊണ്ടു് ഉജ്ജ്വലമായൊരു ജീവിത ത്തിൻെറ നേക്കു് കുതിച്ചുപാഞ്ഞിരുന്ന ഒരു ജനസമുദായമാണവർ. അവ രുടെ വിജിഗീഷയും സത്യാന്വേഷണവ്യഗ്രതയും ഇന്നും നമ്മുടെ സിരക ളിൽ പ്രവഹിക്കുന്നുണ്ടു്. ദേവശബ്ദ വ്യുൽപത്തിതന്നെ ഇതിനു് ഒരുദാഹ രണമാണു്. 'ദിവ്'' ധാതുവിൽനിന്നാണു് ദേവശബ്ദ വ്യുൽപത്തിയെന്നതു് സ്പഷ്ടമാണു്. ദിവ് ധാതുവിനു് പല അർത്ഥങ്ങളുമാണുള്ളതു്. അതിൽ പാണിനി നിർദ്ദേശിച്ചിട്ടുള്ളതു് ഇത്രയുമാണു്. "ദിവ്-ക്രീഡാ, വിജിഗീ

ഷാ, വ്യവഹാര, ദ്യുതി സ്തുതി, മോദ, മദ, സ്വപ്ന, കാന്തി, ഗതിഷു ഇത്യർത്ഥങ്ങളാണ് അതിനുള്ളത് ഇതിൽനിന്ന് ജീവിതത്തിന്റെ വിവിധ വശങ്ങളിലും വികാസം പ്രാപിച്ചൊരു ജനസമുദായമാണ് ദേവന്മാരെന്നാണ് നാം മനസ്സിലാക്കേണ്ടത്'. അവർ വിനോദിക്കും, മറ്റെന്തിനേയും വിജയിക്കാനാഗ്രഹിക്കും; നല്ലപോലെ ചിന്തിക്കും; സംശയപരിഹാരത്തിനവർ ചർച്ചകൾ നടത്തും; (നാനാസന്ദേഹഹരണാദ് വ്യവഹാര ഇതി സ്മൃതഃ എന്നാണ് കാത്യായനൻ വ്യവഹാരശബ്ദത്തിന് അർത്ഥം കൊടുത്തു കാണുന്നത്). സ്വന്തം പ്രയത്നത്താൽ അവർ ശോഭിക്കും. തങ്ങളുടെ ജീവിതം അനുഗ്രഹിക്കാനെത്തുന്ന പ്രകൃതിശക്തികളെ അവർ സ്തുതിക്കും; സ്വയമാനന്ദിക്കും; ആ ലഹരിയിൽ അന്തംവിട്ടുപോകും; ഒരിടത്തുനിന്ന് മറ്റൊരിടത്തേക്ക് പ്രയാണം ചെയ്യും. ഇങ്ങനെ ജീവിതത്തിന്റെ നാനാ പരിതസ്ഥിതികളും നാനാവശങ്ങളും അനുഭവിച്ചാസ്വദിച്ച് വളർന്നുവന്ന ഒരു ജനവർഗ്ഗമാണ് ദേവന്മാർ. അനുഭവസമ്പന്നരായ അവരുടെ ചിന്തകൾക്കും അവയുൾക്കൊള്ളുന്ന ഭാഷക്കും മഹത്ത്വവും ഗുരുത്വവും കൂടും. ആ നിലയ്ക്കാണ് ഞാൻ ആ ദേവഭാഷയെ ആദരിക്കുന്നതും ആരാധിക്കുന്നതും.

ലോകത്തിലെ വിവിധ ഭൂഖണ്ഡങ്ങളിൽനിന്നും ഓരോ വ്യക്തികളെ ഒരുമിച്ചുകൂട്ടി ഒരു പ്രദർശനം നടത്തുകയാണെന്നിരിക്കട്ടെ. ആ പ്രദർശനം എത്ര ആകർഷകമായിരിക്കും! എന്താണ് അതിനിത്രമാത്രം ആകർഷകത്വം? എല്ലാവരും മനുഷ്യരല്ലേ? ആണെന്ന് സമ്മതിക്കാം. ശരീരഘടനയെല്ലാം ഒരുപോലെത്തന്നെ. പക്ഷെ ഏതൊരു കുട്ടിക്കും വ്യക്തമായി മനസ്സിലാക്കാൻ കഴിയുന്ന ചില വ്യത്യാസങ്ങൾ അവരിൽ കാണാം. നിറം, ഉയരം, അവയവങ്ങളുടെ ആകാരം ഇവയെല്ലാം ആ വ്യത്യസ്തതക്ക് കാരണമാണ്. ഭക്ഷണം കഴിക്കുന്നതും വസ്ത്രം ധരിക്കുന്നതും ഓരോ വിധത്തിലായിരിക്കും. അതുപോലെ ആശയാവിഷ്കരണോപകരണങ്ങളായ ഭാഷകളും വ്യത്യസ്തമായിരിക്കണം.

നമുക്കിവിടെ ലോകഭാഷകളുടെ ഒരു പ്രദർശനം നടത്തിനോക്കാം. നാമും നമ്മുടെ സഹജീവികളും സംസാരിക്കുന്നതും സംസാരിച്ചിരുന്നതുമായ ഭാഷകൾ എത്രമാത്രമുണ്ടെന്ന് സാമാന്യമായി മനസ്സിലാക്കാൻ അതുപര്യാപ്തമാകും. ഭാഷകൾ ലോകത്തിലവിടവിടെയായി മനുഷ്യസമുദായത്തെപ്പോലെത്തന്നെ പല വർഗ്ഗങ്ങളായി ചിന്നിച്ചിതറിക്കിടക്കുകയാണ്. അവയെ ഒരു വർഗ്ഗമായി അഥവാ ഒരു കുടുംബമായി തരംതിരിക്കുന്നത് പ്രത്യയങ്ങൾ, അവ പദങ്ങളോട് ചേർക്കുന്ന സമ്പ്രദായം, വാക്യഘടനാരീതി, അക്ഷരമാല, സ്വരവികാരങ്ങൾ, പൊതുവിലുപയോഗിക്കുന്ന വീട്ടുഭാഷാപദങ്ങൾ മുതലായവയുടെ സാധർമ്മ്യത്തിന്റെ അടിസ്ഥാനത്തിലാണ്.

അവർ വന്നു; അവർ വന്താർ; ते आये, ते आयान्, They came എന്നിങ്ങനെ പലരും പല ശബ്ദങ്ങൾകൊണ്ടു് ഒരേ ആശയത്തെ ആവിഷ്കരിക്കുന്നു. ഇതിൽ ഒന്നും രണ്ടും വാക്യങ്ങൾക്കു് മേൽപറഞ്ഞവയിൽ ചില സാധർമ്മ്യങ്ങൾ കാണാം. മൂന്നിലും നാലിലും ക്രിയാപദങ്ങൾക്കു തമ്മിൽ സാദൃശ്യം പ്രകടമാണു്. നാലും അഞ്ചും വാക്യങ്ങളിൽ കർത്തൃപദങ്ങൾക്കാണു് സാദൃശ്യം. ते, they എന്നിവക്കു് അർത്ഥത്തിലും ഉച്ചാരണത്തിലും കാണുന്ന സാദൃശ്യം അവ ഒരേ പദത്തിന്റെ രൂപാന്തരങ്ങളാണെന്നു് ഊഹിക്കാൻ കാരണമായിത്തീരുന്നു. ഇങ്ങനെയുള്ള അനുമാനങ്ങളിൽ നിന്നു് ഭാഷാശാസ്ത്രകാരന്മാർ ചില സിദ്ധാന്തങ്ങളിൽ എത്തിച്ചേർന്നിട്ടുണ്ടു്. ആ സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽ ലോകഭാഷകളെ അവർ ഇങ്ങിനെ വർഗ്ഗീകരിക്കുന്നു.

| ഭാഷാഗോത്രം | പ്രചരിക്കുന്ന ഭൂവിഭാഗങ്ങൾ | ശാഖകൾ |
|---|---|---|
| 1 ഇന്തോ-യൂറോപ്യൻ ഗോത്രം | ഉത്തരഭാരതം, ആഫ്ഗാനിസ്ഥാൻ, ഇറാൻ യൂറോപ്പു്. | സംസ്കൃതം, പ്രാകൃതം, പാലി, പഴയ ലാററിൻ, ഇറാൻഭാഷകൾ, ഹിന്ദി, മറാട്ടി, ഗുജറാത്തി, പഞ്ചാബി, ബങ്കാളി, നേപ്പാളി, ഇംഗ്ലീഷ്, ഫ്രഞ്ചു്, ജർമ്മൻ, സ്പാനിഷ്, ഇററാലിയൻ, ഗ്രീക്, റഷ്യൻ, അർമ്മീനിയൻ, പേർഷ്യൻ |
| 2 സെമിററിക് ഗോത്രം | ഫിനീഷ്യാ, ഇസ്രായിൽ, അറേബ്യാ, സിറിയ, ഇറാക്കു് | ഹീബ്രൂ, ഫിനീഷ്യൻ, അസിറിയൻ, അറബിക്, സിറിയൻ. |
| 3 ഹെമിററിക് ഗോത്രം | ഈജിപ്തു്, ആഫ്രിക്കയുടെ വടക്കും, വടക്കുപടിഞ്ഞാറും ഭാഗങ്ങൾ, എത്യോപ്പിയ. | കോപ്ററിക്. പ്രാചീന ഈജിപ്ഷ്യൻ, എത്യോപ്പിക് ഭാഷകൾ, ബെർബർ ഭാഷകൾ. |
| 4 തെക്കുകിഴക്കൻ ഏഷ്യാററിക് ഗോത്രം | ചൈന, ബർമ്മ, സയാം ടിബെററ്, ഏഷ്യയുടെ തെക്കുകിഴക്കൻ പ്രദേശമെല്ലാം. | ചൈനീസ്, അന്നാമീസ്, ബർമ്മീസ്, സയാമീസ്, തിബത്തൻ. |

| ഭാഷാഗോത്രം | ഭൂവിഭാഗങ്ങൾ | ശാഖകൾ |
|---|---|---|
| 5 യൂറൽ അൾട്ടായിക ഗോത്രം | ലാപ്പ്ലാൻഡ്, സൈബീരിയ, ഫിൻലൻഡ് ഹംഗറി, ടർക്കി, മഞ്ചൂറിയ, മംഗോളിയ. | ലാപ്പിഷ്, സമോയെഡ്, ഫിന്നിഷ്, മഗ്യാർ, ടർക്കിഷ്, മഞ്ചൂറിയൻ, മംഗോളിയൻ. |
| 6 ആസ്ത്രിക ഭാഷാ ഗോത്രം അഥവാ മലയോ പോളിനേഷ്യൻ ഗോത്രം | മഡഗാസ്കർ ദ്വീപുമുതൽ ശാന്തസമുദ്രത്തിലെ ഏസ്റ്റർ ദ്വീപുവരെയുള്ള പ്രദേശം മുഴുവനും. പുറമെ ഇന്തോചൈന, മലയ, ഇന്ത്യയൽ വടക്ക കിഴക്കൻ പ്രദേശം. | മലേനേഷ്യൻ, പോളിനേഷ്യൻ, മലയൻ, ലമഗസി, ആസ്ത്രേലിയൻ, ഖാസി, മുണ്ഡ. |
| 7 ബണ്ടുഗോത്രം | തെക്കെ ആഫ്രിക്കയുടെ തെക്കുഭാഗവും മദ്ധ്യഭാഗവും. | സുളു, ഹെറേറാ, ക്സോസാ, സ്വാഹിലി, ഗാൻഡാ, ഡുവാലാ, കോംഗോ, ബംബാ. |
| 8 ദ്രാവിഡഗോത്രം | ദക്ഷിണഭാരതം | മലയാളം, തമിഴ്, തെലുങ്ക്, കന്നാടകം. |
| 9 കക്കേഷ്യൻ ഭാഷാസംഘം | കാക്കസെസ്സ് പർവ്വതനിരക്കടുത്ത പ്രദേശങ്ങൾ | സക്കേഷ്യൻ, കിസ്ത്യൻ, ലെസ്ഘ്യൻ, ജാജ്ജിയൻ, മിൻഗ്രീലിനൻ. |
| 10 അമേരിക്കൻ ഭാഷാസംഘം | ഗ്രീൻലണ്ട്, കനാഡ, ഐക്യനാടുകൾ, മെക്സിക്കോ, യുക്കട്ടൻ, സെൻട്രൽ അമേരിക്ക, തെക്കെ അമേരിക്ക | എസ്കിമോ, അതബാസ്കൻ, അൽഗോൻകിൻ, ഡൊനോറ, മയ, ക്യൂവ, ക്യരിബ്, അറാവക, കചിച്വാ, പ്യൂവൽക്കേ. |
| 11 മദ്ധ്യാഫ്രിക്കൻ ഭാഷാസംഘം | മദ്ധ്യാഫ്രിക്ക | വെലോഫ്, മെൻഡോ, സോങ്ഘ്രി, ന്യൂബിയൻ, നമാ, ഖൊര, ബുഷ്മെൻ ഭാഷകൾ. |

## ഒററപ്പെട്ട ഭാഷകൾ

| | | |
|---|---|---|
| ബാസ്ക് | പിരണീസ് പർവ്വതനിരയുടെ പശ്ചിമഭാഗം | 8 വിഭാഗങ്ങൾ |

| | | |
|---|---|---|
| ജപ്പാനീസ് | ജപ്പാൻ | ജപ്പാനീസ് |
| കൊറിയൻ | കൊറിയ | കൊറിയൻ |
| ഹൈപ്പർ ബോറിയൻ | ഏഷ്യയുടെ വടക്കുകിഴക്ക് സഖലിൻ, കാംചാട്ക് എന്നീ ദ്വീപുകൾ | ഐനുഭാഷകൾ, ഘിലിയക, കാംചട്കിയൻ. |

## ഗോത്രം-സംഘം-ഏകകം

ഇവയിൽ ആദ്യത്തെ എട്ടെണ്ണം ഭാഷാഗോത്രങ്ങളാണ്. ഒരു ഗോത്രത്തിൽനിന്നു വേർപിരിഞ്ഞുപോയ ഭാഷകൾക്ക് തമ്മിൽ പല അംശങ്ങളിലും സാദൃശ്യമുണ്ടായിരിക്കും. മലയാളവും തമിഴും തമ്മിൽ ഇത്രയുമധികം സാദൃശ്യം തോന്നാൻ കാരണം അവ ഒരേ ഗോത്രത്തിൽ പെട്ടതാണ്. തുടർന്ന് ഒമ്പതും പത്തും പതിനൊന്നും ഭാഷാസംഘങ്ങളാണ്. ഒരു സംഘത്തിൽ പെട്ട ഭാഷകൾക്ക് പരസ്പരം സാധർമ്മ്യമുണ്ടായിരിക്കയില്ലെന്നതാണ് ഗോത്രത്തിൽനിന്ന് സംഘത്തിനുള്ള വ്യത്യാസം. പക്ഷേ അവ ഒരു ഭൂഖണ്ഡത്തിൽതന്നെ തൊട്ടുതൊട്ട പ്രദേശങ്ങളിൽ പ്രചരിക്കുന്നതിനാൽ അവയെ ഒരു സംഘമെന്ന നിലയ്ക്കിവിടെ എടുത്തുവെന്നു മാത്രം. ഒററപ്പെട്ട ഭാഷകൾക്ക് അവാന്തരവിഭാഗമോ അയൽക്കാരോ ഇല്ലെന്നതാണ് വിശേഷം. അവ ഒരു പ്രത്യേക പ്രദേശത്തങ്ങനെ ഒററപ്പെട്ടു കഴിയുന്നുവെന്നു മാത്രം.

## ലോകഭാഷകളിൽ-സംസ്കൃതം.

മേൽപറഞ്ഞ ഭാഷാഗോത്രങ്ങളിൽ ഇൻേറാ യൂറോപ്യൻ ഗോത്രങ്ങളിലൊരു ശാഖയാണ് സംസ്കൃതമെന്ന് മനസ്സിലാക്കാം. മദ്ധ്യേഷ്യയിൽനിന്ന് ഓരോ കാലത്തുണ്ടായ ജനപ്രവാഹങ്ങൾക്കിടയിൽ ചില സംഘങ്ങൾ ഇറാനിലൂടെ ബുക്കാറാ വഴി യൂറോപ്പിൻെറ വടക്കുപടിഞ്ഞാറു ഭാഗങ്ങളിൽ ചെന്നു അവിടവിടെ താമസമുറപ്പിച്ചു. വളരെക്കാലങ്ങൾക്കുശേഷം ചില സംഘങ്ങൾ പേർഷ്യ അർമ്മീനിയ മുതലായ പ്രദേശങ്ങളിലൂടെ സിന്ധുനദീതീരത്തെത്തിച്ചേർന്നു. ഈ സംഘങ്ങൾ ചെന്നെത്തിയ സ്ഥലങ്ങളിലെല്ലാം പെരുകിപ്പരന്നു. മദ്ധ്യേഷ്യ വിട്ടപ്പോൾ ഒരു ഭാഷ മാത്രം സംസാരിച്ചിരുന്ന ആ ജനവർഗ്ഗത്തിൻെറ കോടാനുകോടിക്കണക്കിലുള്ള അനന്തരപരമ്പരകൾ ഇന്നു സംസാരിക്കുന്നതു് മുന്നൂറിലധികം ഭാഷകളാണ്

തെക്കോട്ടിറങ്ങിയവർ വളരെക്കാലം ഇറാനിലും പരിസരങ്ങളിലും കുടിയേറിപ്പാർത്തിട്ടുണ്ട്. അവിടന്നവരിൽ ചില സംഘം ഇന്ത്യയിലേക്കിറങ്ങി അതുകൊണ്ട് ഇറാനിൽ താമസമുറപ്പിച്ചവരുടേയും സിന്ധുനദീതീരത്തെത്തിയവരുടേയും ഭാഷയ്ക്ക് പറയത്തക്ക വ്യത്യാസം വന്നുചേർന്നു. തെക്കോട്ടിറങ്ങിയ വിഭാഗം ആര്യവർഗ്ഗമെന്ന പേരിലറിയപ്പെട്ടു. അവരുടെ

ഭാഷ ആൎയ്യഭാഷയെന്നും. അങ്ങിനെ മദ്ധ്യേഷ്യ വിട്ടു് നാനാ ഭൂവിഭാഗങ്ങളിലേക്കും പോയി താമസമുറപ്പിച്ച ആ ജനത ആദ്യം സംസാരിച്ചിരുന്ന ഒരേ ഒരു ഭാഷ ദേശ്യഭേദങ്ങൾകൊണ്ടും ഇതരസമുദായ സംസൎഗ്ഗംകൊണ്ടും എട്ടു് താവഴികളായിത്തിരിഞ്ഞു. ആൎയ്യൻ, അൎമ്മീനിയൻ, ഹെല്ലയിക്, ഇല്ലീറിയൻ, ഇററാലിക്, കെൽട്ടിക്, ട്യൂട്ടോണിക്, സ്ളാവോണിക് എന്നിവയാണു് താവഴികൾ. ഈ താവഴികളിൻ മുതുമുത്തശ്ശിമാർ പലരും കാലഗതി പ്രാപിച്ചിട്ടുണ്ടു്. അനേകം പേരക്കിടാങ്ങൾ നല്ല അന്തസ്സിൽ കഴിഞ്ഞുകൂടുന്നുമുണ്ടു്.

## ആൎയ്യഭാഷാശാഖ

ആൎയ്യശാഖ ഇന്ത്യൻ ഇറാനിയൻ എന്നു രണ്ടായിപ്പിരിഞ്ഞു. ആ താവഴി ഇങ്ങനെ പെരുകുന്നു.




## പ്രാകൃതഭാഷകളും ഉത്തരഭാരതഭാഷകളും

ആൎയ്യന്മാർ വന്നു് ഇന്ത്യയിൽ കുടിയേറിപ്പാൎത്ത പ്രദേശങ്ങളെ ഒട്ടു ആൎയ്യാവൎത്തമെന്നു് വിളിച്ചുവന്നു. അവരവിടെ വരുന്ന കാലത്തു് സംസാരിച്ചിരുന്ന ഭാഷയാണു് നാമിന്നു് വേദങ്ങളിൽ കാണുന്നതു്. അനന്തരം

ന്നത ചില ചിന്തകന്മാരുടെ അല്പം പരിഷ്കരിച്ച ഭാഷയാണ് ഉപനിഷത്തുകളിലുള്ളത്. ബി. സി. ആറാം നൂററാണ്ടിനടുത്താണ് പാണിനിയുടെ കാലം. ആ അത്ഭുതമനുഷ്യൻ അന്ന് നിലവിലുണ്ടായിരുന്ന ആ ഭാഷയെ ചില നിയമങ്ങളെല്ലാംവെച്ച് സംസ്കരിച്ചു. അതിനു മുമ്പും പലരും ആ തുറയിൽ പരിശ്രമിച്ചിട്ടുണ്ടെങ്കിലും പാണിനിക്കു ശേഷമാണ് ആര്യഭാഷ സംസ്കൃതമെന്ന പേരിലറിയപ്പെടുന്നത്. സംസ്കരിക്കപ്പെട്ടത് സംസ്കൃതം. തുടർന്നുള്ള സാഹിത്യരചനയെല്ലാം സംസ്കൃതത്തിലായി. പക്ഷെ സാധാരണക്കാർക്കു ഇത്രയും നിയമബദ്ധമായ ഭാഷ സാധാരണാവശ്യങ്ങൾക്കെങ്ങനെ കൈകാര്യം ചെയ്യാൻ കഴിയും? അവർ അവരുടെ നിലവാരത്തിൽ ആ ഭാഷ കൈകാര്യം ചെയ്തുവന്നു. അങ്ങിനെ സംസ്കൃതം പണ്ഡിതഭാഷയായി. സാധാരണക്കാർ സംസാരിച്ചുവന്ന ഭാഷ പ്രാകൃതവുമായി. പ്രാകൃതഭാഷ ദേശ്യഭേദമനുസരിച്ച് പലവിധമായി. അത് സ്വാഭാവികമാണ്. ചെറുകാടൻ നാടകങ്ങളിലെ വള്ളുവനാടൻ സംഭാഷണം കുട്ടനാടന്മാർക്ക് മനസ്സിലാക്കാൻ വിഷമമാണ്. അതുപോലെ തകഴിയൻ നോവലുകളിലെ കുട്ടനാടൻ സംഭാഷണം വള്ളുവനാടന്മാർക്കും സുഗ്രഹമല്ല. അപ്പോൾ മലയാളത്തിൽ നാടൻ സംഭാഷണഭാഷ വള്ളുവനാടൻ, കുട്ടനാടൻ, കടത്തനാടൻ എന്നിങ്ങനെ പലതായിത്തിരിക്കാമല്ലൊ. അതുപോലെ അപരിഷ്കൃതരും അനഭ്യസ്തരുമായ ജനവിഭാഗം സംസാരിച്ചുപോന്ന പ്രാകൃതഭാഷകളെ ദേശ്യഭേദമനുസരിച്ച് ശൌരസേനി, മാഗധി, അർദ്ധമാഗധി, മഹാരാഷ്ട്രി, പൈശാചി എന്നെല്ലാം വിളിച്ചുവന്നു. ശൂരസേനന്റെ രാജ്യത്തെ (മധുര) ഭാഷ ശൌരസേനി; മഗധ (ബീഹാർ) യിലെ ഭാഷ മാഗധി. മഗധയ്ക്കും മധുരക്കുമിടയ്ക്കുള്ളത് അർദ്ധമാഗധി. പിശാചങ്ങളുടെ—കാശ്മീർ മുതലായ ഹിമാലയാന്തരപ്രദേശവാസികളുടെ—ഭാഷ പൈശാചി; എന്നെല്ലാമാണവസ്ഥ. കാലാന്തരത്തിൽ ആ പ്രാകൃതഭാഷകൾക്കും വൈയാകരണന്മാർ ചില നിയമങ്ങളിട്ടു. അപ്പോൾ ആ നിയമങ്ങളെയുമുല്ലംഘിച്ച് സാധാരണക്കാർ സംസാരിച്ചുതുടങ്ങി. അങ്ങനെ വന്ന ഭാഷകളെ അപഭ്രംശങ്ങളെന്നു വിളിച്ചു. ആ അപഭ്രംശങ്ങളിൽനിന്നാണ് ഇന്ന് നിലവിലുള്ള ആസാമി, ബങ്കാളി, ഉറിയ, ഹിന്ദുസ്ഥാനി, മറാട്ടി, ഗുജറാത്തി, പഞ്ചാബി, കാശ്മീരി, നേപ്പാളി, സിന്ധി മുതലായ ഭാഷകളുരുത്തിരിഞ്ഞുവന്നിട്ടുള്ളത്. സംസ്കൃതത്തിന്റെയും പ്രാകൃതഭാഷകളുടേയും പ്രചാരമററു. ഇന്ത്യയിലെ കനത്ത ചിന്തകളും ഭാവനകളും സംസ്കൃത ഭാഷയിലായതിനാൽ ഭാരതീയർക്കെന്നല്ല, ലോകചിന്തകർക്കെല്ലാംതന്നെ ആ ഭാഷ അത്യാദരണീയമായിത്തീർന്നു. പ്രാകൃതങ്ങളിൽ അത്ര കനമുള്ളതൊന്നുമില്ലാത്തതിനാൽ ആ ഭാഷകളെ ആരുമത്ര ശ്രദ്ധിച്ചില്ല. സംസ്കൃത നാടകങ്ങളിലെ

ചില നാടൻ സംഭാഷണങ്ങളിൽനിന്നു മാത്രമേ അതിന്റെ രൂപമിന്നതാണെന്നു മനസ്സിലാക്കാൻ ഇന്നു് സാധിക്കുന്നുള്ളൂ. ഭാഷ ഒരു പപ്പായച്ചെടിയാണെങ്കിൽ അതിന്റെ നാമ്പു് നുള്ളിക്കളയുകയാണു് വൈയാകരണൻ ചെയ്യുന്നതു്. നാമ്പററാൽ അദമ്യമായ ജീവശക്തി നശിച്ചുപോകുന്നുമില്ല. തായ്ത്തടിയിൽ ഇള പൊട്ടി ശാഖകൾ തഴച്ചുവളരുന്നു. വീണ്ടും വൈയാകരണൻ നാമ്പു് നുള്ളുന്നു. ആ ഓരോ ശാഖയും വീണ്ടും പല ശാഖകളായി വളരുന്നു; അങ്ങനെ അതിന്റെ തടിയിൽനിന്നു അതിദൂരത്തേക്കു് വളന്നു് പടന്നു് പന്തലിക്കുന്നു. ഇതാണു് ഭാഷയുടെ സ്ഥിതി.

## സംസ്കൃതത്തിന്റെ ലോകോത്തരത്വം

ആര്യസമുദായത്തിന്റെ വികാരം, വിചാരം, ഭാവന മുതലായി അനന്തര തലമുറയ്ക്കു് പകന്നുകൊടുപ്പാനുള്ള അമൂല്യവിഭവങ്ങളെല്ലാം തങ്ങിനില്ക്കുന്നതു് സംസ്കൃതഭാഷയിലാണു്. പരിപക്വമായ ജീവിതാനുഭവങ്ങളുടേയും ആരോത്ഭുതങ്ങൾകൊണ്ടു് ആരേയും സ്തംഭിപ്പിച്ചു നിത്തുന്ന സംഭവങ്ങളുടേയും ഒരു മഹാസമുദ്രമാണു് മഹാഭാരതം. സുകുമാരഭാവന ചിറകടിച്ചു് പറക്കുന്ന സഹാനുഭൂതിയുടെ ഒരു നിർത്ധരിയാണു് രാമായണം. തപോവനവിശുദ്ധി മണക്കുന്ന ശാകുന്തളം! കരഞ്ഞു് കരഞ്ഞു് കടലാക്കുന്ന ഉത്തരരാമചരിതം! എത്രയെത്ര സുന്ദരകലാസൃഷ്ടികളാണതിലുള്ളതു്! ബുദ്ധിശക്തിയുടെ പാരമ്യമുദാഹരിക്കുന്ന സൂത്രങ്ങൾ; മഹാഭാഷ്യങ്ങൾ! ജീവികളുടെ ആകത്തുകയെ ത്രിദോഷങ്ങളിലടക്കിനിത്തിയ ആയുർവ്വേദം! അനന്തതയിലെങ്ങോ കറങ്ങിക്കഴിയുന്ന ഗോളങ്ങളുടെ ഗതിവിഗതികളെ സൂക്ഷ്മമായി കണ്ടറിയുന്ന ജ്യോതിശ്ശാസ്ത്രം! ലൈംഗികാസക്തി പോലും ഈശ്വരോപാസനയായി പരിഗണിക്കുന്ന കാമശാസ്ത്രം! ആ ലോകോത്തരമഹത്വങ്ങളെ കണ്ടറിയാൻ കഴിഞ്ഞവനു് താജ്മഹൽ വെറുമൊരു കുരപ്പുരയാണു്! പിരമിഡ്ഡുകൾ മൺപുററുകളും!

## സങ്കോചത്തിലേക്കു്

സംസ്കൃതം ഈ നിലയ്ക്കു് പണ്ഡിതജനങ്ങളുടെ ഭാഷയായിച്ചുരുങ്ങിയതോടെ അതിന്റെ പഠനം മനഃപൂർവ്വമായ പരിശ്രമംകൊണ്ടേ സാദ്ധ്യമാകൂ എന്ന നില വന്നു. രാമചരിതവും കണ്ണശ്ശരാമായണവും കേരളഭാഷാകാവ്യങ്ങളാണു്. പക്ഷേ ഇന്നത്തെ കേരളീയനു് അതിന്റെ അത്ഥം മനസ്സിലാക്കണമെങ്കിൽ മനഃപൂവ്വം പഠിക്കുകതന്നെ വേണം. ആ കാവ്യങ്ങളിലെ ഭാഷ വളരെയധികം രൂപാന്തരം പ്രാപിച്ചിട്ടുണ്ടിന്നു്. അതുപോലെ കാലാന്തരത്തിൽ സംസ്കൃതത്തിൽനിന്നുരുത്തിരിഞ്ഞുവന്ന ഭാഷ സംസാരിക്കുന്ന സാധാരണക്കാരനു് അതിന്റെ മൂലഭാഷയായ സംസ്കൃതം സുഗ്രഹമല്ലാതായി. പാണിനീയ നിയമങ്ങളെല്ലാം പഠിച്ചു് ഭാഷയെ സ്വാധീനിക്കുകയെന്നതു് അയാൾക്കു് തീരെ അസാദ്ധ്യമാണുതാനും. അങ്ങ-

ന്ന സംസ്കൃതം പൊതുജനങ്ങളിൽനിന്നകന്നുവന്നു. വർണ്ണാശ്രമധർമ്മ വ്യവസ്ഥ ആ ഭാഷയെ പൊതുജനങ്ങളിൽനിന്നകററിനിർത്താൻ സഹായിക്കുകയും ചെയ്തു. വിദ്യാഭ്യാസമെന്നാൽ സംസ്കൃതം പഠിക്കുക; അതിൻെറ കുത്തക ബ്രാഹ്മണർക്കും ലഭിച്ചു. അവരിലും ഗുരുകുലക്ലിപ്തരായ ജിജ്ഞാസുക്കൾ ഒരു ന്യൂനപക്ഷമായിരുന്നു. സ്വാധീനസംസ്കൃതരായ ചേവരാകട്ടെ കയ്യിൽ കിട്ടിയ പാണ്ഡിത്യംകൊണ്ട് കസർത്തു കാണിച്ച് ആളുകളെ അമ്പരപ്പിച്ചു. അങ്ങനെ മദ്ധ്യകാലഘട്ടത്തിൽ ആ ഭാഷ അനഭിഗമ്യയാണെന്ന ഒരിമ്പാച്ചിപ്പേടി പൊതുജനങ്ങളിലുളവാക്കി.

## മൃതഭാഷ-ഒരബദ്ധധാരണ

സംസ്കൃതത്തിന്നു് ഒരു പതിതത്വംകൂടി ആധുനികരായ ചില അനഭിജ്ഞന്മാർ പ്രചരിപ്പിച്ചുവരുന്നുണ്ട്. സംസ്കൃതം ഒരു മൃതഭാഷയാണ്; ആ ഭാഷ പഠിച്ചിട്ടെന്തു കാര്യം? ഇങ്ങനെയൊരു ധാരണയുടെ പേരിൽ പലരും ആ ഭാഷയെ അവഗണിച്ചുകാണുന്നുണ്ട്. ഈ ധാരണ എങ്ങനെ കടന്നുകൂടിയെന്നതിനെപ്പററി ഒരു വിശദീകരണം ഇവിടെ ഒരാവശ്യമെന്നു ഞാൻ കരുതുന്നു. ആ ധാരണ ഇങ്ങനെ വന്നതാണ്:—

പാശ്ചാത്യരായ ഭാഷാശാസ്ത്രകാരന്മാർ അവരുടെ അറിവിൽപെട്ട ഭാഷകളെയെല്ലാം മൊത്തത്തിൽ Living languages എന്നും Dead languages എന്നും രണ്ടായി തരംതിരിച്ചു. സംഭാഷണദശയിലുള്ള ഭാഷകളെ ആദ്യവിഭാഗത്തിലും സംഭാഷണദശയററ ഭാഷകളെ രണ്ടാം വിഭാഗത്തിലും പെടുത്തി. കാലാന്തരത്തിൽ ഭാരതീയ ഭാഷാശാസ്ത്രകാരന്മാർ ആ പദങ്ങളെ ജീവദ്ഭാഷ, മൃതഭാഷ എന്നിങ്ങനെ പരിഭാഷപ്പെടുത്തി. ഇംഗ്ളീഷിലെ Dead പദത്തിൻെറ വിവക്ഷിതം മൃതപദംകൊണ്ടു കിട്ടില്ലെന്നതിനെപ്പററി ആ വിവർത്തകർ അത്ര ശ്രദ്ധിച്ചില്ല. ഇംഗ്ലീഷിൽ Dead പദം പല അർത്ഥത്തിലും പ്രയോഗിച്ചു കാണുന്നുണ്ട്. Dead slow, Dead capital, Dead body, Dead letter, Dead language, എന്നീ പ്രയോഗങ്ങളിലെല്ലാം Dead പദത്തിന്നു് ഒരേ അർത്ഥമല്ലല്ലോ കാണുന്നതു്. Dead slow, Dead capital, Dead letter എന്നിവയെ മൃതമന്ദത, മൃതമൂലധനം, മൃതലേഖനം എന്നിങ്ങനെ ഭാഷാന്തരീകരിച്ചാലുള്ള പന്തികേടുതന്നെയാണ് Dead language എന്നതിനെ മൃതഭാഷ എന്നു തർജ്ജമ ചെയ്താലും തോന്നുന്നതു്. Dead languageലെ Dead പദത്തിനു പ്രചാരമററ എന്നാണർത്ഥം. ഈ അർത്ഥത്തിൽ ഖിലമെന്നൊരു പദമാണ് സംസ്കൃതത്തിൽ പ്രയോഗിക്കുക പതിവു്. Dead

**language** എന്നതിന്നു് ഖിലഭാഷ എന്ന വിവൎത്തനമാണുചിതം. ഭാരതീയ ഭാഷാൎത്ഥസൂത്രകാരന്മാരുടെ വിവൎത്തനത്തിലുള്ള സൂക്ഷ്മതക്കുറവാണു് ഈ അമൃതഭാഷയെ മൃതഭാഷയാക്കി മാററിയതു്.

ഇതിനോടനുബന്ധിച്ച മറെറാരു ചോദ്യത്തിനുകൂടി ഇവിടെ സമാധാനം പറയേണ്ടതുണ്ടു്. ഭാഷ ആശയവിനിമയത്തിനുള്ളതാണല്ലോ. ആനിലയ്ക്കു് ഭാഷണദശയററ ഭാഷയെക്കൊണ്ടെന്തു പ്രയോജനം? നിഷ്പ്രയോജനവുമായ സംസ്കൃതം പിന്നെന്തിന്നു പഠിക്കുന്നു?

പറയാം. പ്രചാരമുള്ള, പ്രചാരമററ എന്നീ ധൎമ്മങ്ങൾ ഭാഷയുടെ ഉത്തമാധമഭാവങ്ങൾക്കു കാരണമാകുന്നില്ല. സംസ്കൃതം, ലത്തീൻ മുതലായവ പ്രചാരമററ ഭാഷകളാണല്ലോ. പക്ഷേ അവയ്ക്കു സൎവ്വകലാശാലകളിൽ പോലും സ്ഥാനമുണ്ടു്. വളരെയധികം ജനങ്ങൾ അതു് പഠിക്കാൻ മുന്നോട്ടു് വരുന്നുമുണ്ടു്. മറിച്ചു് പ്രചാരമുള്ള ഭാഷകളാണു് കുമ്പാരന്മാരുടേയും പണിയരുടെയും ഭാഷ. വിദ്യാഭ്യാസവകുപ്പിൽ അവയ്ക്കൊരു പരിഗണനയുമില്ല അതാരും പഠിയ്ക്കാൻ ശ്രമിക്കുന്നുമില്ല. കാരണമിതാണു്. ഏതൊരു ഭാഷയിലാണോ മനുഷ്യസമുദായത്തിന്നു പ്രചോദകങ്ങളായ മഹത്തായ ആശയങ്ങളുള്ളതു്, ആ ഭാഷ പ്രചാരമററതാണെങ്കിലും ജനങ്ങളാഗ്രഹിച്ചുപോകും. അത്തരമാശയങ്ങൾ ഉൾക്കൊള്ളാത്ത ഭാഷകൾ പ്രചാരമുള്ളതാണെങ്കിലും ആൎക്കുമാവശ്യമില്ല. സംസ്കൃതഭാഷയിൽ മാനുഷികമൂല്യപ്രചോദകമായ കനത്തൊരു സാഹിത്യമുണ്ടു്. അതുകൊണ്ടതു് ജനങ്ങൾ പഠിക്കുന്നു. കുമ്പാരഭാഷയിലതില്ല. അതുകൊണ്ടതാൎക്കുമൊട്ടാവശ്യവുമില്ല. ഒരു കുമ്പാരൻ തന്റെ ഭാഷയിൽ മഹത്തായൊരു കാവ്യമെഴുതട്ടേ, അതു പഠിക്കാൻ ആളുകൾ മുന്നിട്ടുവരുകയായി. അപരിഷ്കൃതമായൊരു ഭാഷയിലാണു് കബീർ തന്റെ ചിന്തകളാവിഷ്കരിച്ചതു്. ആ ഭാഷ ഇന്നു് സൎവ്വകലാശാലകളിൽ പാഠവിഷയമാണു്. അതുകൊണ്ടു് ഒരു ഭാഷ ഉൽകൃഷ്ടമാകുന്നതു് അതു പ്രചാരത്തിലുണ്ടോ എന്നു നോക്കിയല്ല. അതെത്രമാത്രമാശയസമ്പത്തുൾക്കൊള്ളുന്നുണ്ടെന്നതിനെ കണക്കിലെടുത്താണു്. മാനുഷ്യകസംസ്കാരങ്ങൾക്കു് പ്രചോദകങ്ങളായ അനേകമനേകം മൂല്യങ്ങളുൾക്കൊള്ളുന്നതാണു് സംസ്കൃതം. അതു മനുഷ്യസമുദായമുള്ളിടത്തോളംതന്നെ അമൂല്യമായിനിലകൊള്ളും.

## അദ്ധ്യാപനസമ്പ്രദായം.

വിദ്യാപ്രചരണതൽപരരായ ചില ആചാൎയ്യന്മാർ ആ ഭാഷയെ സാധാരണക്കാൎക്കു് സുഗമമാക്കാൻ ശ്രമിക്കുകയുണ്ടായി. അതിൽ പ്രഥമസ്ഥാ

നം കേരളീയക്കുതന്നെയാണന്നാണെൻെറ അറിവു്. കാരണം, ആൎയ്യപ്രഭാവത്തിന്നു് ഇത്രയധികം വഴങ്ങിക്കൊടുത്ത ഒരു പ്രദേശം ഇന്ത്യയിൽ മറെറങ്ങുമില്ല. മറെറവിടേയും അവൎക്കു് കായ്യമായ പല ഏററമുട്ടലുകളും നേരിടേണ്ടിവന്നിട്ടുണ്ടെന്നു് വേദങ്ങളിൽനിന്നനുമാനിക്കാം. എന്നാൽ കേരളത്തിൻെറ കഥയങ്ങനെയല്ല. അവർ ആൎയ്യമേധാവിത്തം സ്വമേധയാ സ്വീകരിച്ചുവെന്ന വസ്തുതയാണു് പരശുരാമൻേറയും വാമനൻേറയുംകഥകളിൽ നിന്നറിവാകുന്നതു്. അതുകൊണ്ടു് കേരളീയർ ലീലാതിലകത്തിനെത്രയോ മുമ്പുതന്നെ സിസ്കാരാചാരാദികൾകൊണ്ടു് ഒരുതരം മണിപ്രവാളന്മാരായിത്തീർന്നുകഴിഞ്ഞു. അവർ സംസ്കൃതപഠനമാണു് വിദ്യാഭ്യാസത്തിൻെറ പാരമ്യമായിക്കരുതിയിരുന്നതു്. സംസ്കൃതാഭ്യസനത്തിൽ പുതിയ പരീക്ഷണങ്ങൾ നടത്താൻ ഇതായിരിക്കാം അവൎക്കു പ്രേരകമായതു്. അവർ പ്രക്രിയാജടിലങ്ങളായ വ്യാകരണഗ്രന്ഥങ്ങളിൽനിന്നും നിഷ്പന്നരൂപങ്ങളെടുത്തു് സിദ്ധരൂപമെന്ന പേരിൽ ബാലപാഠം തയ്യാറാക്കി, ബാലപ്രബോധം അവ പ്രയോഗിക്കാനുള്ള പരിശീലനം നൽകി. ശ്രീരാമോദന്തത്തിലൂടെ വിദ്യാൎത്ഥികളെ കൈപിടിച്ചു് പിച്ചാ പിച്ചാ നടത്തി. അതേ സമയത്തു് സംസ്കൃതവിദ്യാഭ്യാസകേന്ദ്രങ്ങളായ കാശിയിലും ഹൃഷീകേശത്തും മററും ആദ്യമായി ലഘുസിദ്ധാന്തകൌമുദിയാണരുവിട്ടുവിച്ചിരുന്നതു്. അതു് കഴിഞ്ഞു് രഘുവംശത്തിലേക്കൊരു ചാട്ടവും! കാലൊടിഞ്ഞവരെല്ലാം അവിടെക്കിടക്കും. പിടുത്തം കിട്ടിയവരിൽ ചിലർ കരയ്ക്കുകേറും. ഏറെക്കുറെ ഇതുതന്നെയാണിന്നും അവിടങ്ങളിൽ നിലനിന്നുവരുന്ന രീതി.

## സിദ്ധരൂപ പദ്ധതി

കേരളീയരുടേതായ ഈ സിദ്ധരൂപ പദ്ധതിയും ഇന്നത്തെ തലമുറയെ സംബന്ധിച്ചിടത്തോളം അത്ര പ്രായോഗികമല്ല. ഒന്നാമതു്, സിദ്ധരൂപം ഉരുവിടത്തക്ക ക്ഷമയൊന്നും ഇന്നത്തെ തലമുറയ്ക്കില്ല. ഒരടിവെച്ചാൽ അതിൻെറ കൂലികിട്ടിയേ അടുത്ത അടിവെക്കുവാൻ ഇന്നത്തെ മനുഷ്യൻ തയ്യാറുള്ളു. ക്ഷമയും സാധനവും പരിശ്രമവുമെല്ലാം അവനെസ്സംബന്ധിച്ചിടത്തോളം പഴഞ്ചനാശയമാണു്. രണ്ടാമതു്, അവനു് പഠിക്കാനുള്ള മററു് വിഷയങ്ങളെല്ലാം വളരെ ലഘൂകരിച്ചിരിക്കുന്നു. ഉദാഹരണങ്ങൾകൊണ്ടു് അമൂൎത്താശയങ്ങൾ അവനു് തൊട്ടു കാട്ടികൊടുക്കാൻ കഴിയും. അങ്ങനെ എല്ലാ വിഷയവും അവനു് സരളവും സരസവുമായിരിക്കെ അവയോടൊപ്പം പഠിക്കുന്ന സംസ്കൃതം മാത്രം വിരസവും കഠിനവുമാകുന്നതെങ്ങനെയിഷ്ടപ്പെടും?

## കാമധേനു പദ്ധതി

എന്റെ ഇന്നോളമുള്ള പരിചയത്തിന്റേയും പരിശ്രമത്തിന്റേയും വെളിച്ചത്തിൽ ഈ പദ്ധതിക്ക് രൂപം കൊടുക്കുമ്പോൾ പുതിയ യുഗത്തിൽ വളർന്നുവരുന്ന ഒരു ജനസമൂഹത്തെ നല്ലപോലെ പരിഗണിച്ചിട്ടുണ്ട്. അദ്ധ്യാപനസമയത്ത് അപഗ്രഥനംകൊണ്ടും താരതമ്യപഠനം കൊണ്ടും വിദ്യാർത്ഥിയുടെ ജിജ്ഞാസ വളർത്തിയെടുക്കാൻ ആവുംവിധം ശ്രമിക്കേണ്ടതുണ്ട്. പക്ഷേ പുസ്തകരൂപത്തിൽ അതിനുള്ള സാദ്ധ്യത വളരെ കുറച്ചേ ഉള്ളു. പ്രദർശിപ്പിച്ചു കണ്ടാലേ ഇതിന്റെ കാര്യക്ഷമത ശരിക്ക് മനസ്സിലാക്കാൻ കഴിയൂ.

1959 മുതൽ പ്രതിവർഷം ഒന്നോ രണ്ടോ കോഴ്സുകൾ മാത്രം സംഘടിപ്പിച്ച് അപൂർണ്ണരൂപത്തിൽ അർദ്ധജീവിയായി കഴിഞ്ഞിരുന്ന കാമധേനു അവളുടെ പൂർണ്ണരൂപത്തിൽ പ്രത്യക്ഷപ്പെട്ടത് 1973–ൽ ആണ്. അതിനുശേഷം ഈ ചുരുങ്ങിയ കാലത്തിനിടയ്ക്ക് ഈ പദ്ധതിയനുസരിച്ചാരംഭിച്ച കറസ്പോണ്ടൻസ് കോഴ്സ് ഭാരതംവിട്ട് വിദേശങ്ങളിലേയ്ക്ക് വ്യാപിച്ചു കഴിഞ്ഞുവെന്നതും മററു പല ഭാഷകളിലേക്കും കാമധേനു വിവർത്തനം ചെയ്യപ്പെട്ടുവെന്നതും ഇതിന്റെ കാര്യക്ഷമതയ്ക്ക് പ്രത്യക്ഷലക്ഷ്യങ്ങളാണ്. സമുദായത്തിന്റെ എല്ലാ തലങ്ങളിലുമുള്ള പല വ്യക്തികളും സ്ത്രീപുരുഷഭേദമെന്യേ ലോകത്തിന്റെ പല ഭാഗത്തുനിന്നും ഈ കോഴ്സിൽ അന്തേവാസികളായുണ്ടെന്നതും ഇതിന് സാധാരണജനങ്ങളുടെ സംതൃപ്തി ആർജ്ജിക്കാൻ കഴിഞ്ഞിട്ടുണ്ടെന്നതിനുദാഹരണമാണ്. ഭാഷാശാസ്ത്രജ്ഞന്മാരിൽ ഒരാളായ ഡോ. എസ്. ഡി. ചാററർജി ഡൽഹിയിൽ ഒരു പ്രഭാഷണത്തിനിടയിൽ പ്രസ്താവിക്കുകയുണ്ടായി. "വ്യാകരണഗ്രന്ഥങ്ങളിൽ How and why എന്ന ചോദ്യങ്ങൾക്ക് തൃപ്തികരമായ സമാധാനം നൽകുന്നുവെന്നതാണ് സംസ്കൃതത്തിൽ ഇതരഭാഷകളെ അപേക്ഷിച്ച് കാമധേനുവിനുള്ള വൈശിഷ്ട്യം."

ശ്രീ കെ. എൻ. പി. നായരുടെ വാത്സല്യം, ശ്രീ സി. പി. കെ. നായരുടെ പ്രചരണവ്യഗ്രത, ശ്രീ കെ. പി. നാരായണപ്പിഷാരടിയുടെ നിർദ്ദേശോപദേശങ്ങൾ ഇവയെല്ലാം കാമധേനുവിന്റെ വികാസത്തിനുള്ള പ്രധാന ഘടകങ്ങളാണ്. ഉദാരമതികളായ അവരോട് എനിക്കുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.

എരനെല്ലൂർ,
1–2–1977.

ഗ്രന്ഥകർത്താവ്.

# പരിചയം

1. കാമധേനു നാല്പതു സംസ്കൃത പാഠങ്ങളുടെ സമാഹാരമാണ്.

2. ഉദ്യോഗസ്ഥന്മാർ, ഉദ്യോഗത്തിൽനിന്നു വിരമിച്ചവർ, വിദ്യാർത്ഥികൾ, വീട്ടമ്മമാർ തുടങ്ങി വിവിധ തുറകളിലും വിവിധ ദേശങ്ങളിലും കഴിയുന്ന ജിജ്ഞാസുക്കൾക്കെല്ലാം കറസ്പോണ്ടൻസ് കോഴ്സ് വഴി വീട്ടിലിരുന്ന് സംസ്കൃതം പഠിക്കാനാണ് ഈ പാഠങ്ങൾ തയ്യാറാക്കിയിട്ടുള്ളത്.

3. വ്യാകരണവിഷയങ്ങളെ അന്യഭാഷകളുമായി താരതമ്യപ്പെടുത്തി അവതരിപ്പിക്കുന്ന ഇതിലെ പാഠങ്ങളെല്ലാം ആധുനികയുഗത്തിലെ വിദ്യാർത്ഥികളിൽ ജിജ്ഞാസയും താത്പര്യവും വളർത്തിയെടുക്കുന്നു.

4. സംസ്കൃതത്തിൽ കാവ്യപുരാണാദികൾ വായിച്ചറിയാൻ ആവശ്യമുള്ളത്ര വ്യാകരണപരിജ്ഞാനം മാത്രമാണ് കാമധേനുവിൻെറ ലക്ഷ്യം. അവതരണരീതിയുടെ പുതുമകൊണ്ട് വിഷയങ്ങളുടെ സ്വാഭാവികക്ലിഷ്ടത പാഠങ്ങളിൽ വളരെയേറെ പരിഹരിച്ചിട്ടുണ്ട്.

5. വ്യാകരണസൂത്രങ്ങളോ അവയുടെ വ്യാഖ്യാനങ്ങളോ ഈ പാഠങ്ങളിൽ ഉദ്ധരിച്ചുകാണുകയില്ല, എന്നാൽ സൂത്രങ്ങൾകൊണ്ടുദ്ദേശിച്ചതെന്തോ അതെല്ലാം ഭാഷാശാസ്ത്രത്തിൻെറ പുതിയ വെളിച്ചത്തിലൂടെ ഇതിൽ അവതരിപ്പിച്ചിട്ടുമുണ്ട്.

6. പാണിനിയുടെ അഷ്ടാധ്യായി ഒരത്ഭുതസൃഷ്ടിയാണ്. ഭാഷയെ ശാസ്ത്രമെന്ന നിലക്കു പഠിക്കുകയാണതിൻെറ ലക്ഷ്യം. കാവ്യപുരാണാദികൾ വായിച്ചു മനസ്സിലാക്കാൻ അതാവശ്യമില്ല. ഈ അഭിപ്രായമാസ്പദിച്ചാണു കാമധേനു രചിക്കപ്പെട്ടിട്ടുള്ളതു്.

7. ആദ്യകാലങ്ങളിൽ ഈ കോഴ്സ് നാല്പതുദിവസം തുടർച്ചയായി ക്യാമ്പുകളിലാണ് നടത്തിവന്നിരുന്നതു്. അതുകൊണ്ട് ഇതിലെ പാഠങ്ങളെ ദിവസമെന്നാണ് വിളിക്കുന്നതു്.

8. ക്യാമ്പിൽ ഒരുദിവസത്തെ പാഠം കറസ്പോണ്ടൻസ് കോഴ്സിൽ രണ്ടാഴ്ചകൊണ്ടാണ് മുഴമിക്കുന്നതു്. കറസ്പോണ്ടൻസ് കോഴ്സായപ്പോൾ ഒരു ദിവസത്തെ പാഠം പഠിച്ചുതീർക്കാനുള്ള സമയം പതിനഞ്ചു ദിവസമാക്കി ദീർഘിപ്പിക്കേണ്ടി വന്നു. അങ്ങനെ ക്യാമ്പിലെ നാല്പതുദിവസം കറസ്പോണ്ടൻസ് കോഴ്സായതോടെ ഇരുപതു മാസമായി മാറി.

9. കാമധേനുവിൽ ആദ്യത്തെ പന്ത്രണ്ടുദിവസം കാവ്യപുരാണങ്ങളിലേയ്ക്കു പ്രവേശനത്തിനാവശ്യമായ വ്യാകരണനിയമങ്ങൾ മാത്രം

പഠിച്ചുറപ്പിക്കാനുള്ളതാണു്. ആ പാഠങ്ങൾ ചിലക്കു് അല്പം വിഷമം തോന്നാനിടയുണ്ടു്. അത്ര സാരമാക്കേണ്ടതില്ല. പതിമൂന്നാം ദിവസം രഘുവംശം നാലാംസൎഗ്ഗമവതരിപ്പിക്കും. അതോടെ പാഠം ക്രമേണ രസാവഹമാകും, പഠിച്ച പാഠങ്ങളുടെ പലതരത്തിലുള്ള പ്രയോഗങ്ങൾ, ആവൎത്തനങ്ങൾ ഉദാഹരണങ്ങൾ എന്നിവകൊണ്ടു് ആദ്യപാഠങ്ങളുറപ്പിക്കുവാനും അതോടെ കാവ്യരസമാസ്വദിക്കുവാനും തുടൎന്നുള്ള ദിവസങ്ങളിലവസരം ലഭിക്കും. മുപ്പതാംദിവസത്തോടെ ആ സൎഗ്ഗമവസാനിക്കും

10. 31 മുതൽ 34 കൂടി നാലു ദിവസം പുതുമയുള്ളൊരു നാടകമാണു്. സംസ്കൃതത്തിലെ സംഭാഷണശൈലി പരിചയപ്പെടുത്തുകയാണാനാടകത്തിന്റെ ഉദ്ദേശ്യം

11. 35-ാം ദിവസംമുതൽ അവസാനം വരെ വാല്മീകിരാമായണം, മഹാഭാരതം, കുമാരസംഭവം, ശാകുന്തളം, കാദംബരി, അഷ്ടാംഗഹൃദയം, സുശ്രുതം, കഠോപനിഷത്തു്, ഋഗ്വേദം എന്നിവയിലെ ചില ഭാഗങ്ങൾ സ്വയം വായിച്ചാസ്വദിക്കുവാനുള്ള പരിചയം നൽകുകയാണു്.

12. ഈ കോഴ്സ് വ്യുത്പത്തിമാത്രമല്ല ആസ്വാദനപരിചയം ഭാഷാതത്ത്വപരിജ്ഞാനം മുതലായി പലതിനുമുപകരിക്കുന്നു.

13. ഓരോ പാഠത്തിന്റേയും അവസാനം സമഗ്രമായി സ്പൎശിച്ചുകൊണ്ടു് ഓരോ അഭ്യാസം കൊടുത്തിട്ടുണ്ടു് ഒരു പാഠമുറപ്പിച്ചു് അതിന്റെ അഭ്യാസം ഒരിനവും വിടാതെ ചെയ്തുതീൎത്തേ തുടൎന്നു പാഠത്തിലേയ്ക്കു കടക്കാവൂ

14. പഠനം കൂടുതൽ കാര്യക്ഷമവും വ്യവസ്ഥിതവുമാകാൻ കറസ്പോണ്ടൻസ് കോഴ്സിൽ ചേരുന്നതു നല്ലതാണു്. ഭാരത വിദ്യാപീഠം (പി ഒ. എരനെല്ലൂർ, തൃശ്ശൂർ ജില്ല) ഇതിനെ സംബന്ധിച്ച എല്ലാ സഹായങ്ങളും ചെയ്തുതരാൻ സന്നദ്ധമാണു്.

15. കാമധേനു സംസ്കൃതം പഠിക്കാൻ സ്വയം പര്യാപ്തമായതിനാൽ മറ്റു പുസ്തകങ്ങളൊന്നുമാവശ്യമില്ല' എങ്കിലും ഒരു സംസ്കൃത ഡിക്ഷ്ണറി കയ്യിൽ കരുതുന്നതു നന്നായിരിക്കും. (V. S. ആപ്ത്യേയുടെ ഇംഗ്ലീഷ്-സംസ്കൃതം, സംസ്കൃതം-ഇംഗ്ലീഷ് ഡിക്ഷ്ണറി)

16. വിഷയങ്ങളുടെ സമീപനം പലതും സ്വതന്ത്രമാണു്. സുഗ്രഹത ഔചിത്യം യുക്തിയുക്തത എന്നിവയ്ക്കുവേണ്ടി പാഠ്യപര്യക്രമം ചിലേടത്തൊക്കെ ഇതിൽ ഭഞ്ജിക്കേണ്ടിവന്നിട്ടുണ്ടു്. പക്ഷെ അതൊന്നും തത്ത്വത്തിൽനിന്നു വ്യതിചലിച്ചവയല്ല.

# ദിവസം ഒന്നു്

**(ഉള്ളടക്കം:— പുരുഷഭേദം—വചനഭേദം—പൊരുത്തം—ക്രിയയുടെ അംശങ്ങൾ—ആത്മനേപദം—പരസ്മൈപദം—ധാകൃം)**

പുരുഷഭേദം

മററു വസ്തുക്കളേയോ വ്യക്തികളേയോ പററി സമീപസ്ഥരായ വ്യക്തികളെ, ഒരാറു ശബ്ദരൂപത്തിൽ ഉദ്ബോധിപ്പിക്കുകയാണല്ലോ സംഭാഷണത്തിന്റെ സാമാന്യസ്വഭാവം. ആ നിലയ്ക്കു് സംഭാഷണത്തിനവസരം ലഭിക്കണമെങ്കിൽ മൂന്നിനം ആവശ്യമാണു്.

1 പറയാനൊരു വിഷയം

2 അതു കേറുക്കാനൊരു വ്യക്തി.

3 പറയാൻ ഒരു വ്യക്തി.

ഈ മൂന്നിൽ ഏതെങ്കിലുമൊന്നില്ലെങ്കിൽ അവിടെ സംഭാഷണമുണ്ടാവുന്നതല്ല. പറയാനാളുണ്ടു്, കേറുക്കാനുമാളുണ്ടു്, പറയാൻ വിഷയമില്ലെങ്കിൽ അവിടെ സംഭാഷണത്തിനവകാശമില്ല. ഇരുവരും നിശ്ശബ്ദരായിരിക്കും. പറയാനാളുണ്ടു്, വിഷയവുമുണ്ടു്, കേറുക്കാനാരുമില്ലെങ്കിലോ, അതു് സംഭാഷണമല്ല, ഭ്രാന്താണു്. പറയാൻ വിഷയമുണ്ടു്, കേറുക്കാനുമാളുണ്ടു്, പറയാനാരുമില്ലെങ്കിലോ അവിടെയും സംഭാഷണത്തിനു് സാധ്യതയില്ലല്ലോ. അപ്പോറു സംഭാഷണത്തിനവസരം ലഭിക്കുന്നേടത്തെല്ലാം മേല്പറഞ്ഞ മൂന്നിനം കൂടിയേ കഴിയൂ എന്നു് വരുന്നു.

ഈ മൂന്നിനത്തെയാണു് പുരുഷൻ എന്ന പദംകൊണ്ടു് നിർദ്ദേശിക്കുന്നതു്. നാം ധരിച്ചിട്ടുള്ളതുപോലെ സ്ത്രീയുടെ എതിർപദമായ പുരുഷനല്ല ഇതു്. പുരുഷൻ എന്ന പദത്തിനു് ഇവിടെ വ്യക്തി എന്നർത്ഥം വേണമെങ്കിൽ പറയാമെന്നുമാത്രം. സംഭാഷണത്തിനു് ആവശ്യമായ ഇനം അല്ലെങ്കിൽ വിഭാഗം എന്ന അർത്ഥം ധരിക്കുന്നതാണു് ശരി. ഇംഗ്ലീഷ് വ്യാകരണത്തിൽ ഇതിനു് person എന്നു് പറയുന്നു.

ഇവയിൽ പറയപ്പെടുന്ന വിഷയത്തിനു് പ്രഥമപുരുഷനെന്നും കേറുക്കുന്ന വ്യക്തിക്കു് മദ്ധ്യമപുരുഷനെന്നും പറയുന്ന വ്യക്തിക്കു് ഉത്തമപുരുഷനെന്നും പേർ. രാമനെപ്പററി ഞാൻ നിങ്ങളോടു പറയു

നുവെന്നു കരുതുക. രാമൻ എന്നതു് സംഭാഷണവിഷയമായതിനാൽ പ്രഥമപുരുഷൻ. കേൾക്കുന്നതു് നിങ്ങളാകയാൽ നിങ്ങൾ മദ്ധ്യമപുരുഷൻ. പറയുന്നതു് ഞാൻ ആകയാൽ ഞാൻ ഉത്തമപുരുഷൻ.

ഇംഗ്ലീഷിൽ ഈ ക്രമം ഒന്നു് തലതിരിഞ്ഞാണു് കാണുന്നതു്. ഇന്ത്യൻ ഭാഷകളിൽ പറയാനുള്ള വിഷയത്തിനാണു് ഒന്നാംസ്ഥാനം. ഇംഗ്ലീഷിൽ പറയുന്ന വ്യക്തിയ്ക്കാണതു്.

| മലയാളം | ഇംഗ്ലീഷ് |
|---|---|
| പ്രഥമപുരു: അവൻ, മരം etc. | Ist person I, We |
| മദ്ധ്യമപുരു: നീ, നിങ്ങൾ | 2nd person thou, you |
| ഉത്തമപുരു. ഞാൻ, ഞങ്ങൾ | 3rd person he, tree etc. |

തലതിരിക്കുമ്പോൾ മദ്ധ്യഭാഗത്തിനു് മാററം വരില്ലല്ലോ. അതു കൊണ്ടു് 2nd personഉം മദ്ധ്യമപുരുഷനും മദ്ധ്യസ്ഥാനംതന്നെകിട്ടി. ഉത്തമപദത്തിനു് വ്യാകരണത്തിൽ ഉത്കൃഷ്ടൻ എന്നല്ല അർത്ഥം. അവസാനത്തെ എന്നാണു്. *

---

* ഭാരതീയരുടെ സംസ്കാരത്തിനിണങ്ങുന്ന ഈ ക്രമത്തെ ചില സംസ്കൃത പാഠപുസ്തകങ്ങളിൽ ഇംഗ്ലീഷിനെ അനുകരിച്ചു് തല തിരിച്ചാണു് പ്രയോഗിച്ചു കാണുന്നതു്. ഇംഗ്ലീഷിൽ Ist person 2nd person, 3rd person എന്ന ക്രമത്തിനു് ഔചിത്യമുണ്ടു്. പാശ്ചാത്യർ തനിക്കു്, 'അഹം'( I)എന്നതിനു, പ്രാധാന്യംകൊടുക്കുന്നു. കേൾക്കുന്ന ആൾക്കു് രണ്ടാംസ്ഥാനം. അന്യക്കു് മൂന്നാംസ്ഥാനവും. ഭാരതീയരുടെ ക്രമം ഇതിനുനേരെ വിപരീതമാണു. അവർ അന്യ വ്യക്തിക്കു് പ്രഥമസ്ഥാനം കൊടുക്കുന്നു. കേൾക്കുന്നവനു് രണ്ടാം സ്ഥാനവും. അവസാനത്തെ സ്ഥാനമാണു് പറയുന്ന ആൾക്കു്. ഭാരതീയർ അതിഥിക്കു് ഒന്നാംസ്ഥാനം കൊടുക്കുമ്പോൾ പാശ്ചാത്യർ ആതിഥേയനുതന്നെ ഒന്നാംസ്ഥാനംകൊടുക്കുന്നുവെന്നർത്ഥം. പാശ്ചാത്യർ ഞാൻ, നീ, അവൻ എന്നു് അടുക്കുമ്പോൾ ഭാരതീയർ അവൻ, നീ, ഞാൻ എന്നു് ഇങ്ങോട്ടടുക്കുന്നു. അതാണു് ഈ മാററത്തിനു കാരണം. I എന്ന ഏകവചനത്തിനു് go എന്ന ബഹുവചനക്രിയ പ്രയോഗിക്കുന്ന രീതിയും ഈ ആത്മപ്രാധാന്യമാണല്ലോ വ്യക്തമാക്കുന്നതു്.

പാണിനിയും മററു വൈയാകരണന്മാരും പ്രഥമപുരുഷൻ, മദ്ധ്യമപുരുഷൻ, ഉത്തമപുരുഷൻ (അവൻ, നീ, ഞാൻ) എന്ന ക്രമം തന്നെയാണംഗീകരിച്ചിട്ടുള്ളതു്. അടുത്തകാലത്താണു് പാശ്ചാത്യാനുകരണഭ്രമംകൊണ്ടു് ചില പാഠപുസ്തകകർത്താക്കൾ ഈ ക്രമം തെററിച്ചുതുടങ്ങിയതു്. തെററായ ഈ ക്രമം ഇവിടെ സ്വീകരിക്കരുതു്. സ്വീകാര്യമായ ക്രമം മേൽകാണിച്ചതുതന്നെ.

വചനഭേദം

വസ്തുവിൻെറ എണ്ണം വചിക്കുന്നതു് (പറയുന്നതു്) ആണു് വചനം. മിക്ക ഭാഷകളിലും വചനം രണ്ടേ ഉള്ളു. ഒന്നിനെ പറയുന്നതു് ഏകവചനം; ഒന്നിലധികം എണ്ണത്തെ പറയുന്നതു് ബഹുവചനം. ഇതാണു് സാധാരണ സമ്പ്രദായം. സംസ്കൃതത്തിൽ ഇതിനല്പം വ്യത്യാസമുണ്ടു്. ഒന്നിനെ പറയുന്നതു് ഏകവചനം; രണ്ടെണ്ണത്തെ പറയുന്നതു് ദ്വിവചനം; രണ്ടിലധികം എണ്ണത്തെ പറയുന്നതു് ബഹുവചനം ഇങ്ങനെ മൂന്നുവചനമാണു് സംസ്കൃതത്തിൽ ഉള്ളതു്.

പൊരുത്തം

കർത്താവിനും ക്രിയയ്ക്കും തമ്മിലുള്ള യോജിപ്പാണു് ഇവിടെ പൊരുത്തം എന്ന പദംകൊണ്ടു് ഉദ്ദേശിക്കുന്നതു്. ഈ പൊരുത്തം മലയാളികൾക്കു് പുതുമയാണു്, മററു പല ഭാഷകളിലും പൊരുത്തം നിർബ്ബന്ധമാണു്.

കർത്താവു്, ക്രിയ

രാമൻ നടക്കുന്നു എന്ന വാക്യത്തിൽ നടക്കുക എന്ന പ്രവൃത്തി ചെയ്യുന്നവൻ രാമനാണു്. അതിനാൽ രാമൻ ആ ക്രിയയുടെ കർത്താവു് എന്നു പറയുന്നു. നടക്കുന്നു എന്നതു് രാമൻ ചെയ്യുന്ന പ്രവൃത്തിയാണു്. കാലെടുത്തു് തുടർച്ചയായി മുന്നോട്ടുവെച്ചു് ഒരിടത്തു നിന്നു് മറെറാരിടത്തു് എത്തുക എന്നതാണല്ലോ പ്രവൃത്തി. ആ പ്രവൃത്തിയെ ക്രിയ എന്നു വിളിക്കുന്നു. കർത്താവിൻെറ പുരുഷൻ, വചനം എന്നിവയനുസരിച്ചു് സംസ്കൃതത്തിൽ ക്രിയയ്ക്കു് പല മാററങ്ങളും വരും. താഴെ കാണുന്ന ഉദാഹരണങ്ങളിൽനിന്നു് ഈ മാററങ്ങളുടെ സ്വഭാവം മനസ്സിലാക്കാം.

മലയാളം

| | |
|---|---|
| അവൻ പോകുന്നു | അവർ പോകുന്നു |
| നീ പോകുന്നു | നിങ്ങൾ പോകുന്നു |
| ഞാൻ പോകുന്നു | ഞങ്ങൾ പോകുന്നു |

ഇംഗ്ലീഷ്

| | |
|---|---|
| He goes | they go |
| Thou goest | you go |
| I go | we go |

ഹിന്ദി

| | |
|---|---|
| वह जाता (जाती) है | वे जाते (जाती) हैं |
| तू जाता (जाती) है | तुम जाते (जाती) हो |
| मैं जाता (जाती) हूं | हम जाते (जाती) हैं |

തമിഴ്

| | |
|---|---|
| അവൻ(ൾ) പോകിറാൻ(ൾ) | അവർ പോകിറാർ |
| നീ പോകിറായ് | നീങ്കൾ പോകിറീർ |
| നാൻ പോകിറേൻ | നാങ്കൾ പോകിറോം |

സംസ്കൃതം

| | |
|---|---|
| सः याति | ते यान्ति |
| त्वं यासि | यूयं याथ |
| अहं यामि | वयं यामः |

ഈ ഉദാഹരണങ്ങളിൽനിന്നും കർത്താവനുസരിച്ച് ക്രിയ മാറുന്ന സ്വഭാവം എത്രറക്കുറെ വ്യക്തമാണല്ലൊ. മലയാളത്തിൽ ഈ സ്വഭാവം കാണാൻ ഇല്ലെന്നുമാത്രം. ഹിന്ദിയിലും തമിഴിലും കർത്താവിന്റെ ലിംഗഭേദംകൂടി ക്രിയയിൽനിന്നു മനസ്സിലാകുന്നു. जाता है എന്നതിൽ പോകുന്നതു് പ്രഥമപുരുഷനും ഏകവചനവും ആണെന്നതിനു പുറമെ പോകുന്ന ആൾ ആണാണെന്നുകൂടി മനസ്സിലാക്കാം. जाती है എന്നാണെങ്കിൽ പോകുന്നതു് സ്ത്രീ ആണെന്നു് മനസ്സിലാവുന്നു. പോകിറാൻ, പോകിറാൾ എന്നിവയിലും ഈ വ്യത്യാസം തോന്നുന്നുണ്ടല്ലോ. എന്നാൽ സംസ്കൃതത്തിൽ ക്രിയകൾക്കു് ഈ ലിംഗവ്യത്യാസമില്ല. കർത്താവു് പുരുഷനായാലും സ്ത്രീയായാലും ക്രിയാരൂപം ഒന്നുതന്നെ. रामः याति । सीता याति ।

## ക്രിയയുടെ അംശങ്ങൾ

സൂക്ഷ്മമായി പരിശോധിച്ചാൽ ക്രിയാപദത്തിനു് പ്രധാനമായും രണ്ടംശമുണ്ടെന്നു് കാണാം. ആദ്യത്തേതിനു് ധാതുവെന്നും രണ്ടാമത്തേതിനു് പ്രത്യയമെന്നും പേർ. പ്രവൃത്തി ഇന്നതാണെന്നു് തോന്നിക്കുന്ന ഭാഗമാണു് ധാതു. പ്രവൃത്തി ഇന്ന സമയത്തു് അല്ലെങ്കിൽ ഇന്ന വിധത്തിൽ നടക്കുന്നു എന്നു തോന്നിക്കുന്ന ഭാഗം പ്രത്യയം.

എഴുതുന്നു എന്ന ക്രിയയുടെ അംശങ്ങൾ എഴുതു് + ഉന്നു എന്നിവയാണു് ഇതിൽ എഴുത് എന്നതു് ധാതുവാണു്. അതു് ഒരു പ്രത്യേക പ്രവൃത്തി തോന്നിക്കുന്നു. പേനയെടുത്തു് കടലാസ്സിൽ ചേർത്തുപിടിച്ചു് അക്ഷരങ്ങൾക്കനുരൂപമായി ചലിപ്പിക്കുകയാണു് ആ പ്രവൃത്തി. 'ഉന്നു' എന്നഭാഗം ആ പ്രവൃത്തി ഇന്ന സമയത്തു് നടക്കുന്നു എന്നു് തോന്നിക്കുന്നു. 'കുട്ടി എഴുതുന്നു' എന്നു് ഞാൻ പറയുകയാണെങ്കിൽ കുട്ടിയുടെ എഴുതുന്ന പ്രവൃത്തി ഞാൻ പറയുന്ന സമയത്തു് നടക്കണമല്ലോ. അതുകൊണ്ടു് അതു് തോന്നിക്കുന്ന അംശം പ്രത്യയം. കർത്താവിന്റെ പുരുഷവചനഭേദമനുസരിച്ചും പ്രവൃത്തിയുടെ കാലം, പ്രകാരം എന്നിവയനുസരിച്ചും മാററം വരുന്നതു് ഈ പ്രത്യയത്തിന്നാണു്. മേൽക്കാണിച്ച ഉദാഹരണങ്ങളിൽനിന്നു് ഈ സംഗതി സ്പഷ്ടമാണല്ലൊ.

ഹിന്ദിയിലും തമിഴിലും ഒരു ക്രിയയ്ക്കു് കർത്താവിന്റെ വ്യത്യാസമനുസരിച്ചു് ആറു രൂപം വരുന്നതു് കാണാം. മൂന്നു പുരുഷനിലും ഈരണ്ടു വചനങ്ങൾ എന്നിങ്ങനെ ആറെണ്ണം. സംസ്കൃതത്തിൽ വചനം മൂന്നു് ഉള്ള സ്ഥിതിക്കു് ഓരോ പുരുഷനിലും മുമ്മൂന്നു വചനം വേണമല്ലൊ. അപ്പോൾ ഒരു ക്രിയയ്ക്കു് ആകെ ഒമ്പതു് രൂപം വരും. അതുപോലെ കർത്താവിന്നും മുമ്മൂന്നു വചനങ്ങൾ വരും. ഉദാഹരിക്കാം.

| | ഏകവചനം | ദ്വിവചനം | ബഹുവചനം |
|---|---|---|---|
| പ്രഥമപുരുഷൻ | सः(അവൻ) | तौ(അവർ 2) | ते (അവർ) |
| മദ്ധ്യമപുരുഷൻ | त्वम्(നീ) | युवाम्(നിങ്ങൾ 2) | यूयम्(നിങ്ങൾ) |
| ഉത്തമപുരുഷൻ | अहम्(ഞാൻ) | आवाम्(ഞങ്ങൾ2) | वयम्(ഞങ്ങൾ) |

ഇതേ ക്രമമനുസരിച്ചു് ധാതുവിനോടു ചേർക്കേണ്ട പ്രത്യയങ്ങളും താഴെ ചേർക്കുന്നു.

| | ഏ. വ. | ദ്വി. വ. | ബ. വ. |
|---|---|---|---|
| പ്ര. പു. | ति | तः | अन्ति |
| മ. പു. | सि | थः | थ |
| ഉ. പു. | मि | वः | मः |

'പോ' എന്ന ധാതുവിനോടു് 'ഉന്നു' എന്ന പ്രത്യയം ചേർത്തു് പോവുന്നു എന്ന ക്രിയാപദമുണ്ടാക്കുന്നതുപോലെ സംസ്കൃതധാതുക്കളോടു് കർത്താവിന്റെ പുരുഷവചനഭേദമനുസരിച്ചു് ഈ പ്രത്യയങ്ങൾ

ചേൎത്തു് ക്രിയാരൂപങ്ങറം ഉണ്ടാക്കുന്നു. വൎത്തമാനകാലക്രിയക്കു് लट् എന്നൊരു ഓമനപ്പേരുണ്ടു്. ഇനി लट् എന്നുകണ്ടാൽ വൎത്തമാനകാലമാണെന്നോക്കണം.

या (പോവുക) या+ति = याति പോവുന്നു.

लिख (എഴുതുക) लिख : ति = लिखति എഴുതുന്നു

पठ (പഠിക്കുക) पठ+ति = पठति പഠിക്കുന്നു.

കൎത്താവിനു വരുന്ന പുരുഷവചനഭേദമനുസരിച്ചു് ക്രിയാരൂപങ്ങറം ചേൎക്കുന്നതു് താഴെ കാണുന്ന രീതിയിലാണു്.

| | ഏ. വ. | ദ്വി. വ. | ബ. വ. |
|---|---|---|---|
| പ്ര. പു. | सः याति | तौ यातः | ते यान्ति |
| മ. പു. | त्वं यासि | युवां याथः | यूयं याथ |
| ഉ. പു. | अहं यामि | आवां यावः | वयं यामः |

अहम्, आवाम्, वयम् എന്നിവമാത്രം ഉത്തമപുരുഷൻ എന്ന ഇനത്തിലും त्वम्, युवाम्, यूयम् എന്നിവ മാത്രം മദ്ധ്യമപുരുഷൻ എന്ന ഇനത്തിലും പെടുന്നു. ലോകത്തിലുള്ള മറ്റെല്ലാ പദങ്ങളും പ്രഥമപുരുഷൻ എന്ന ഇനത്തിലാണു് പെടുക. त्वं എന്നൎത്ഥം വരുന്ന भवान् എന്ന പദംകൂടി പ്രഥമപുരുഷനിലാണെന്നു് ഓൎക്കണം.

പ്രഥമപുരുഷനു് ഉദാഹരണം കാണിച്ചതു് सः तौ ते എന്നാണല്ലൊ. അതു് സൎവ്വനാമമാണു്. സാധാരണ നാമങ്ങളുടെ രൂപങ്ങറംക്കു് ബഹുവചനത്തിൽ വ്യത്യാസമുണ്ടു്. അതിങ്ങനെയാണു്.

बालः (കുട്ടി) बालौ (2 കുട്ടികറം) बालाः (കുട്ടികറം)

शिष्यः (ശിഷ്യൻ) शिष्यौ (2 ശിഷ്യന്മാർ) शिष्याः (ശിഷ്യന്മാർ)

എന്നിങ്ങനെ वृक्षः, वृक्षौ, वृक्षाः । सूर्यः, सूर्यौ, सूर्याः മുതലായവയും.

ചില ധാതുക്കളുടെ സ്വഭാവമനുസരിച്ചു് രൂപങ്ങളിൽ അല്പം ചില വ്യത്യാസങ്ങറം കാണാം.

पठ പഠിക്കുക

| | | |
|---|---|---|
| पठति | पठतः | पठन्ति |
| पठसि | पठथः | पठथ |
| पठामि | पठावः | पठामः |

ഇതിൽ पठ+अन्ति എന്നതിൽ अन्ति യിലെ അകാരം ലോപിച്ചിരിക്കുന്നു. ഉത്തമപുരുഷൻ पठामि पठावः पठामः എന്നതിൽ पठ എന്നതിലെ അകാരം ദീർഘിച്ചിരിക്കുന്നു.

अस् ഉണ്ടാവുക, ആവുക. अस्ति ഉണ്ടാകുന്നു, ആവുന്നു.

| | | |
|---|---|---|
| अस्ति | स्तः | सन्ति |
| असि | स्थः | स्थ |
| अस्मि | स्वः | स्मः |

ഇതിൽ ദ്വിവചനബഹുവചനങ്ങളിൽ अस धാതുവിന്റെ अ എന്ന ആദ്യത്തെ അക്ഷരം ലോപിച്ചിരിക്കുന്നു. अस्+सि എന്നതിൽ ഒരു സകാരവും ലോപിക്കുന്നു.

### ആത്മനേപദം പരസ്മൈപദം

ധാതുക്കൾ രണ്ടുതരമുണ്ട്. ചിലതിനോട് കാലം മുതലായ അർത്ഥത്തിൽ ഒരുതരം പ്രത്യയങ്ങൾ ചേർക്കുന്നു മററു ചില ധാതുക്കളോട് അതേ അർത്ഥത്തിൽ മറെറാരുതരം പ്രത്യയങ്ങളും ചേർക്കുന്നു അതായത് ഓരോ അർത്ഥത്തിലും രണ്ടു സെററ പ്രത്യയം വീതമുണ്ടെന്നർത്ഥം വർത്തമാനകാലാർത്ഥത്തിലുള്ള ഒരു സെററ പ്രത്യയങ്ങളാണ് നാം പഠിച്ചത്. മറെറാരു സെററ പ്രത്യയംകൂടി പഠിക്കാനുണ്ട്. രണ്ടു സെററ പ്രത്യയങ്ങളുടേയും അർത്ഥവും ഉദ്ദേശ്യവുമൊന്നുതന്നെയെന്ന കാര്യം മറക്കരുത്. മലയാളികൾക്ക് ഈ സമ്പ്രദായം പുതുമയായതിനാൽ മനസ്സിലാക്കാൻ വിഷമമായേക്കാം ഉദാഹരിക്കാം.

നാം വസ്ത്രധാരണം ചെയ്യുന്നതിന്റെ ഉദ്ദേശ്യം നഗ്നത മറയ്ക്കലാണല്ലൊ. ഉദ്ദേശ്യമൊന്നാണെങ്കിലും സ്ത്രീകളും പുരുഷന്മാരും രണ്ടുതരം വസ്ത്രമാണല്ലൊ ധരിക്കുക പതിവ്, ഒന്നു ജാക്കററാണെങ്കിൽ മററത് ഷർട്ടാണ്. ഒന്നു സാരി, മററത് പാൻറ് അല്ലെങ്കിൽ മുണ്ട്. വസ്ത്രമേതായാലും അവയുടെ പൊതുഉദ്ദേശ്യം ഒന്നുതന്നെ.

ഇങ്ങനെ സംസ്കൃതധാതുക്കളിലും രണ്ടു വർഗ്ഗമുണ്ട്. അവയിൽ ഒരു വർഗ്ഗത്തിനിണങ്ങുന്നത് ഒരുതരം പ്രത്യയങ്ങളും മററു വർഗ്ഗത്തിനിണങ്ങുന്നത് മറെറാരുതരം പ്രത്യയങ്ങളുമാണ്. രണ്ടു പ്രത്യയങ്ങൾക്കും ഒരേ അർത്ഥം തന്നെ. അവയിൽ മുൻകാണിച്ച പ്രത്യയങ്ങളെ പരസ്മൈപദപ്രത്യയങ്ങളെന്നു വിളിക്കുന്നു. അവ പരസ്മൈപദധാതുക്ക

ളോടുകൂടി മാത്രമേ ചേക്കുകയുള്ളു. മറ്റൊരുതരം പ്രത്യയങ്ങളെ ആത്മനേപദപ്രത്യയങ്ങളെന്നു വിളിക്കുന്നു. അവയെ ആത്മനേപദധാതുക്കളോടുകൂടിമാത്രമേ ചേർക്കൂ

രണ്ടു സെററ് പ്രത്യയങ്ങളുടേയും പരസ്പരസാദൃശ്യം കാണിക്കാൻ രണ്ടും ഒരുമിച്ച് താഴെ കൊടുക്കുന്നു.

| | പരസ്മൈപദപ്രത്യയങ്ങൾ | | | ആത്മനേപദപ്രത്യയങ്ങൾ | | |
|---|---|---|---|---|---|---|
| പ്ര. പു. | ति | तः | अन्ति | ते | इते | अन्ते |
| മ. പു. | सि | थः | थ | से | इथे | ध्वे |
| ഉ. പു. | मि | वः | मः | इ | वहे | महे |

ഇവ ചേർത്തക്രിയാരൂപങ്ങളും തമ്മിൽ ഒത്തുനോക്കുക

| | | | | | | |
|---|---|---|---|---|---|---|
| പ്ര. പു. | पठति | पठतः | पठन्ति | भाषते | भाषेते | भाषन्ते |
| മ. പു. | पठसि | पठथः | पठथ | भाषसे | भाषेथे | भाषध्वे |
| ഉ. പു. | पठामि | पठावः | पठामः | भाषे | भाषावहे | भाषामहे |

സൂക്ഷ്മമായി പരിശോധിച്ചാൽ ഈ രണ്ടുതരം പ്രത്യയങ്ങൾക്കും വളരെക്കുറച്ചു മാററമെ ഉള്ളു എന്ന് കാണാം സാമാന്യമായിപ്പറഞ്ഞാൽ അന്ത്യസ്വരത്തിനുമാത്രമേ മാററം കാണുന്നുള്ളൂ. इ എന്ന അന്ത്യസ്വരം ए എന്നാവുന്നതാണ് കാര്യമായമാററം. വാസ്തവത്തിൽ ഒരേ പ്രത്യയംതന്നെ ദേശ്യഭേദമനുസരിച്ച് രൂപം മാറിയതാവാനാണ്വഴി *

---

* ആത്മനേപദം പരസ്മൈപദം എന്നിവയ്ക്കു് വൈയാകരണന്മാർ നല്കുന്നനിവ്വചനം അപര്യ്യാപ്തമാണ്. പൂവ്വാചാര്യന്മാരോടുള്ള ഭക്ത്യാരങ്ങളാൽ മറവപലതുമെന്നതുപോലെ ഇവയുടെ നിവ്വചനവും പാണിനി അങ്ങനെത്തന്നെ കൈക്കൊണ്ടതാവണം. വാസ്തവത്തിൽ ആ നിവ്വചനത്തിൻെറതത്വവുമായി യോജിക്കാത്ത പ്രയോഗങ്ങളാണ് കാവ്യപുരാണങ്ങളിലധികവുംകാണുന്നതു്. ചരിത്രപരമായ ചില വസ്തുതകളാണ്ഈ വിഭജനത്തിനു കാരണമായി കരുതുക നല്ലതു്. മധ്യേഷ്യയിൽ നിന്നു്, കാസ്പിയൻകടലിൻെറ പരിസരപ്രദേശങ്ങളിൽനിന്ന്, വിഭിന്ന പ്രദേശങ്ങളിലൂടെ വ്യത്യസ്തകാലഘട്ടങ്ങളിലായി സംഘം സംഘമായി സിന്ധുഗംഗാസമതലങ്ങളിൽ വന്നുചേന്നവരാണ് ആര്യന്മാരെന്നാണല്ലോ ഭൂരിപക്ഷംഗവേഷകരുടേയും നിഗമനം. ഇന്ത്യയിലേക്ക് അവർ നടന്നുവന്ന മാഗ്ഗം വ്യത്യസ്തമായിരുന്നു. ചിലർ പേർഷ്യവഴിക്കുവന്നു ചിലർ കാശ്മീർ വഴിക്കും. ഓരോ പ്രദേശങ്ങളിലും നൂററാണ്ടു

സന്ദർഭമനുസരിച്ച് സ്ത്രീകളുടേയും പുരുഷന്മാരുടേയും ആടയാഭരണങ്ങളണിയുന്ന ചില കഥകളിനടന്മാരെപ്പോലെ കുറെ ധാതുക്കളുണ്ട്. അവയോട് രണ്ടുതരം പ്രത്യയങ്ങളും ചേക്കും. ഇത്തരം ധാതുക്കളെ ഉഭയ പദികൾ എന്നു വിളിക്കുന്നു (ഉഭയം=രണ്ടും) ഉദാഹരിക്കാം.

भज् (ഭജിക്കുക)

| പരസ്മൈപദം | | | ആത്മനേപദം | | |
|---|---|---|---|---|---|
| भजति | भजतः | भजन्ति | भजते | भजेते | भजन्ते |
| भजसि | भजथः | भजथ | भजसे | भजेथे | भजध्वे |
| भजामि | भजावः | भजामः | भजे | भजावहे | भजामहे |

---

...ളോളം കുടിയേറിപ്പാർത്തുകൊണ്ടായിരിക്കണം അവരുടെ വരവ്. തങ്ങിയ സ്ഥലങ്ങളിലെല്ലാം താമസിച്ചിരുന്ന തദ്ദേശവാസികളുടെ ഭാഷകളുമായുള്ള സംസർഗ്ഗം കൊണ്ടോ പ്രാദേശിക വിലക്ഷണതകൊണ്ടോ മറ്റോ പ്രത്യയങ്ങൾക്കു രൂപമാററം വന്നതാവാമത്. മലയാളത്തിൽതന്നെ 'ആകുന്നു' എന്ന പദം ദേശ്യഭേദമനുസരിച്ച് 'ആണ്' 'ആന്' എന്നെല്ലാമാകുന്നുണ്ടല്ലോ. ഏതാണ്ടതുപോലെ പിന്നീടവർ സിന്ധുനദീതീരത്തിലൊത്തുചേർന്നപ്പോൾ രണ്ടുതരമുച്ചാരണവും സാധുവായി സ്വീകരിച്ചിരിക്കണം. എങ്കിലും ഇന്ന ധാതുവിനോട് ഇന്ന പ്രത്യയമേ ചേർക്കാവൂ എന്ന നിബന്ധനയൊന്നും അക്കാലത്തുണ്ടായിരുന്നില്ല. എല്ലാ ധാതുക്കളോടും രണ്ടുതരം പ്രത്യയവും ഇഷ്ടംപോലെ ചേക്കും. വാല്മീകിക്ക് ഇങ്ങനെയൊരു ധാതുവിഭജനത്തെപ്പററി ബോധമേ ഉണ്ടായിരുന്നില്ലെന്നു വാല്മീകിരാമായണത്തിൽനിന്ന് വ്യക്തമാണ്. മഹാഭാരതത്തിലേയും കഥ ഇതുതന്നെ. ധാതുഏതായാലും ഇഷ്ടംപോലെ രണ്ടുതരം പ്രത്യയങ്ങളിൽ ഏതെങ്കിലുമൊന്നുചേക്കും. അന്നൊന്നും ഈ വിഭജനമേ ഇല്ല. പാണിനിയുടെ കാലം മുതല്ക്കാണ് ഇങ്ങനെയൊരു വിഭജനമുണ്ടായതും അനന്തരകാലീന പണ്ഡിതന്മാർ അതു മുറുകെപ്പിടിച്ചതും. വിഭജിച്ച് വിഭജിച്ച് പാണിനിതന്നെ തോററു. അവസാനം അനവധി ധാതുക്കളെ അദ്ദേഹം ഉഭയപദികൾ (രണ്ടു പദങ്ങളിലും ഇഷ്ടംപോലെ പ്രയോഗിക്കാവുന്ന) എന്ന മറെറാരു വിഭാഗം കൂടി കല്പിക്കുകയാണുണ്ടായത്. ക്രിയയുടെ ഫലം പരന് (അന്യന്) ആണ് കിട്ടേണ്ടതെന്ന് വക്താവിനു വിവക്ഷയുണ്ടെങ്കിൽ പരസ്മൈപദവും ആത്മാവിനു (തനിക്കു) തന്നെയാണെങ്കിൽ ആത്മനേപദവും എന്നാണ് വൈയാകരണവ്യവസ്ഥ. സംസ്കൃതം ഭംഗിയായി കൈകാര്യം ചെയ്തവരാരും ഈ വ്യവസ്ഥ പാലിച്ചിട്ടില്ല.

പരസ്മൈപദികൾ ആത്മനേപദികൾ ഉഭയപദികൾ എന്നീ മൂന്നു വകുപ്പുകളിൽനിന്നു് ഏതാനും ധാതുക്കൾ താഴെ കൊടുക്കുന്നു. എളുപ്പത്തിനുവേണ്ടി അതാതു ക്രിയയുടെ പ്രഥമപുരുഷനിലെ ഏകവചന രൂപമാണു് കാണിക്കുന്നതു്. ति, ते എന്ന പ്രത്യയങ്ങൾ നീക്കി ബാക്കിയുള്ള ഭാഗമാണു് ധാതുക്കൾ

| പരസ്മൈപദം | ആത്മനേപദം | ഉഭയപദം |
|---|---|---|
| पठति=പഠിക്കുന്നു | लभते=ലഭിക്കുന്നു | भजति or भजते= ഭജിക്കുന്നു |
| चलति=ഇളകുന്നു | याचते=യാചിക്കുന്നു | पचति-ते=പാകം ചെയ്യുന്നു |
| वदति=പറയുന്നു | शोभते=ശോഭിയ്ക്കുന്നു | वपति-ते=വിതയ്ക്കുന്നു |
| लिखति=എഴുതുന്നു | मोदते=സന്തോഷിക്കുന്നു | वहति-ते=വഹിക്കുന്നു |
| नमति=നമസ്കരിക്കുന്നു | भाषते=സംസാരിക്കുന്നു | ह्वयति-ते=വിളിക്കുന്നു. |
| हसति=ചിരിക്കുന്നു | यतते=പ്രയത്നിക്കുന്നു | वयति-ते=നെയ്യുന്നു |
| पतति=വീഴുന്നു | सहते=സഹിക്കുന്നു | यजति-ते=യാഗം ചെയ്യുന്നു. |
| क्रीडति=കളിക്കുന്നു | वेपते=വിറക്കുന്നു | धावति-ते=ഓടുന്നു |
| खादति=ഭക്ഷിക്കുന്നു | वन्दते=വന്ദിക്കുന്നു | बोधति-ते=അറിയുന്നു |

### അഭ്യാസം

1 താഴെ കൊടുക്കുന്ന പ്രത്യയങ്ങൾ മേൽകാണിച്ചവയിൽ ഏതെങ്കിലും ധാതുക്കളോടു ചേർത്തു് സ്വന്തം വാക്യങ്ങളിലുപയോഗിക്കുക.

(ഉദാ- मि, बदामि, अहं वदामि)

1 मः, 2 थः, 3 से, 4 ति, 5 महे, 6 ध्वे
7 वः 8 सि 9 इते, 10 इ ।

II താഴെ കാണുന്ന ക്രിയാപദങ്ങളുടെ പുരുഷവചനങ്ങൾ നിർദ്ദേശിച്ചു ധാതുക്കളും പ്രത്യയങ്ങളും വേർതിരിച്ചെഴുതുക.

1 क्षमामहे 2 खादन्ति 3 नमामि 4 वपावः 5 मोदेते 6 भजामः 7 भाषेथे 8 पचध्वे 9 लभन्ते 10 वन्दे ।

III തർജ്ജമ ചെയ്യുക.

1 वृक्षाः पतन्ति 2 जनकः वदति 3 बालौ नमतः 4 मृगाः धावन्ति 5 युवां वदथः 6 अहं लिखामि 7 त्वं सहसे 8 वयं पठामः 9 जनाः यतन्ते 10 वृद्धाः वेपन्ते 11 पिता मोदते 12 सूर्यः शोभते ।

IV 1 ഞങ്ങൾ കളിക്കുന്നു 2 കുട്ടികൾ സന്തോഷിക്കുന്നു 3 വെപ്പുകാർ പാകം ചെയ്യുന്നു 4 ഞങ്ങൾ സംസാരിക്കുന്നു 5 ബ്രാഹ്മണർ യാഗം ചെയ്യുന്നു 6 ഞാൻ വിതയ്ക്കുന്നു 7 നിങ്ങൾ രണ്ടുപേർ സഹിക്കുന്നു 8 അവർ ഭക്ഷിക്കുന്നു 9 മരങ്ങൾ ഇളകുന്നു 10 ഞാൻ നമസ്കരിക്കുന്നു 11 രണ്ടു പിച്ചക്കാർ യാചിക്കുന്നു 12 ശിഷ്യന്മാർ വന്ദിക്കുന്നു

(सूदाः=വെപ്പുകാർ. द्विजाः=ബ്രാഹ്മണർ. वृक्षाः=മരങ്ങൾ. याचकौ=രണ്ടു പിച്ചക്കാർ. छात्राः=ശിഷ്യന്മാർ)

V തെററുതിരുത്തിയെഴുതുക:—

1 वयं याचते 2 वृक्षाः पतति 3 यूयं वेपन्ते 4 आवां लिखथः 5 त्वं वदति 6 वयं भाषध्वे 7 शिष्यौ मोदसे 8 त्वं सहे 9 अहं भजते 10 जनकाः खादन्ति ।

VI താഴെ കാണുന്ന നാമങ്ങളും ക്രിയകളും ചേരുന്നപടി ചേർത്തു് വാക്യങ്ങളാക്കി മാററുക

| നാമം | ക്രിയ | നാമം | ക്രിയ |
|---|---|---|---|
| 1 अहं | पठन्ति | 6 देवौ | खादाम |
| 2 शिष्याः | मोदावहे | 7 वयं | शोभेते |
| 3 वृक्षौ | रक्षथ | 8 त्वं | सहन्ते |
| 4 यूयं | पततः | 9 जनाः | याचध्वे |
| 5 आवां | लिखामि | 10 यूयं | पठसि |

VII യോജിക്കുന്ന പ്രത്യയങ്ങൾ ചേർത്ത് എഴുതുക
(ഉദാ:- त्वं नम— त्वं नमसि ।)
1 अहं मोद— 2 यूयं शोभ— 3 जनाः पठ— 4 सूदाः पच— 5 शिष्याः यत— 6 भक्तः भज— 7 द्विजौ यज— 8 यूयं धाव— 9 आवां क्रीड— 10 धीराः सह— ।

VIII നിർദ്ദേശമനുസരിച്ച് രൂപങ്ങളെഴുതുക
(ഉദാ: ആത്മനേപദം മധ്യമപുരുഷൻ ദ്വിവചനം=भाषेथे)
1 പരസ്മൈ ഉത്തമ ബഹു 2 ആത്മനേ പ്രഥമ ബഹു 3 പരസ്മൈ മധ്യമ ബഹു 4 ആത്മ പ്രഥ ഏക 5 പര ഉത്ത ഏക 6 ഉഭയ ഉത്ത ദ്വി 7 പര മധ്യ ഏക 8 ഉഭയ മധ്യ ബഹു 9 ആത്മ ഉത്ത ദ്വി 10 ആത്മ മധ്യ ബഹു.

IX പദം പുരുഷൻ വചനം എന്നിവയെഴുതുക
ഉദാ:-पठावः പരസ്മൈപദം ഉത്തമപുരുഷൻ ദ്വിവചനം)
1 नमन्ति 2 सहसे 3 धावामि 4 यतावहे 5 लभन्ते 6 चलतः 7 भाषध्वे 8 लिखसि 9 क्रीडथ 10 याचध्वे ।

X മനഃപാഠമാക്കുക –
1 പരസ്മൈപദത്തിലെയും ആത്മനേപദത്തിലെയും വർത്തമാനകാലത്തിലെ പ്രത്യയങ്ങൾ (ഒമ്പതുവീതം)
2 ആ പ്രത്യയങ്ങൾ ചേർത്ത രൂപങ്ങൾ (पठति, भाषते എന്നിവയുടെ ഒമ്പതുവീതം രൂപങ്ങൾ)
3 ധാതുക്കളുടെ അർത്ഥം.

---

# ദിവസം രണ്ട്

## (വിഭക്തി, പ്രത്യയം, രൂപം, വിഭക്ത്യർത്ഥങ്ങൾ, ഉദാഹരണം, അവ്യയം)

വിഭക്തി:— ക്രിയാപദങ്ങൾക്കെന്നപോലെ നാമങ്ങൾക്കും രൂപവ്യത്യാസങ്ങളുണ്ട്. പ്രവൃത്തി ഇന്ന സമയത്ത് നടക്കുന്നു അല്ലെങ്കിൽ ഇന്ന വിധത്തിൽ നടക്കുന്നു എന്നതിനെ ആസ്പദിച്ചാണ് ക്രിയാപദങ്ങൾക്ക് മാററം വരുന്നത്. ക്രിയയോടുള്ള ബന്ധം കാണിക്കാനാണ് നാമങ്ങൾക്ക് രൂപഭേദം വരുന്നത് എന്ന് സാമാന്യമായി പറയാം. മറെറാരു വിധത്തിൽ പറഞ്ഞാൽ ക്രിയയുടെ ആവശ്യമനുസരിച്ചാണ് നാമങ്ങൾക്ക് രൂപഭേദം വരുന്നത്. ഉദാഹരിക്കാം.

എല്ലാ ക്രിയകൾക്കും അവയുടെ പ്രവൃത്തി നിർവ്വഹിക്കാൻ ഒരു കർത്താവ് ആവശ്യമാണ്. ഒരു പദം ആശയമായിത്തീരണമെങ്കിൽ കർത്താവും ക്രിയയും കൂടാതെ കഴിയുകയില്ല. അവയിലൊന്നു മാത്രം പറഞ്ഞാൽ ഒരപൂർണ്ണത തോന്നും. 'നടക്കുന്നു' എന്നു മാത്രം പറഞ്ഞാൽ ആ ക്രിയ എന്തോ ഒന്നാവശ്യപ്പെടുന്നതുപോലെ തോന്നുന്നു. നടക്കുക എന്ന പ്രവൃത്തി നിറവേററാൻ ഒരാൾ വേണം. അയാളെ കിട്ടിയാൽ ക്രിയയുടെ അത്യാവശ്യം നിറവേറിയതായി തോന്നും; 'കുട്ടി നടക്കുന്നു' എന്നു പറഞ്ഞാൽ ക്രിയയുടെ ആ ആവശ്യം നിറവേറിയതായി തോന്നുന്നുണ്ടല്ലോ.

എന്നാൽ ചില ക്രിയകൾക്ക് അങ്ങനെ ഒരു പദം കൊണ്ടു മാത്രം ഈ ആവശ്യം നിറവേറുകയില്ല. ക്രിയയുടെ സ്വഭാവമനുസരിച്ച് രണ്ടും മൂന്നും പദങ്ങൾ വേണ്ടിവരും. 'അടിച്ചു' എന്ന ഒരു ക്രിയ. 'അമ്മ അടിച്ചു' എന്ന് കർത്താവു ചേർത്തു പറഞ്ഞാലും അതിനെന്തോ ഒരു പോരായ്മ തോന്നും. ആ പോരായ്മയുടെ കാരണമിതാണ്. അടിക്കാൻ ഒരാൾ വേണം, അതു കൊള്ളാൻ മറെറാരാളും. ആ മറെറാരാളെ ഇവിടെ കാണാനില്ല. 'അമ്മ കുട്ടിയെ അടിച്ചു' എന്നായാൽ ക്രിയയുടെ അത്യാവശ്യം നിറവേറി. അതുപോലെ 'അമ്മ പറഞ്ഞു' എന്ന വാക്യത്തിലും ഒരു പോരായ്മ തോന്നുന്നുണ്ട്. പറഞ്ഞതു കേൾക്കാൻ ഒരാളും പറയാൻ ഒരു വിഷയവും ആ ക്രിയക്കാവശ്യമാണ്. 'അമ്മ കുട്ടിയോടു കഥ പറഞ്ഞു' എന്നായാൽ ഒരു വിധം തൃപ്തിയായി. ഈ വിവരണത്തിന്റെ വെളിച്ചത്തിൽ താഴെ കാണുന്ന വാക്യങ്ങൾ ഒന്നു പരിശോധിക്കുക.

കുട്ടി നടക്കുന്നു.

അമ്മ കുട്ടിയെ അടിച്ചു.

അമ്മ കുട്ടിയോടു് കഥ പറഞ്ഞു.

അമ്മ കുട്ടിക്കു് അപ്പം കൊടുത്തു.

അമ്മ കുട്ടിയിൽ നിന്നു് വിവരം അറിഞ്ഞു.

അമ്മ കുട്ടിയുടെ നിലവിളി കേട്ടു.

അമ്മ കുട്ടിയിൽ ഒരു നല്ല ഭാവി കാണുന്നു.

ഈ വാക്യങ്ങളിൽ കുട്ടി എന്ന നാമത്തിനു വന്ന മാററം ശ്രദ്ധിക്കുക. അടിയിൽ വരയിട്ട പദങ്ങരം മാററിയാൽ ആ വാക്യങ്ങരംക്കു് ഒരു അപൂർണ്ണത തോന്നുന്നുണ്ടല്ലോ. ഈ അപൂർണ്ണത പരിഹരിക്കാൻ വേണ്ടി നാമങ്ങരംക്കു വരുന്ന രൂപ വ്യത്യാസമാണു് വിഭക്തി. വിഭക്തി എന്ന പദത്തിനു് 'വിഭജനം' (വേർതിരിയൽ) എന്നർത്ഥം. ക്രിയയുടെ ആവശ്യം പ്രമാണിച്ചു് നാമങ്ങരംക്കു് വരുന്ന രൂപ വിഭജനമാണു് വിഭക്തിയെന്നു് മൊത്തത്തിൽ പറയാം. പക്ഷേ ഒരു വിഭക്തിക്കുമാത്രം ക്രിയകളുടെ ആവശ്യം പ്രമാണിച്ചല്ല, നാമങ്ങളുടെ ആവശ്യം പ്രമാണിച്ചാണു് രൂപ ഭേദം വരുന്നതു്. 'ഇതു് കുട്ടിയുടെ വീടാണു്' എന്ന വാക്യത്തിൽ 'വീടു്' എന്ന നാമപദവുമായാണു് 'കുട്ടിയുടെ' എന്ന പദം ബന്ധപ്പെടുന്നതു്. അതായതു് കുട്ടിയുടെ എന്ന പദം വീടു് എന്ന നാമപദത്തിന്റെ ആവശ്യമാണു് നിറവേററുന്നതെന്നർത്ഥം.

വിഭക്തി ഇങ്ങനെ 'ഏഴാ'യി തിരിയുന്നു. അവയിൽ ഒന്നാം വിഭജനം എന്നതിനെ സംസ്കൃതമാക്കുമ്പോരം പ്രഥമാവിഭക്തി എന്നു പറയുന്നു. രണ്ടാമത്തേതു് ദ്വതീയാവിഭക്തി. അങ്ങനെ തൃതീയ, ചതുർത്ഥി, പഞ്ചമി, ഷഷ്ഠി, സപ്തമി എന്നിങ്ങനെ ഏഴു വിഭക്തികളാണുള്ളതു്. ഈ വിഭക്തികളെക്കൊണ്ടാണു് മേൽകാണിച്ച ഏഴു രൂപങ്ങളെ വിളിക്കുന്നതു്.

വിഭക്തികരംക്കു് വചനഭേദമനുസരിച്ചു് മലയാളത്തിലും മററു ഭാഷകളിലും ഈരണ്ടു രൂപങ്ങളുണ്ടാകുന്നു. കുട്ടി, കുട്ടികരം; കുട്ടിയെ, കുട്ടികളെ; കുട്ടിയോടു, കുട്ടികളോടു് എന്നിങ്ങനെ. സംസ്കൃതത്തിൽ ദ്വിവചനം എന്നൊരു വചനം കൂടുതലുണ്ടല്ലോ. അതിനാൽ ഓരോ വിഭക്തിയിലും ഏക വചനം, ദ്വിവചനം ബഹുവചനം എന്നിങ്ങനെ മുമ്മൂന്നുരൂപങ്ങളുണ്ടാകുമെന്നു് ഓർക്കണം. താഴെക്കൊടുക്കുന്ന രൂപങ്ങരം പരിശോധിക്കുക.

| | ഏകവചനം | ദ്വിവചനം | ബഹുവചനം |
|---|---|---|---|
| പ്രഥ- | बालः* ബാലൻ | बालौ ബാലന്മാർ | बालाः ബാലന്മാർ |
| ദ്വിതീ- | बालम् ബാലനെ | बालौ ബാലന്മാരെ | बालान् ബാലന്മാരെ |
| തൃതീ- | बालेन ബാലനാൽ | बालाभ्याम् ബാലന്മാരാൽ | बालैः ബാലന്മാരാൽ |
| ചതു- | बालाय ബാലന്ന് | बालाभ्याम् ബാലന്മാൎക്ക് | बालेभ्यः ബാലന്മാൎക്ക് |
| പഞ്ച- | बालात् ബാലനിൽനിന്ന് | बालाभ्याम् ബാലന്മാരിൽനിന്ന് | बालेभ्यः ബാലന്മാരിൽനിന്ന് |
| ഷഷ്ഠീ- | बालस्य ബാലന്റെ | बालयोः ബാലന്മാരുടെ | बालानाम् ബാലന്മാരുടെ |
| സപ്ത- | बाले ബാലനിൽ | बालयोः ബാലന്മാരിൽ | बालेषु ബാലന്മാരിൽ |

ബാലശബ്ദത്തിനു വരുന്ന ഈ രൂപഭേദങ്ങൾക്കു കാരണം പ്രത്യയങ്ങളാണ്. പക്ഷേ ക്രിയകളെപ്പോലെ കാലം മുതലായ അൎത്ഥമല്ല ഇ

[*बालः बालैः कविः प्रभुः മുതലായ ശബ്ദങ്ങളിൽ അവസാനം കാണുന്ന രണ്ടു കുത്തിനു വിസൎഗ്ഗം എന്നാണ് പേരു്. ആ വിസൎഗ്ഗത്തിന്റെ ഉച്ചാരണം ഇന്നു് പലയിടത്തും പല വിധത്തിലാണ് പ്രയോഗിച്ചു കാണുന്നതു്. വിസൎഗ്ഗം എന്ന പദത്തിന് വിടുക എന്നാണൎത്ഥം 'വിട്ടുച്ചരിക്കുക' ഇതാണ് വിസൎഗ്ഗം കൊണ്ടുദ്ദേശിക്കുന്നതു്. അതിന്റെ ചിഹ്നമാണ് ആ രണ്ടു കുത്തു്. बालः എന്നിടത്തു് ഉച്ചാരണം ഇന്നു് 'ബാലഹ' എന്നായിട്ടുണ്ടു്. അതു് തെറ്റായ ഉച്ചാരണമാണു്. അതിന്റെ ശരിയായ ഉച്ചാരണം ഗുരുമുഖത്തിൽനിന്നു ഓതി പഠിക്കേണ്ടതാണ്. ശുദ്ധമായ വിസൎഗ്ഗോച്ചാരണം കേരളത്തിൽ ഇന്നു് കൊടുങ്ങല്ലൂർ ഗുരുകുലത്തിലെ അന്തേവാസികളുടെ പരമ്പരയിൽ മാത്രം ഏറെക്കുറെ തങ്ങിനിൽക്കുന്നുണ്ടു്. പൊതുവിൽ ഇന്നു് വിസൎഗ്ഗത്തിന്റെ സ്ഥാനത്തു് 'ഹ' കാരമാണ് ഉപയോഗിക്കുന്നതു്. ഓതിപ്പഠിക്കാൻ അവസരം ലഭിക്കാത്ത വിദ്യാൎത്ഥികൾ बालैः कविः എന്നിവ ബാലൈഹ, കവിഹ എന്നു് ഉച്ചരിച്ചു എന്നു് വരാം. ആ ഉച്ചാരണം അത്യന്തം ആഭാസമാണ്. അല്പം ദുഷിച്ചായാലും 'ബാലഹ' 'ബാലൈഹി' 'കവിഹി' 'പ്രഭുഹു' എന്നുതന്നെ ഉച്ചരിക്കണം. बालयोः (ബാലയോഹൊ) लक्ष्मीः (ലക്ഷ്മീഹി). സാദ്ധ്യതയുള്ളപക്ഷം സംസ്കൃത പണ്ഡിതന്മാരിൽ നിന്നു് ഈ വിസൎഗ്ഗത്തിന്റെ ഉച്ചാരണം കേട്ടു പഠിക്കുന്നതു നന്നു്. എഴുതുമ്പോൾ വിസൎഗ്ഗത്തിനു് ഹ, ഹി, ഹു എന്നെല്ലാം വരാതിരിക്കാൻ ശ്രദ്ധിക്കണം. ബാലഹ ബാലൈഹി കവിഹി എന്നുച്ചരിച്ചാലും बालः बालैः कविः എന്നേ എഴുതാവൂ.]

വസ്തുള്ളതു്. ക്രിയയ്ക്കാവശ്യമായ കൎത്താവു്, കൎമ്മം, കരണം മുതലായ അൎത്ഥങ്ങൾ തോന്നിക്കുകയാണു് ഈ പ്രത്യയങ്ങൾ ചെയ്യുന്നതു്. അവയുടെ അൎത്ഥങ്ങളും മററും വഴിയേ വിവരിക്കുന്നതാണു്.

നാമങ്ങളുടെ രൂപഭേദത്തിനു കാരണമായ വിഭക്തി പ്രത്യയങ്ങൾ താഴെ കൊടുക്കുന്നു.

| | एकवचनम् | द्विवचनम् | बहुवचनम् |
|---|---|---|---|
| प्रथमा | स् | औ | अः |
| द्वितीया | अम् | औ | अः |
| तृतीया | आ | भ्याम् | भिः |
| चतुर्थी | ए | भ्याम् | भ्यः |
| पञ्चमी | अः | भ्याम् | भ्यः |
| षष्ठी | अः | ओः | आम् |
| सप्तमी | इ | ओः | सु |

ഈ പ്രത്യയങ്ങളെ സ്വരപ്രത്യയങ്ങളെന്നും വ്യഞ്ജനപ്രത്യയങ്ങളെന്നും രണ്ടായി തരം തിരിക്കുക. താഴെ വരയിട്ടവ വ്യഞ്ജനപ്രത്യയങ്ങളും മററുള്ളവ സ്വരപ്രത്യയങ്ങളുമാണു്. സ്വരപ്രത്യയങ്ങൾ സ്വരത്തിൽ തുടങ്ങുന്നവയായിരിക്കും. വ്യഞ്ജനപ്രത്യയങ്ങൾ വ്യഞ്ജനത്തിലും ആരംഭിക്കും. ഈ വിഭജനം പദങ്ങളുടെ രൂപരചനയിൽ അത്യന്തം ഉപകരിക്കും. സ്വരാന്തപദങ്ങൾ സ്വരാദി പ്രത്യയങ്ങളോടും വ്യഞ്ജനാന്തപദങ്ങൾ വ്യഞ്ജനാദിപ്രത്യയങ്ങളോടും ചേരുമ്പോഴാണു് രൂപനിഷ്പത്തിയിൽ കാര്യമായ മാററം വന്നുകാണുന്നതു് അതായതു് സ്വരവും സ്വരവും തമ്മിലും വ്യഞ്ജനവും വ്യഞ്ജനവും തമ്മിലും ചേരുന്നിടത്താണു് വൎണ്ണങ്ങൾക്കു് കാര്യമായും മാററം വരുന്നതെന്നൎത്ഥം

ദ്വിവചനത്തിന്നു് ആകെ മൂന്നു പ്രത്യയമേ ഉള്ളു. മററു വചനങ്ങളോടു സമസംഖ്യമാക്കാൻ വേണ്ടി ഒരേ പ്രത്യയമാവൎത്തിക്കുകയാണു് രണ്ടും മൂന്നും വിഭക്തികളുടെ അൎത്ഥം ഒരേ പ്രത്യയം കുറിക്കുന്നുവെന്നൎത്ഥം.

'അ' എന്ന സ്വരത്തിലവസാനിക്കുന്ന 'ബാല' ശബ്ദത്തോടു് മേൽ കാണിച്ച പ്രത്യയങ്ങൾ ചേൎന്നപ്പോൾ വന്ന വ്യത്യാസം ഒന്നു പരിശോധിക്കുക. ( ल् + अ = ल. ഈ വിഷയം നാലാം ദിവസം വിവരിക്കും.) അതിൽ വ്യഞ്ജനപ്രത്യയങ്ങൾ ചേരുന്നിടത്തെല്ലാം വലിയ വ്യത്യാസമൊന്നും കാണു

ന്നില്ല. സ്വരപ്രത്യയങ്ങൾ ചേരുന്നിടത്തു് കാര്യമായ മാററങ്ങൾ ഉണ്ടാകുന്നുണ്ടുതാനും.

ഇനി വ്യഞ്ജനാന്തമായ ശരൽശബ്ദത്തോടു് ഈ പ്രത്യയങ്ങളെ ഒന്നു് ചേർത്തുനോക്കുക.

| | एक. | द्वि. | बहु. |
|---|---|---|---|
| प्र. | शरद् | शरदौ | शरदः |
| द्वि. | शरदम् | शरदौ | शरदः |
| तृ. | शरदा | शरद्भ्याम् | शरद्भिः |
| च. | शरदे | शरद्भ्याम् | शरद्भ्यः |
| प. | शरदः | शरद्भ्याम् | शरद्भ्यः |
| ष. | शरदः | शरदोः | शरदाम् |
| स. | शरदि | शरदोः | शरत्सु |

ഇവിടെ രണ്ടിടത്തുമാത്രമേ ചെറിയൊരു മാററം വരുന്നുള്ളു. പ്രഥമ ഏകവചനത്തിൽ स् പ്രത്യയം കാണാനില്ല. സപ്തമി ബഹുവചനത്തിൽ शरद्+सु എന്നതു് शरत्सु എന്നായിട്ടുണ്ടു്. സന്ധിപ്രകരണത്തിൽ ഈ മാററത്തിന്റെ കാരണം വ്യക്തമാകും.

മേൽപറഞ്ഞ പ്രത്യയങ്ങൾ നാമങ്ങളോടു ചേർക്കുമ്പോൾ ഏററവും ചുരുങ്ങിയ മാററം വരുന്നതു് शरद् എന്ന ശബ്ദത്തിലാണു്. ഏററവും അധികം മാററം വരുന്നതു് बाल മുതലായ അകാരാന്തശബ്ദത്തിലും. बाल ശബ്ദത്തിന്റേയും शरद् ശബ്ദത്തിന്റേയും ഓരോ രൂപവും ഒന്നു താരതമ്യപ്പെടുത്തി നോക്കുക. സ്വരത്തിലവസാനിക്കുന്ന ശബ്ദങ്ങളോടു് ചേരുമ്പോഴുണ്ടാകുന്ന മാററം വ്യഞ്ജനത്തിലവസാനിക്കുന്നശബ്ദങ്ങളോടു് ചേരുമ്പോൾ ഈ പ്രത്യയങ്ങൾക്കുണ്ടാകുകയില്ലഎന്നു് സാമാന്യമായി പറയാം. बाल+अः = बालात् बालस्य എന്നിങ്ങനെ രൂപഭേദം വരുന്നതെങ്ങനെയെന്നു സംശയം തോന്നാം. അതെല്ലാം ചില ഭാഷകളുടെ സ്വഭാവമെന്നു കരുതുകയേ നിർവ്വാഹമുള്ളു. ഇംഗ്ലീഷിൽ book+s=books, wife+s=wives baby+s =babies, foot+s=feet, woman+s=women തുടങ്ങിയ പദങ്ങളിൽ 's' പ്രത്യയം ചേരുമ്പോൾ വരുന്ന രൂപഭേദം നോക്കുക.

സംബോധനപ്രഥമ എന്ന ഒരു വിഭക്തികൂടി ഇതിനുള്ളിൽ കൂട്ടിച്ചേർത്തു് നാമരൂപങ്ങൾ ഉരുവിട്ടുവരാറുണ്ടു്. അങ്ങനെ വിഭക്തികളുടെ എണ്ണം എട്ടാക്കുന്നതിൽ പല കുഴപ്പങ്ങളും വന്നുകാണുന്നുണ്ടു്.

പ്രഥമാവിഭക്തിതന്നെയാണു് സംബോധനയ്ക്കും ഉപയോഗിക്കുന്നതു്. ഏകവചനത്തിൽ മാത്രമേ സംബോധനയിൽ വ്യത്യാസം വന്നുകാണുന്നുള്ളു. അതിനെ മറെറാരു വിഭക്തി എന്ന നിലയ്ക്കു് ഇവിടെ സ്വീകരിക്കുന്നില്ല. കാരണമിതാണു്. 1) സംബോധനപ്രഥമയ്ക്കു പ്രഥമവിഭക്തിയിൽനിന്നു വളരെകുറച്ചു വ്യത്യാസമേയുള്ളു. 2) हे बाल हे बालौ हे बाला: എന്നിങ്ങനെ സംബോധനരൂപമാണെന്നുകാണിക്കാൻ हे എന്നൊരു നിപാതം കൂട്ടിച്ചേർത്തു് പഠിപ്പിക്കുന്നതു് കൃത്രിമമാണു്. हे എന്നതൊരു പ്രത്യയമല്ലല്ലോ. 3) വിഭക്തികളുടെ സംഖ്യ, അതും കൂട്ടിച്ചേർത്തു് എട്ടാക്കി വർദ്ധിപ്പിക്കുന്നതു് കുട്ടികൾക്കു് ആശയക്കുഴപ്പത്തിനു് കാരണമാകും. 4) പാണിനി തന്നെ അതിൽ ഏകവചനത്തെ മാത്രമേ സംബുദ്ധി (സംബോധന) എന്നു വിളിക്കുന്നുള്ളു

സംബോധനയിൽ വ്യത്യാസം വരുന്നവ താഴെ കൊടുക്കുന്നു.

1. स् (ഏകവചനപ്രത്യയം) ലോപിക്കും. ഉദാ– बाल, गोपाल ।
2. ഇകാര ഉകാര ഋകാരാന്തപദങ്ങളുടെ അന്ത്യസ്വരത്തിനു് ഗുണം വരും. ഗുണം സ്വരവികാരമാണു്. വർണ്ണവികാരങ്ങളെപ്പററി പറയുമ്പോൾ അതുവിവരിക്കും. ഉദാ–कवे, प्रभो, पित:
3. പദത്തിന്റെ അവസാനത്തെ ദീർഘസ്വരം ഹ്രസ്വമാകും

   ഉദാ– जननी–जननि, श्रीमान्–श्रीमन् ।
4. ആകാരാന്ത സ്ത്രീലിംഗശബ്ദങ്ങൾ ഏകാരാന്തങ്ങളാകും

   ഉദാ- सीता–सीते, शोभना–शोभने ।

ഇനി വിഭക്തികളുടെ അർത്ഥം വിശദമായി ഒന്നു വിവരിക്കാം.

प्रथमा– പ്രഥമാവിഭക്തിക്കു് മലയാളത്തിലെന്നപോലെ പ്രത്യേകിച്ചു് എടുത്തുകാട്ടത്തക്ക അർത്ഥമില്ല. ആ പദത്തിന്റെ സ്വതവേയുള്ള അർത്ഥമേ ഇതിനുള്ളു ക്രിയയുമായി ഏററവും അടുത്തബന്ധമാണു് അതിനുള്ളതു്.

ഉദാ– बाल: पठति — ബാലൻ പഠിക്കുന്നു.

वृक्षा: चलन्ति — വൃക്ഷങ്ങൾ ഇളകുന്നു.

द्वितीया– ദ്വിതീയാവിഭക്തിക്കു് അതിനെ, അതിലേയ്ക്കു്, അതിനോടു് എന്നെല്ലാം അർത്ഥമുണ്ടു്.

ഉദാ– अहं बालं पश्यामि — ഞാൻ ബാലനെ കാണുന്നു.

राम: ग्रामं गच्छति — രാമൻ ഗ്രാമത്തിലേയ്ക്കുപോകുന്നു.

जनक: पुत्रान् वदति — ജനകൻ പുത്രനോടു് പറയുന്നു

तृतीया– തൃതീയയ്ക്കു് അതിനാൽ, അതുകൊണ്ടു്, അതിലൂടെ എന്നെല്ലാമർത്ഥം.

ഉദാ– बाल: भयेन क्रन्दति — ബാലൻ ഭയത്താൽ കരയുന്നു.

भक्त: पुष्पै: देवं पूजयति — ഭക്തൻ പുഷ്പങ്ങൾകൊണ്ടു് ദേവനെ പൂജിക്കുന്നു.

गज: काननेन गच्छति — ആന കാട്ടിലൂടെ പോകുന്നു

चतुर्थी– ചതുർത്ഥിക്കു് അതിനായി അതിനായിക്കൊണ്ടു്, അതിനു് എന്നർത്ഥം

ഉദാ– जनक: बालाय पुस्तकं यच्छति — ജനകൻ ബാലനു് പുസ്തകം കൊടുക്കുന്നു.

पञ्चमी– പഞ്ചമിക്കു് അതിൽനിന്നു്, അതിനേക്കാൾ, അതിനാൽ എന്നെല്ലാമർത്ഥം.

ഉദാ– वृक्षात् फलं पतति — വൃക്ഷത്തിൽനിന്നു് ഫലം വീഴുന്നു.

राम: कृष्णात् समर्थतर: — രാമൻ കൃഷ്ണനേക്കാൾ സമർത്ഥനാണു്.

बाल: भयात् क्रन्दति — ബാലൻ ഭയത്താൽ നിലവിളിക്കുന്നു.

षष्ठी– ഷഷ്ഠിക്കു് അതിനു്, അതിൻെറ അതിൽവെച്ചു് എന്നെല്ലാം അർത്ഥം.

ഉദാ– बालस्य गृहं — ബാലൻെറ വീടു്

रामस्य माता अस्ति — രാമനു് അമ്മയുണ്ടു്.

बालानां राम: समर्थ: — ബാലന്മാരിൽവെച്ചു് രാമൻ സമർത്ഥൻ.

सप्तमी– സപ്തമിക്കു് അതിൽ, അതിൽവെച്ചു് എന്നിവയർത്ഥം

ഉദാ– जनक: गृहे अस्ति — അച്ഛൻ ഗൃഹത്തിലുണ്ടു്.

बालेषु राम: श्रेष्ठ: — ബാലന്മാരിൽവെച്ചു് രാമൻ ശ്രേഷ്ഠനാകുന്നു.

നാമങ്ങൾ

താഴെ കൊടുക്കുന്ന നാമപദങ്ങൾ അകാരത്തിലവസാനിക്കുന്നു. അതിനാൽ അവ അകാരാന്തങ്ങൾ (അ എന്ന അക്ഷരത്തിലവസാനിക്കുന്നവ) ആണു്. വിഭക്തി, വചനം എന്നിവ പ്രമാണിച്ചു് അവയുടെ രൂപങ്ങൾ ബാലശബ്ദംപോലെ ഇരുപത്തൊന്നായി മാറുന്നു

| | | |
|---|---|---|
| 1) आपण അങ്ങാടി | 11) कुमार കുമാരൻ | 21) मृग മൃഗം |
| 2) कन्दुक പന്ത് | 12) गुण ഗുണം | 22) शर ശരം |
| 3) ग्राम ഗ്രാമം | 13) दोष ദോഷം | 23) शिष्य ശിഷ്യൻ |
| 4) चोर കള്ളൻ | 14) चन्द्र ചന്ദ്രൻ | 24) आचार्य ഗുരുനാഥൻ |
| 5) धनिक പണക്കാരൻ | 15) सूर्य സൂര്യൻ | 25) प्रकाश പ്രകാശം |
| 6) मार्ग വഴി | 16) जन ജനം | 26) वृक्ष മരം |
| 7) विजय വിജയം | 17) निषाद \| കാട്ടാ | 27) पादप മരം |
| 8) वीर വീരൻ | 18) व्याध \| ളൻ | 28) ज्येष्ठ ജ്യേഷ്ഠൻ |
| 9) श्रेष्ठ ശ്രേഷ്ഠൻ | 19) पवन കാറ്റ് | 29) कनिष्ठ അനുജൻ |
| 10) व्याघ्र പുലി | 20) वात കാറ്റ് | 30) मातुल അമ്മാവൻ |

## അവ്യയങ്ങൾ

നാമങ്ങൾക്കും ക്രിയകൾക്കുമെന്നപോലെ വിഭക്തിവചനപുരുഷഭേദമനുസരിച്ച് അവ്യയങ്ങൾക്കു മാററം വരുന്നതല്ല. അവയെ ഇവിടെ കാണുന്നപടിതന്നെ ഉപയോഗിക്കാം. അവ്യയങ്ങളെപ്പററി വിശദപഠനം ഇനി വരുന്നുണ്ട്.

| | |
|---|---|
| * चा=ഉം(and) | सह, सार्धम् \| കൂടെ |
| वा=ഓ (or) | समं, साकम् \| Alongwith |
| अपि= ഉം, കൂടി (also) | * विना കൂടാതെ |
| दिवा=പകൽ | सदा, सर्वदा എല്ലാപ്പോഴും |

---

* च, वा എന്നീ അവ്യയങ്ങൾ ഒന്നിലധികം പദങ്ങളെ കൂട്ടിച്ചേർക്കാൻ ഉപയോഗിക്കുന്നു. ഇംഗ്ലീഷിൽ and, or എന്നിവപോലെ; ഹിന്ദിയിൽ और या എന്നിവപോലെ. എന്നാൽ പ്രയോഗത്തിലല്പം വ്യത്യാസമുണ്ട്. ഇംഗ്ലീഷിലും ഹിന്ദിയിലും സമുച്ചയിക്കേണ്ട പദങ്ങളിൽ അന്ത്യപദത്തിനു തൊട്ടുമുമ്പാണിവ ചേർക്കുക. പക്ഷേ സംസ്കൃതത്തിൽ അന്ത്യപദത്തിനു ശേഷമാണെന്നൊരു വ്യത്യാസമുണ്ട്. Father, mother and uncle पिता माता और मामा എന്നു് സംസ്കൃതത്തിലാകുമ്പോൾ पिता माता मातुलः च എന്നാകും. वा എന്നതും ഇതുപോലെത്തന്നെയാണുപയോഗിക്കുക.

* കൂടെ, കൂടാതെ എന്നർത്ഥത്തിലുള്ള അവ്യയം ചേർക്കുമ്പോൾ ബന്ധപ്പെട്ട പദം തൃതീയാവിഭക്തിയിൽ പ്രയോഗിക്കണം बालेन सह, बालेन बिना ।

नक्तं = രാത്രി
इति = എന്നു്
न = അല്ല, ഇല്ല
अथवा = അല്ലെങ്കിൽ

| | |
|---|---|
| अथ<br>पुनः<br>ततः<br>अनन्तरं | അതിനു ശേഷം |

## അഭ്യാസം

I മലയാളത്തിൽ അർത്ഥമെഴുതുക.

1) गुणैः 2) धनिकेषु 3) पवनस्य 4) मातुलान् 5) दोषेभ्यः 6) वीरे 7) चन्द्रे 8) प्रकाशेभ्यः 9) वृक्षयोः 10) आचार्यम् ।

II സംസ്കൃതപദങ്ങളെഴുതുക:

1) വിജയംകൊണ്ടു് 2) ദോഷങ്ങളിൽ 3) മൃഗങ്ങളാൽ 4) മരങ്ങളെ 5) രണ്ടു കള്ളന്മാരുടെ 6) അങ്ങാടിയിലേയ്ക്കു് 7) ഗ്രാമത്തിലൂടെ 8) രണ്ടു പുത്രന്മാരിൽവെച്ചു് 9) അച്ഛനേക്കാൾ 10) പുലികൾ

III തർജ്ജമ ചെയ്യുക:

a) 1) दिवा सूर्यः नक्तं चन्द्रः च आकाशे शोभेते । 2) कर्षकाः क्षेत्रे बीजं वपन्ति । 3) ग्रामात् चोराः धावन्ति । 4) यूयं कन्दुकैः क्रीडथ । 5) जनाः विजयेन मोदन्ते । 6) रामस्य कनिष्ठः भरतः भवति । 7) बालानां मातुलस्य नाम कुमारः इति* । 8) वयं आचार्यान् वन्दामहे ।9) धनिकाः वीराः न सन्ति । 10) आचार्यः शिष्यैः सह आपणं यान्ति ।

b) 1) അവരുടെ വീട്ടിൽ കുട്ടികൾ ഇല്ല. 2) മൃഗങ്ങൾ കാട്ടിലൂടെ ഓടുന്നു. 3) വൃക്ഷങ്ങളുടെ ശാഖകൾ ഇളകുന്നു. 4) അവൻ സത്യം പറയുന്നു. 5] നിങ്ങൾ രണ്ടു പേർ വിജയത്തിനായി യത്നിക്കുന്നു. 6) വെപ്പുകാരൻ അന്നം പാകം ചെയ്യുന്നു 7) ഞങ്ങൾ രണ്ടു പേർ ദുഃഖം സഹിക്കുന്നു. 8) ബ്രാഹ്മണന്മാർ ദേവന്മാരുടെ സന്തോഷത്തിനു യാഗംചെയ്യുന്നു. 9) അവരിൽവെച്ചു് ഗോപാലനാണു്

---

* സംസ്കൃതത്തിൽ എല്ലാ വാക്യത്തിലും ആകുന്നു എന്ന പൂർണ്ണക്രിയയ്ക്കു വേണ്ടി अस्ति, भवति എന്നീ ക്രിയകൾ ചേർത്തിട്ടില്ലെങ്കിലും ആ അർത്ഥം കിട്ടിക്കൊള്ളും. Smoking prohibited എന്നു പറഞ്ഞാലും Smoking is prohibited എന്നർത്ഥം കിട്ടുന്ന പോലെ. School closed. Books sold here.

ശ്രേഷ്ഠൻ. 10) ആനകളിൽനിന്നുള്ള ഭയത്താൽ ഓടുകയും ചാടുകയും വീഴുകയും ചെയ്യുന്നു.

IV താഴെ കൊടുക്കുന്ന പ്രത്യയങ്ങൾ മേൽകാണിച്ച ഉദാഹരണത്തിലെപ്പോലെ നാമങ്ങളോട് ചേർത്ത് സ്വന്തം വാക്യങ്ങളിൽ പ്രയോഗിക്കുക.

ഉദാഃ- इ, ग्राम+इ=ग्रामे । ग्रामे जनाः वसन्ति ।

1) आ 2) अः 3) आम् 4] ए 5] भिः 6) भ्याम् 7) इ 8) सु 9) ओः 10) अम् ।

V താഴെ കാണുന്ന നാമ പദങ്ങളുടെ വിഭക്തി, വചനം എന്നിവ നിർദ്ദേശിച്ച് പ്രത്യയങ്ങൾ വേർതിരിച്ച് എഴുതുക.

ഉദാഃ- बालस्य- षष्ठी, एकवचनम्= बाल+अः ।

1] जनैः 2] ग्रामात् 3] पावनानाम् 4 निषादस्य 5] दोषे 6] व्याघ्रेभ्यः 7] वृक्षाभ्याम 8) सूर्यात् 9] चन्द्राय 10] दीपयोः ।

VI താഴെ വരയിട്ട പദങ്ങളോട് യോജിക്കുന്ന വിഭക്തി പ്രത്യയങ്ങൾ ചേർക്കുക.

1] अहं वृक्ष पतामि । 2] भक्त ईश्वर नमन्ति । 3] आवां आचार्य वन्दावहे । 4] यूयं पुत्र सह आपण याथ । 5] शिष्याः विजय यतन्ते । 6] चोराः मार्ग धावन्ति । 7] जनाः ग्राम वसन्ति । 8] त्वं ईश्वर भजसे । 9] वयं विद्यालय क्रीडामः । 10] सूर्य चन्द्र च शोभेते ।

VII നിർദ്ദേശമനുസരിച്ച് രൂപങ്ങളെഴുതുക.

ഉദാ:-ഷഷ്ഠി, ഏകവചനം = बालस्य ।

1] പഞ്ചമി, ബഹുവ 2] ദ്വിതീയാ, ദ്വിവ. 3] സപ്തമി, ഏക.
4] ചതുർത്ഥി, ഏക. 5] തൃതീയ, ബഹു. 6] സപ്തമി, ബഹു.
7] ദ്വിതീയാ, ബഹുവ 8] പഞ്ചമി, ഏക. 9] പ്രഥമ, ബഹു
10] ഷഷ്ഠി, ബഹു.

VII മനഃപാഠമാക്കുക.

1] വിഭക്തിപ്രത്യയങ്ങൾ. [सु, औ, अः തുടങ്ങിയ എല്ലാ പ്രത്യയങ്ങളും]

2] അവ ചേർത്ത बाल ശബ്ദത്തിന്റെ എല്ലാ രൂപങ്ങളും.

3] വിഭക്തികളുടെ അർത്ഥങ്ങൾ.

# ദിവസം മൂന്ന്

**ഉള്ളടക്കം:— വിഭക്തികളുടെ അർത്ഥം ആവർത്തനം— സർവ്വനാമങ്ങൾ— പ്രത്യയങ്ങൾക്ക വരുന്ന വ്യത്യാസം)**

മലയാളത്തിൽ വ്യത്യസ്താർത്ഥങ്ങൾ കാണിക്കാൻ സംസ്കൃതത്തിൽ ചിലപ്പോൾ ഒരു പ്രത്യയമായിരിക്കും അല്ലെങ്കിൽ സംസ്കൃതത്തിലെ ഒരു പ്രത്യയത്തിനു് മലയാളത്തിൽ പല അർത്ഥങ്ങളായിരിക്കും. ഈ വൈവിധ്യത്തിന്റെ ഏകദേശബോധത്തിനുവേണ്ടി വിഭക്തികളുടെ അർത്ഥം ഒന്നുകൂടി ക്രമപ്പെടുത്തിക്കാണിക്കാം.

| സംസ്കൃതം | | മലയാളം | |
|---|---|---|---|
| വിഭക്തി | പദം | പ്രത്യയം | അർത്ഥം |
| പ്രഥമ | बालः | | ബാലൻ |
| ദ്വിതീയ | बालम् | എ | ബാലനെ |
| | | ഓടു് | ബാലനോടു് |
| | गृहम् | ഇലേയ്ക്കു് | വീട്ടിലേയ്ക്കു് |
| തൃതീയ | बालेन | ഓടുകൂടെ | ബാലനോടുകൂടെ |
| | | ആൽ | ബാലനാൽ |
| | | കൊണ്ടു് | ബാലനെക്കൊണ്ടു് |
| | वनेन | ഊടെ | കാട്ടിലൂടെ |
| ചതുർത്ഥി | बालाय | ക്കു്, നു് | കുട്ടിക്കു്, ബാലനു് |
| പഞ്ചമി | बालात् | ഇൽനിന്നു് | ബാലനിൽനിന്നു് |
| | | കാൾ | ബാലനേക്കാൾ |
| | | ആൽ | ബാലനാൽ |
| ഷഷ്ഠി | बालस्य | ഉടെ, ന്റെ | കുട്ടിയുടെ, ബാലന്റെ |
| | बालयोः | ഇൽവെച്ചു് | ബാലന്മാരിൽവെച്ചു് |
| സപ്തമി | बाले, वृक्षे | ഇൽ, മേൽ | ബാലനിൽ, മരത്തിന്മേൽ |
| | बालयोः | ഇൽവെച്ചു് | ബാലന്മാരിൽവെച്ചു് |

ഒരു സാമാന്യബോധത്തിനു മാത്രമേ ഈ താരതമ്യപഠനമുപകരിക്കൂ. ഒരു ഭാഷയിലെ പ്രത്യയങ്ങൾക്കു് അതേ അർത്ഥത്തിലും അളവിലും മററൊരു ഭാഷയിൽ പ്രത്യയമുണ്ടാവുകയില്ല, ഇംഗ്ലീഷിൽ പൊതുവിൽ നാമങ്ങൾക്കെല്ലാം കർത്താവു് (Subject)ആയാലും കർമ്മം (Object) ആയാലും രൂപമൊന്നുതന്നെ, അവയെ തിരിച്ചറിയുന്നതു് അവക്കു കല്പിച്ച സ്ഥാനങ്ങളിൽനിന്നാണു്. ക്രിയക്കു മുമ്പു വന്നാൽ കർത്താവു്; ക്രിയയെ തുടൎന്നു വന്നാൽ കർമ്മം, ഇതാണു് ഇംഗ്ലീഷിലെ നിയമം. അതിനാൽ കർത്താവിനും കർമ്മത്തിനും പ്രത്യേകിച്ചു് പ്രത്യയമൊന്നുമാവശ്യം വരുന്നില്ല. പദങ്ങൾ തമ്മിലുള്ള ബന്ധമറിയിക്കാനാണല്ലോ പ്രത്യയങ്ങളുപയോഗിക്കുന്നതു്. ആ ബന്ധം സ്ഥാനംകൊണ്ടറിയുമെങ്കിൽ പിന്നെ എന്തിനു പ്രത്യയം? ഇതാണു് ഇംഗ്ലീഷുകാരന്റെ യുക്തി. സംസ്കൃതത്തിൽ ഈ യുക്തി പററില്ല. കാരണം സംസ്കൃതസാഹിത്യം ഏറിയകൂറും പദ്യമയമാണു്. പദ്യത്തിൽ വൃത്തനിബന്ധനയുള്ളതിനാൽ പദങ്ങളുടെ ക്രമമൊന്നും അതിൽ പാലിക്കാൻ സാധ്യമല്ല. അതിനാൽ കർത്തൃകർമ്മക്രിയാദികൾ ഒരു ക്രമവുമില്ലാതെ പ്രയോഗിക്കേണ്ടിവരും. അപ്പോൾ അവയെ തിരിച്ചറിയാൻ പ്രത്യയങ്ങൾതന്നെ ചേർക്കേണ്ടിവരുമല്ലോ. അതാണു് കർത്താവിനും കർമ്മത്തിനുമെല്ലാം പ്രത്യയം ചേർക്കേണ്ടിവന്നതു്, बालः गजं पश्यति, गजं बालः पश्यति, पश्यति बालः गजं എന്നിങ്ങനെ ഏതു വിധത്തിലായാലും കുട്ടി ആനയെ കാണുന്നു എന്നുതന്നെ അർത്ഥം. ഇംഗ്ലീഷിലോ, **The elephant sees the boy, The boy sees the elephant** എന്നു് പദങ്ങളുടെ സ്ഥാനം മാറിയാൽ അർത്ഥം മാറുന്നു. കർത്താവും കർമ്മവുമൊഴികെ മററു ബന്ധങ്ങൾ കാണിക്കാൻ പദങ്ങൾക്കു മുന്നിൽ **Preposition** ആണു് നമ്മുടെ പ്രത്യയങ്ങൾക്കു പകരം ഇംഗ്ലീഷിൽ ഉപയോഗിക്കുന്നതു്.

## സർവ്വനാമങ്ങൾ

സർവ്വരുടേയും നാമങ്ങളാണു് സർവ്വനാമങ്ങൾ. വ്യക്തമാക്കാം.

1) രാമൻ ചന്തക്കു പോയി; അവൻ ഒരാടിനെ വാങ്ങി.
2) കൃഷ്ണൻ കിണററിൽ വീണു. അവൻ കുറെ വെള്ളം കുടിച്ചു.
3) മത്തായി പഠിപ്പു നിർത്തി. അവനൊരു കച്ചവടം തുടങ്ങി.

ഇവിടെ അവനെന്നപദം ഓരോ വാക്യത്തിലും ഓരോ വ്യക്തിയെ കുറിക്കുന്നു. അപ്പോൾ 'അവൻ' മൂന്നുപേരെയും നിർദ്ദേശിക്കുന്നുവല്ലോ. ഇനിയും അതേ പദംകൊണ്ടു് എത്ര പേരെയെങ്കിലും നിർദ്ദേശിക്കാം. അതിനാലാണു് സർവ്വരുടേയും നാമമായിത്തീരുന്ന അത്തരം

പദങ്ങരംക്ക സർവ്വനാമങ്ങളെന്നു പേരു വന്നതു്. ഇംഗ്ലീഷിൽ ഇവ ക്കു് Pronoun എന്നു പറയുന്നു. നാമത്തിനു പകരം നില്ക്കുന്ന എന്നാ ണല്ലോ ആ പദത്തിന്റെയും അൎത്ഥം. അതും വളരെ യോജിക്കുന്നു.

ഒരേ പദം ആവൎത്തിച്ചു പറയുമ്പോരം അനുഭവപ്പെടുന്ന വിരസത പരിഹരിക്കാനാണു സർവ്വനാമമുപയോഗിക്കുന്നതു്. രാമൻ ചന്തക്കുപോയി, രാമൻ ഒരാടിനെ വാങ്ങി, രാമൻ വീട്ടിൽ, മടങ്ങിയെത്തി, എന്നിങ്ങനെയുള്ള ആവൎത്തനം വിരസമായി തോന്നുന്നു. സർവ്വനാമപ്രയോഗം ഈ വിരസത പരിഹരിക്കുന്നു.

ഉത്തര, ദക്ഷിണ മുതലായ ചില പദങ്ങരം ചില അൎത്ഥത്തിൽ മാത്രം സർവ്വനാമങ്ങളായി ഉപയോഗിക്കും. കേരംക്കുമ്പോരം അത്തരം പദങ്ങരം എങ്ങനെ സർവ്വനാമങ്ങളാകുന്നു എന്നു സംശയം തോന്നാം.

മലയാളത്തിലും അത്തരം ചില പദങ്ങളുണ്ടു്. പുള്ളി, ആശാൻ എന്നിങ്ങനെ ചില പദങ്ങരം സർവ്വനാമങ്ങളായി വരുന്നുണ്ടു്. 'വള്ളിയും പുള്ളിയും തെററാതെ എഴുതണം 'ആനകരംക്കു് പ്രായമായാൽ മസ്തകത്തിൽ പുള്ളി വീഴും.' എന്നീ വാക്യങ്ങളിൽ പുള്ളി എന്ന പദമുണ്ടു്. ശങ്കരൻനായർ മദിരാശിയിൽ പോയി, പുള്ളി കുറെ സമ്പാദിച്ചു. ശിവരാമമേനോൻ റിട്ടയർ ചെയ്തു, പുള്ളി ഇപ്പോരം സംസ്കൃതം പഠിക്കുകയാണു്. ഇവിടെയുമുണ്ടു് പുള്ളി. ഈ രണ്ടുതരം പുള്ളികരംക്കും അൎത്ഥമൊന്നാണോ? അല്ല. അവസാനത്തെ രണ്ടും സർവ്വനാമമാണെന്നു് സ്പഷ്ടമാണല്ലോ. മദ്ധ്യകേരളത്തിൽ ചില ദിക്കിൽ ആശാൻ എന്ന പദവും സർവ്വനാമംപോലെ പ്രയോഗിക്കാറുണ്ടു്. ഉത്തര ദക്ഷിണാദിശബ്ദങ്ങളും സർവ്വനാമങ്ങളിൽ പെട്ടതങ്ങനെയായിരിക്കാം.

സർവ്വനാമങ്ങളിൽ കൂടുതൽ പ്രചാരമുള്ളവ താഴെ ചേൎക്കാം.

| | | |
|---|---|---|
| तद् | അതു് | പ്രഥമപുരുഷൻ |
| एतद्, इदम्, अदस् | ഇതു് | |
| यद् | യാതൊന്നു് | |
| किम् | എന്തു്, ഏതു് | |
| सर्व | എല്ലാം | |
| अन्य, इतर | മററൊരു | |
| स्व | താൻ | |
| युष्मद् | നിങ്ങരം | മദ്ധ്യമപുരുഷൻ |
| अस्मद् | ഞങ്ങരം | ഉത്തമപുരുഷൻ |

ഇതിനു പുറമെ **कतर, कतम, अन्य, अन्यतर, एक** മുതലായി മററു ചില ശബ്ദങ്ങൾകൂടി സർവ്വനാമത്തിലുൾപ്പെടുന്നു. മേൽ നിർദ്ദേശിച്ച വയിൽ **तद्, एतद्, किम्, यद्** എന്നിവ പുല്ലിംഗത്തിലും സ്ത്രീലിംഗത്തിലും പ്രയോഗിക്കുമ്പോൾ **त, एत, क, य** എന്നിങ്ങനെ ആദേശിമാറും. അവയിൽ പ്രഥമൈകവചനത്തിൽ **त एत** എന്നിവ **स एष** എന്നാവും.

സർവ്വനാമങ്ങളുടെ ചില വിഭക്തിപ്രത്യയങ്ങൾക്കു മാററം വരുന്നുണ്ടു്. താരതമ്യപ്പെടുത്താൻവേണ്ടി രണ്ടു രൂപങ്ങളും തൊട്ടടുത്തു കാണിക്കാം. **बाल** ശബ്ദത്തിനു പകരം **दीप** ശബ്ദമാണു് കൊടുക്കുന്നതു്. ഇവ രണ്ടും അകാരാന്തമായതിനാൽ രൂപത്തിനു വ്യത്യാസമില്ല.

| അകാരാന്തമായ **दीप** ശബ്ദം | | | **तद्** സർവ്വനാമം | | |
|---|---|---|---|---|---|
| दीपः | दीपौ | दीपाः | सः | तौ | ते |
| दीपम् | दीपौ | दीपान् | तम् | तौ | तान् |
| दीपेन | दीपाभ्याम् | दीपैः | तेन | ताभ्याम् | तैः |
| दीपाय | दीपाभ्याम् | दीपेभ्यः | तस्मै | ताभ्याम् | तेभ्यः |
| दीपात् | दीपाभ्याम् | दीपेभ्यः | तस्मात् | ताभ्याम् | तेभ्यः |
| दीपस्य | दीपयोः | दीपानाम् | तस्य | तयोः | तेषाम् |
| दीपे | दीपयोः | दीपेषु | तस्मिन् | तयोः | तेषु |

താഴെ വരയിട്ട രൂപങ്ങളിൽ സാധാരണ അകാരാന്തശബ്ദത്തിനും സർവ്വനാമത്തിനും വരുന്ന മാററങ്ങൾ ശ്രദ്ധിക്കുക.

**तद्** ശബ്ദത്തിൻെറ രൂപംപോലെതന്നെയാണു് **एतद् किम् यद्** എന്നിവയുടെ രൂപങ്ങളും. **एषः, एतौ, एते** എന്നിങ്ങനെ **तद्** ശബ്ദത്തിൻെറ മുമ്പു് **ए** ചേർത്താൽ **एतद्** ശബ്ദത്തിൻെറ രൂപം കിട്ടും. അതുപോലെ **त** എന്നതു **क** എന്നാക്കിയാൽ **किम्** ശബ്ദത്തിൻെറയും രൂപങ്ങളാകും. സ്പഷ്ടതയ്ക്കുവേണ്ടി താഴെ ചേർക്കുന്നു.

| 'एतद्' शब्दः | | | 'किम्' शब्दः | | |
|---|---|---|---|---|---|
| एषः | एतौ | एते | कः | कौ | के |
| एतम् | एतौ | एतान् | कम् | कौ | कान् |
| एतेन | एताभ्याम् | एतैः | केन | काभ्याम् | कैः |
| एतस्मै | एताभ्याम् | एतेभ्यः | कस्मै | काभ्याम् | केभ्यः |
| एतस्मात् | एताभ्याम् | एतेभ्यः | कस्मात् | काभ्याम् | केभ्यः |
| एतस्य | एतयोः | एतेषाम् | कस्य | कयोः | केषाम् |
| एतस्मिन् | एतयोः | एतेषु | कस्मिन् | कयोः | केषु |

अस्मद्, युष्मद् ശബ്ദങ്ങൾക്കു് വിഭക്തിരൂപങ്ങളിൽ വളരെ വ്യത്യാസമുണ്ടു്. ഒന്നിടവിട്ട വിഭക്തികളിൽ ഇവയ്ക്കു് ഈരണ്ടു രൂപമുണ്ടെന്നതു് ഒരു വിശേഷമാണു്.

अस्मच्छब्दः*

| | | |
|---|---|---|
| अहम् | आवाम् | वयम् |
| माम्, मा | आवाम्, नौ | अस्मान्, नः |
| मया | आवाभ्याम् | अस्माभिः |
| मह्यं, मे | आवाभ्याम्, नौ | अस्मभ्यम्, नः |
| मत् | आवाभ्याम् | अस्मत् |
| मम, मे | आवयोः, नौ | अस्माकम्, नः |
| मयि | आवयोः | अस्मासु |

युष्मच्छब्दः

| | | |
|---|---|---|
| त्वम् | युवाम् | यूयम् |
| त्वाम्, त्वा | युवाम्, वाम् | युष्मान्, वः |
| त्वया | युवाभ्याम् | युष्माभिः |
| तुभ्यम्, ते | युवाभ्याम्, वाम् | युष्मभ्यम्, वः |
| त्वत् | युवाभ्याम् | युष्मत् |
| तव, ते | युवयोः, वाम् | युष्माकम्, वः |
| त्वयि | युवयोः | युष्मासु |

अस्मद्, युष्मद् ശബ്ദങ്ങൾ യഥാക്രമം ഏകവചനത്തിൽ म, त्व എന്നും ദ്വിവചനത്തിൽ आव, युव എന്നുമായി മാറിയിരിക്കുന്നതു് ശ്രദ്ധിക്കുക. രണ്ടു ശബ്ദങ്ങൾക്കും രൂപസാമ്യമുണ്ടുതാനും.

സർവ്വനാമങ്ങളെ നാമങ്ങളുടെ നിലയ്ക്കും വിശേഷണങ്ങളുടെ നിലയ്ക്കും പ്രയോഗിക്കാം, सः लिखति। (അവൻ എഴുതുന്നു) सः बालः लिखति। (ആ കുട്ടി എഴുതുന്നു.) ഇതിൽ ആദ്യത്തേതു് നാമത്തിൻെറയും രണ്ടാമത്തേതു് വിശേഷണത്തിൻെറയും നിലയിലാണു് പ്രയോഗിച്ചിട്ടുള്ളതു്. വിശേഷണമായാണു് പ്രയോഗിക്കുന്നതെങ്കിൽ വിശേഷ്യത്തിൻെറ (ഏതിനെ വിശേഷിപ്പിക്കുന്നുവോ ആ പദത്തി

---

अस्मद्+शब्दः=अस्मच्छब्दः, तद्+शब्दः=तच्छब्दः, अदस्+शब्दः=अदश्शब्दः എന്നീ സന്ധികാര്യങ്ങൾ അടുത്തു വിവരിക്കും.

ന്റെ) ലിംഗവചനവിഭക്തികൾ അതിനോടു ചേർക്കണം. മലയാളത്തിൽ വിശേഷണവിശേഷ്യങ്ങൾക്കു് വിഭക്തിയിൽ ഈ പൊരുത്തം വേണ്ട. സമർത്ഥനെ രാമനെ, സമർത്ഥകളിൽ സ്ത്രീകളിൽ എന്നിങ്ങനെ പ്രയോഗിക്കാറില്ലല്ലോ. സംസ്കൃതത്തിൽ ഈ യോജിപ്പു വേണം. **समर्थाय रामाय, समर्थेषु बालेषु** എന്നിങ്ങനെ. അതുകൊണ്ടു് സർവ്വനാമങ്ങൾ വിശേഷണങ്ങളുടെ നിലയിൽ പ്രയോഗിക്കുമ്പോൾ **एतेभ्यः बालेभ्यः, केषां जनानां, यस्य पुरुषस्य** എന്നീ നിലയ്ക്കു പ്രയോഗിക്കാവൂ.

ഒരു വിഭാഗത്തിൽപെട്ട പദങ്ങളുടെ രൂപാവലി തുടർന്നു ചേർക്കുന്നതു്, അവയുടെ സ്വരൂപബോധത്തിന്നു കൂടുതലുപകരിക്കുന്നതിനാൽ സർവ്വനാമങ്ങളുടെ സ്ത്രീലിംഗനപുംലിംഗരൂപങ്ങൾകൂടി ഇവിടെത്തന്നെ പരിശിഷ്ടമായി കൊടുക്കുന്നു. ഇതിനു് മുമ്പു കൊടുത്തതു് പുംല്ലിംഗരൂപങ്ങളാണു്. അടുത്തു വിവരിക്കുന്ന ലിംഗപ്രകരണത്തിൽ കൂടുതൽ വിഷയങ്ങൾ വിശദീകരിക്കും.

**तच्छब्दः स्त्रीलिंगः ।**

| | | |
|---|---|---|
| सा | ते | ताः |
| ताम् | ते | ताः |
| तया | ताभ्याम् | ताभिः |
| तस्यै | ताभ्याम् | ताभ्यः |
| तस्याः | ताभ्याम् | ताभ्यः |
| तस्याः | तयोः | तासाम् |
| तस्याम् | तयोः | तासु |

**तच्छब्दः नपुंसकलिंगः ।**

| | | |
|---|---|---|
| तत् | ते | तानि |
| तत् | ते | तानि |
| तेन | ताभ्याम् | तैः |
| तस्मै | ताभ्याम् | तेभ्यः |
| तस्मात् | ताभ्याम् | तेभ्यः |
| तस्य | तयोः | तेषाम् |
| तस्मिन् | तयोः | तेषु |

**इदं शब्दः, पुंलिंगः ।**

| | | |
|---|---|---|
| अयं | इमौ | इमे |
| इमं | इमौ | इमान् |
| अनेन | आभ्याम् | एभिः |
| अस्मै | आभ्याम् | एभ्यः |
| अस्मात् | आभ्याम् | एभ्यः |
| अस्य | अनयोः | एषाम् |
| अस्मिन् | अनयोः | एषु |

**इदं शब्दः स्त्रीलिंगः ।**

| | | |
|---|---|---|
| इयं | इमे | इमाः |
| इमाम् | इमे | इमाः |
| अनया | आभ्याम् | आभिः |
| अस्यै | आभ्याम् | आभ्यः |
| अस्याः | आभ्याम् | आभ्यः |
| अस्याः | अनयोः | आसाम् |
| अस्याम् | अनयोः | आसु |

**अदश्शब्दः पुंलिङ्गः ।**

| | | |
|---|---|---|
| असौ | अमू | अमी |
| अमुम् | अमू | अमून् |
| अमुना | अमूभ्याम् | अमीभिः |
| अमुष्मै | अमूभ्याम् | अमीभ्यः |
| अमुष्मात् | अमूभ्याम् | अमीभ्यः |
| अमुष्य | अमुयोः | अमीषाम् |
| अमुष्मिन् | अमुयोः | अमीषु |

**अदश्शब्दः स्त्रीलिङ्गः ।**

| | | |
|---|---|---|
| असौ | अमू | अमूः |
| अमूम् | अमू | अमूः |
| अमुया | अमूभ्याम् | अमूभिः |
| अमुष्यै | अमूभ्याम् | अमूभ्यः |
| अमुष्याः | अमूभ्याम् | अमूभ्यः |
| अमुष्याः | अमुयोः | अमूषाम् |
| अमुष्याम् | अमुयोः | अमूषु |

നപുംസകലിംഗത്തിൽ പ്രഥമാവിഭക്തിരൂപമേ പുതുതായി പഠിക്കാനുള്ളൂ. അതുതന്നെയാണ് ദ്വിതീയാവിഭക്തിരൂപവും. തൃതീയമുതൽ പുല്ലിംഗരൂപങ്ങൾ തന്നെയാണ്. ഉദാഹരണങ്ങൾ താരതമ്യപ്പെടുത്തി പഠിക്കുക.

**इदम् शब्दः नपुंसकलिंगः**

इदम् इमे इमानि

**अदश्शब्दः नपुंसकलिंगः**

अदः अमू अमूनि

ഇവയിൽ അദശ്ശബ്ദത്തിന്റെ പ്രയോഗം മററുള്ളവയെ അപേക്ഷിച്ചു കുറവാണ്. ദ്വിതീയാരൂപവും ഇതുതന്നെ. തൃതീയമുതൽ പുല്ലിംഗത്തിലേതുതന്നെ.

വാസ്തവത്തിൽ **इदम्**, **अदस्** എന്നിവയുടെ രൂപാവലിക്ക് അവയുമായി ഒരു ബന്ധവും കാണുന്നില്ല. നപുംസകം പ്രഥമ ഏകവചനത്തിൽ മാത്രമേ അവയുടെ തനതുരൂപം കാണുകയുള്ളൂ. **इद्** ശബ്ദം ദ്വിതീയ ബഹുവചനംവരെ **इम** എന്നും തൃതീയമുതൽ കേവലം **अ** എന്നുമായി മാറുന്നു. അകാരാന്തസർവനാമശബ്ദങ്ങൾക്കു വരുന്ന മാററങ്ങൾ ഇതിനും വരും. **अदस्** ശബ്ദം **अमु** എന്നുമായി മാറുന്നു. മററു വ്യത്യാസങ്ങൾ രൂപാവലിയിൽനിന്നു മനസ്സിലാക്കുക. ഇവക്കു പുറമേ **एतद्** ശബ്ദത്തിന്റെ **त**കാരം, ദ്വിതീയ, തൃതീയഏകവചനം, ഷഷ്ഠി സപ്തമി ദ്വിവചനങ്ങൾ എന്നിവയിൽ **न** കാരമായിട്ടും ഓരോ രൂപം പ്രചാരത്തിലുണ്ട്.

| | द्वितीया | | | तृतीया | षष्ठी | सप्तमी |
|---|---|---|---|---|---|---|
| पुं— | एनं | एनौ | एनान् | एनेन | एनयोः | एनयोः । |
| स्त्री— | एनां | एने | एनाः | एनया | एनयोः | एनयोः । |

## അഭ്യാസം

1 അൎത്ഥമെഴുതുക:—

a) 1) तस्मै आचार्याय 2) एतस्मिन् पुस्तके 3) कस्मिन् गृहे 4) एते जनाः 5) तेषां पादपानां 6) एतस्मात् नगात् 7) तस्य वृक्षस्य 8) अस्मद् 9) तान् 10) केषु ।

b) 1) कस्य, 2) अस्मै, 3) एतेषाम्, 4) ते, 5) कस्मै, 6) एतासु, 7) आसाम्, 8) यैः, 9) अमीषाम्, 10) कानि ।

11 സംസ്കൃതപദങ്ങളെഴുതുക:—

1) ഈ മരങ്ങളുടെ 2) അവരിൽ 3) ആ വീട്ടിൽ 4) ഞങ്ങളുടെ വീട്ടിൽ 5) സമൎത്ഥരായ നിങ്ങൾക്ക് 6) ഞങ്ങളാൽ 7) ഈ അമ്മാവനാൽ 8) ആരുടെ വീട്ട് 9) നിന്നോടുകൂടെ 10) ഈ മനുഷ്യനിൽനിന്നു്.

111 യോജിച്ച വിഭക്തിവചനങ്ങൾ ചേൎത്തെഴുതുക:—

ഉദാ:—तद् गजस्य, तस्य गजस्य । केषु नर, केषु नरेषु ।

1) किं पर्वते । 2) तद् पर्वतेषु । 3) यद् जनात् । 4) एतद् पुरुषैः । 5) तद् वृक्षयोः । 6) तद् वृक्षान् । 7 तेषु नक्षत्र । 8) तस्य पुरुष । 9) एतेन कमल । 10) एते बाल ।

1V തൎജ്ജമ ചെയ്യുക:—

a) 1) ഞാൻ നിങ്ങളെ കാണുന്നു, 2) നിങ്ങൾ അവരോടു് എന്തു പറയുന്നു. (वद्) 3) നിങ്ങൾക്ക ഞങ്ങൾ പുസ്തകം തരുന്നു. (यच्छ्) 4) ആ മരങ്ങളിൽനിന്നു് പക്ഷികൾ (खग)പറക്കുന്നു. 5) ആ ആനകളിൽവെച്ചു് ഉയരമുള്ള ആന ആരുടെയാണു് (गज) 6) ഈ കുളങ്ങളിൽ മത്സ്യങ്ങൾ ഉണ്ടു് (मीन) 7) ആ താമരകളിൽനിന്നു്വണ്ടുകൾ (भ्रमर) പറക്കുന്നു. 8) ആ മേഘങ്ങളിൽനിന്നു് ജലം വൎഷിക്കുന്നു. 9) നിങ്ങളോടുകൂടെ ആരെല്ലാമുണ്ടു്? 10) ഞങ്ങളുടെ കൂടെ നിന്റെ അച്ഛനും അദ്ദേഹത്തിന്റെ അമ്മാമനുമുണ്ടു.

b 1) अहं युवयोः गृहं गच्छामि । 2) त्वयि मयि च ईश्वरः वसति । 3) अहं युष्मत् उन्नतः अस्मि । 4) तेषां नक्षत्राणां प्रकाशे वयं लिखामः। 5) युष्मासु एकः तस्य दीपस्य प्रकाशे पठति । 6) कः युष्मान् एतत् वदति ? 7) एतस्य पिता मह्यं पुस्तकं यच्छति । 8) एतेन पुस्तकेन तव किं कार्यं अस्ति? 9) ते एतस्मिन् ग्रामे वसन्ति । 10) तस्मिन् गृहे अस्माकं मातुलः वसति ।

उन्नत=ഉയരമുള്ള. तटाकं=തടാകം. कमल=താമര. भ्रमरः=വണ്ട്. डयते=പാറക്കുന്നു. वर्षति=വർഷിക്കുന്നു.

V പദഘടനകളും അവയുടെ അർത്ഥവും നല്ലപോലെ മനസ്സിലാക്കി സാരമെഴുതുക.

1) अनारंभो हि कार्याणां प्रथमं बुद्धिलक्षणम् ।
प्रारब्धस्यान्तगमनं द्वितीयं बुद्धिलक्षणम् ॥

(പദച്ഛേദം:—अनारंभः + हि प्रारब्धस्य + अन्तगमनं)

അർത്ഥം:— अनारंभः = ആരംഭിക്കായ്ക. कार्य=പ്രവൃത്തി. प्रारब्ध= ആരംഭിച്ചതു്. अन्तगमनं = അവസാനം ചെന്നെത്തുക. हि എന്നതിനു് പല അർത്ഥവുമുണ്ടു്. ഉണ്ടു്, ഉണ്ടല്ലോ, ആണു്, ആണല്ലോ എന്നിങ്ങനെ. അതൊരു അവ്യയമാണുതാനും.

(കാര്യം തുടങ്ങിവെക്കായ്ക ബുദ്ധിതന്നാദ്യലക്ഷണം
തുടങ്ങിയാൽ സമാപിക്ക അതിൻ മറ്റൊരു ലക്ഷണം)

2) परोपकाराय फलन्ति वृक्षाः परोपकाराय वहन्ति नद्यः ।
परोपकाराय दुहन्ति गावः परोपकारार्थमिदं शरीरम् ॥

(പദച്ഛേദം:—परोपकारार्थम् इदम्*)

അർത്ഥം:— वहन्ति=ഒഴുകുന്നു. नद्यः=നദികൾ. दुहन्ति=ചുരത്തുന്നു. गावः=പശുക്കൾ. इदम्=ഈ, ഇതു്.

VI 'तद्' ശബ്ദത്തിനും ദീപശബ്ദത്തിനും ഏതെല്ലാം രൂപങ്ങളിലാണു് വ്യത്യാസം കാണുന്നതു?

VII മനഃപാഠമാക്കുക:— तद् എന്ന സർവ്വനാമത്തിന്റെ എല്ലാ രൂപങ്ങളും.

---

* इदं എന്നു് മുകളിൽ കുത്തിടുന്നതിനു പകരം म् എന്നിട്ടാലും മതി. ഉച്ചാരണം ഒന്നുതന്നെ. അനുസ്വാരമെന്നാണിതിനു പേർ. മരം, മരമാണു് എന്നിങ്ങനെ മലയാളത്തിലും ഈ വ്യത്യാസം കാണാം. വിശദാംശങ്ങൾ തുടന്ന പാഠങ്ങളിൽ വ്യക്തമാകും. (इदं=इदम्)

## ഭാഷയുടെ ദശാവിശേഷങ്ങൾ

ജീവികളുടെ ബാല്യകൗമാരാദി ദശാപരിണാമം പോലെ ഭാഷകൾക്കും ചില പരിണാമങ്ങൾ വന്നുകൊണ്ടിരിക്കും, അവയെ സ്വതന്ത്രദശ, സംശ്ലിഷ്ടദശ, സംലഗ്നദശ, വിശ്ലിഷ്ടദശ, എന്നിങ്ങനെ വിളിക്കുന്നു. വിവരിക്കാം.

സ്വതന്ത്രദശ. ഈ ദശയിൽ നിലകൊള്ളുന്ന ഭാഷകളിൽ പ്രത്യയങ്ങൾ കാണാൻ വിഷമമാണ്. പദങ്ങളുടെ പരസ്പരബന്ധം കാണിക്കുവാൻ ഇതിൽ പ്രത്യയങ്ങളല്ല, പദങ്ങൾ തന്നെയാണ് പ്രയോഗിക്കുക. ഭയത്താൽ, അപ്പോൾ എന്നിവയ്ക്കു പകരം ഭയം കാരണം, അതുപൊഴുതു് എന്നു പ്രയോഗിക്കുന്നതു് ഈ ദശയിലുള്ള ഭാഷകൾക്കുദാഹരണമാണ്. ചൈനഭാഷ പൊതുവിൽ ഈ ദശയിലാണ്.

സംശ്ലിഷ്ടദശ. ഈ ദശയിലെ ഭാഷകളിൽ പ്രത്യയങ്ങളുടെ സ്ഥാനം വഹിക്കുന്നതു് ചില തേമാനം വന്ന പദങ്ങളാണ്. എന്നാൽ തിരിച്ചറിയാത്തവിധം തേഞ്ഞുപോയിട്ടുണ്ടാവുകയുമില്ല. ചിലപ്പോൾ സ്വതന്ത്രപദങ്ങളുടെ സ്ഥാനത്തും ചിലപ്പോൾ പ്രത്യയത്തിൻ്റെ സ്ഥാനത്തും പ്രയോഗിച്ചുകാണും. 'വൈദ്യൻ മരുന്നു കുറിച്ചു് കൊടുത്തു.' 'അവനെക്കുറിച്ചു് എനിക്കൊന്നുമറിയില്ല,' ഇവിടെ കുറിച്ചു് എന്നതു് ആദ്യവാക്യത്തിൽ ക്രിയയാണ്. രണ്ടാം വാക്യത്തിൽ അതിനു ഏതാണ്ടൊരു പ്രത്യയച്ഛായയാണ്. ദ്രാവിഡഭാഷകൾ ഈ ദശയിലാണെന്നു പറയാം.

സംലഗ്നദശ. സംലഗ്നദശയിൽ പദങ്ങളിൽ പ്രത്യയങ്ങളൊട്ടിപ്പിടിച്ചിരിക്കും. പ്രത്യയങ്ങൾക്കു് വേർപെട്ടുനിന്നാൽ ഒരർത്ഥവുമില്ല. कविभि: എന്നതിലെ भि: എന്നതിനു പ്രത്യേകിച്ചർത്ഥമൊന്നുമില്ലല്ലോ. ഇതാണ് ഈ ദശയിലുള്ള ഭാഷകളുടെ സ്വഭാവം. സംസ്കൃതം അറബി മുതലായവ ഈ ദശയിൽ പെടുന്നു.

വിശ്ലിഷ്ടദശ. ഈ ദശയിൽ പ്രത്യയങ്ങൾ പദങ്ങളിൽനിന്നു വേർപെട്ടിരിക്കും. പക്ഷേ സംശ്ലിഷ്ടദശയിലേതുപോലെ വേർപെട്ടുനിന്നാൽ അർത്ഥമൊന്നുമുണ്ടാവുകയുമില്ല. ഉദാ:—From a boy, to the table. ഇവിടെ From, to എന്നീ പ്രത്യയങ്ങൾ പദങ്ങളിൽനിന്നു വേറിട്ടാണല്ലോ കാണുന്നതു്. ഇംഗ്ലീഷ് ഈ ദശയിലാണ്

സംശ്ലിഷ്ടദശയിലുള്ള സംസ്കൃതത്തിൽ സന്ധികാര്യം ഒരു പ്രധാനപ്രശ്നമാണ്. അടുത്ത രണ്ടു ദിവസം സന്ധികാര്യങ്ങളുടെ പാഠമാണ്.

---

# ദിവസം നാലു്

(ഉള്ളടക്കം:— വർണ്ണോത്പത്തി, സ്വരവ്യഞ്ജനഭേദം, വർണ്ണമാല, കേവലം, സംയുക്തം)

സംസ്കൃതത്തിൽ ഏററവും കുഴപ്പം പിടിച്ച ഒരിനമാണു് സന്ധി. പദങ്ങൾ അത്രമാത്രം കെട്ടുപിടിച്ചാണു് അതിൽ കാണുക. പദങ്ങൾ വേർതിരിക്കാറായാൽ അവനു് വ്യുത്പത്തിയായെന്നാണു് പഴയ ഗുരുകുലങ്ങളിൽ പറഞ്ഞുവരാറുള്ളതു്. അതിൽനിന്നു പദവിഘടനത്തിന്റെ പ്രാധാന്യം വ്യക്തമാണല്ലോ. മലയാളത്തിലും ഈ കുഴപ്പമുണ്ടു്. ചിര പരിചയംകൊണ്ടു് അത്ര ക്ലേശം തോന്നാറില്ലെന്നുമാത്രം. എങ്കിലും,

ഇനിയില്ലിഹവാസമെന്നുരയ്ക്കു-
ന്നവനോടെന്തുരചെയ്‌വതോമലാളേ
അതുവേണ്ടിനിയായവർക്കിണങ്ങു-
ന്നൊരിടത്തെന്നെയയയ്ക്കുകെന്നമന്ദം.

എന്നിങ്ങനെയുള്ള പദ്യങ്ങൾ പദം മുറിക്കുവാൻ ശുദ്ധമലയാളികൾക്കു കുറെയൊക്കെ വിഷമമാണു്. ആ നിലയ്ക്കു്, പഠിച്ചു പരിചയപ്പെടേണ്ട ഒരു പുതിയ ഭാഷയുടെ കഥ പറയാനുണ്ടോ? അതുകൊണ്ടു് പദം മുറിക്കാനുള്ള വിദ്യ നന്നായിപ്പയററുക തന്നെ വേണം.

പദവിഘടനമെന്ന ഈ പ്രക്രിയ പയററുവാൻ പദഘടകങ്ങളായ വർണ്ണങ്ങളുടെ ഉദ്ഭവം, അവയുടെ പരസ്പരസാജാത്യ വൈജാത്യങ്ങൾ മുതലായവ ഒരു വിധം വിസ്തരിച്ചു് ഇവിടെ പ്രതിപാദിക്കാം.

വർണ്ണോത്പത്തി.

നമ്മുടെ വായ് ആദ്യത്തെ ദഹനോപകരണമെന്നപോലെ ശബ്ദ നിഷ്പാദനത്തിന്റെയും ഒരുപകരണമാണു്, ശ്വാസകോശം മുതൽ വായുടെ ഇങ്ങേ അററമായ ചുണ്ടുവരെയുള്ള ഭാഗം ശരീരത്തിലെ മററു പല പ്രവർത്തനങ്ങൾക്കുമുതകുന്നപോലെ ശബ്ദനിഷ്പാദനത്തിനുമുപകരിക്കുന്നമട്ടിലാണു് ഘടിപ്പിച്ചിട്ടുള്ളതു്.

നാം ഒരോടക്കുഴൽ വിളിക്കുകയാണെന്നു് കരുതുക. അതിന്റെ ഒരററം ചുണ്ടിലമർത്തിപ്പിടിച്ചു് അതിലൂടെ ശ്വാസം പ്രവഹിപ്പിക്കുന്നു. ആ ശ്വാസം ഒരു തട്ടും തടവുമില്ലാതെ ശരിക്കു പ്രവഹിപ്പിക്കുക.

**യാണെങ്കിൽ ഒരു ശബ്ദം കേൾക്കുന്നു. അതിന്റെ** ദ്വാരങ്ങൾ വിരലു **കൊണ്ടമർത്തി** ശ്വാസത്തിനല്പം തടസ്സമുണ്ടാക്കിവിട്ടാൽ മറ്റൊരുതരം ശബ്ദമായി.

നമ്മുടെ ശ്വാസനാളം ഒരു കുഴലാണെന്നു് കരുതുക. അതിന്റെ ഇങ്ങേ അറ്റത്തു് വ്യാസം കൂടിയ ഒരു ഭാഗമുണ്ടു്. അതാണു് വായ. സംഭാഷണം ചെയ്യണമെന്ന തോന്നലുണ്ടാകുമ്പോൾ മനഃപൂർവ്വമായ പ്രവർത്തനമൊന്നുമില്ലാതെതന്നെ ശ്വാസം ശ്വാസനാളത്തിലൂടെ മേലോട്ടുയരുന്നു. ആ ശ്വാസം സ്വരപേടകത്തിനകത്തുള്ള നാദനാവയവങ്ങൾക്കു് ചലനമുണ്ടാക്കുന്നു. അപ്പോൾ അതു് ശബ്ദമായിത്തീരുന്നു. ഒരു ബലൂൺ ഊതി വീർപ്പിച്ചതിനുശേഷം കാറ്റു് പുറത്തു് വിടുമ്പോൾ അതിനകത്തുള്ള റബ്ബറിന്റെ ശകലം വിറയ്ക്കുന്നതുകൊണ്ടു് (കമ്പിക്കുന്നതുകൊണ്ടു്) ഒരു ശബ്ദമുണ്ടാകുന്നുണ്ടല്ലോ. ഏതാണ്ടതേ പ്രവർത്തനംതന്നെയാണിവിടെയും നടക്കുന്നതു്1. 'അ' എന്നൊന്നുച്ചരിച്ചുനോക്കുക. അകത്തുനിന്നു് വരുന്ന ശ്വാസം കണ്ഠനാളത്തെ അകത്തി നേരെ പുറത്തേയ്ക്കു് നിർഗ്ഗമിക്കുന്നു 'ഇ' എന്നുച്ചരിക്കുമ്പോൾ അല്പമൊരു വ്യത്യാസം വരുന്നതു കാണാം. നാക്കല്പം മേലോട്ടു് തള്ളി ശ്വാസത്തിന്റെ ഗതിയെ ഒന്നു വളച്ചു കുത്തി പുറത്തു വിടുന്നു. എങ്കിലും അവിടെയും ശ്വാസത്തിന്റെ ഗതി തടയപ്പെടുന്നില്ല.

ഇനി നാക്കിന്റെ അറ്റം കുത്തനെപ്പിടിച്ചു് ശ്വാസഗതിയൊന്നു് നിയന്ത്രിച്ചുനോക്കുക. ऋ എന്നു് കേൾക്കാം. നാക്കിന്റെ അറ്റം പല്ലിന്റെ ഊനിൽ തൊട്ടുതൊട്ടില്ലെന്നവിധം പിടിച്ചു് അതേ ശ്വാസം പ്രവഹിപ്പിച്ചാൽ 'ऌ' എന്നു് കേൾക്കാം. ചുണ്ടു രണ്ടും ഒന്നു് ചുളുക്കി നിയന്ത്രിതമായ നിലയിൽ അതേ ശ്വാസം പ്രവഹിപ്പിച്ചാൽ 'उ' എന്നായി മാറുന്നു. അങ്ങനെ ഒരേ ശ്വാസം വിഭിന്നമാർഗ്ഗങ്ങളിലൂടെ, അല്പം നിയന്ത്രണമുണ്ടെങ്കിലും പറയത്തക്ക തടസ്ഥമൊന്നുമില്ലാതെ പ്രവഹിപ്പിച്ചാൽ ഒരോ നാദമായി പരിണമിക്കുന്നു*

---

1 *ഇവിടെ സങ്കോച വികാസങ്ങളാണെന്നു മാത്രം.*

* *ऋ ऌ എന്നിവ ഉച്ചരിക്കുമ്പോൾ അവയവങ്ങൾ തമ്മിൽ അല്പാല്പം തട്ടുന്നുണ്ടു്. അ, ഇ, ഉ എന്നിവപോലെ തീരെ തട്ടാതെയായിരിക്കണം അവയെ ഉച്ചരിക്കേണ്ടതു്. ആ ഉച്ചാരണരീതി ഇന്ന് അജ്ഞാതമായിരിക്കുന്നു. ശുദ്ധോച്ചാരണം ദുഷിച്ച് ഋറു് ഌളു് എന്നുവരെ മലയാളത്തിലെത്തിയിട്ടുണ്ട് ഋകാരോച്ചാരണം ഹിന്ദിയിൽ രി എന്നായി മാറിയിരിക്കുന്നതും ഇതിനു ദൃഷ്ടാന്തമാണ്. ഋഷി* रिषि ।

അങ്ങനെ തൊണ്ട മുതൽ ചുണ്ടുവരെയുള്ള അഞ്ചു് സ്ഥാനങ്ങളിനി ന്നു് अ, इ, ऋ, ऌ, उ എന്നു് യഥാക്രമം അഞ്ചു് നാദം പുറപ്പെടുന്നു. അവയ്ക്കു് സ്വരമെന്നു് പേർ.

ഇനി, മേൽപറഞ്ഞ സ്ഥാനങ്ങളിൽ മറ്റൊരുതരം പ്രവൎത്തനം നടത്തി നോക്കുക. കണ്ഠനാളം ചെറുനാവു കൊണ്ടൊന്നടച്ചു് ശ്വാസഗതിക്കല്പം തടസ്ഥമുണ്ടാക്കി തുറന്നുവിടുക. 'ക' എന്നൊരു ശബ്ദം കേൾക്കാം. അതുപോലെ നാവു കുറച്ചൊന്നുയൎത്തി അണ്ണാക്കിൽ ഒന്നു് പതിച്ചെടുക്കുക. 'ച' എന്ന ശബ്ദം കേൾക്കാം. നാക്കിന്റെ അററം കുത്തനെ നിൎത്തി ഒന്നകത്തോട്ടു വളച്ചു് അണ്ണാക്കിന്റെ അകത്തൊന്നെററിക്കൊടുക്കുക. 'ട' എന്നായി. നാക്കിന്റെ അററം പല്ലിന്റെ ഊനിലൊന്നു് കുത്തിയെടുത്താൽ 'ത' ആയി. ചുണ്ടു രണ്ടും കൂട്ടി ശ്വാസഗതി തടസ്ഥപ്പെടുത്തി എടുത്താൽ 'പ' എന്നു് കേൾക്കാം. അങ്ങനെ തൊണ്ടമുതൽ ചുണ്ടുവരെയുള്ള അഞ്ചു സ്ഥാനങ്ങളിൽ നിന്നു് ശ്വാസഗതി തടയാതെ ഉളവാകുന്ന സ്വരങ്ങളേപ്പോലെ തടയപ്പെട്ടും അഞ്ചു ശബ്ദമുണ്ടാവുന്നു. തടയപ്പെടാതെ വരുന്നവയ്ക്കു് സ്വരമെന്നും തടയപ്പെട്ടുവരുന്നവയ്ക്കു് വ്യഞ്ജനമെന്നും പേർ.

സ്വരങ്ങൾ:— अ, इ, ऋ, ऌ, उ

വ്യഞ്ജനങ്ങൾ:— क, च, ट, त, प

പ്രസ്തുത വൎണ്ണങ്ങളിൽ മറ്റൊരു വൎണ്ണം വിലയിക്കുന്നതുകൊണ്ടും വൎണ്ണോത്പത്തിക്കാവശ്യമായ അവയവങ്ങളുടെ ഒരോതരം പ്രവൎത്തനം കൊണ്ടും ഇവ പലമട്ടിലായിമാറുന്നു.

ह എന്നൊരു വൎണ്ണമുണ്ടു്. അതിന്നു് പല സ്വഭാവങ്ങളുമുണ്ടു് ചിലപ്പോൾ അതു് ഒരു വ്യഞ്ജനത്തിൽ വിലയിച്ചു് അതിനെ മറെറാരു വ്യഞ്ജനമാക്കി മാററുന്നു. ചെമ്പും ഈയവും ചേൎന്നു് പുതിയൊരു ലോഹമാകുന്നപോലെ. ചിലപ്പോൾ അതു് ഒളിച്ചോടിപ്പോകുന്നു. ഇതിൽ ആദ്യത്തെ സ്വഭാവമാണു് വ്യഞ്ജനങ്ങളെ പലതാക്കിതീൎക്കുന്നതു്. ഈ ഹകാരത്തിന്റെ വിലയനം കൊണ്ടു് മേൽപറഞ്ഞ വ്യഞ്ജനങ്ങൾ അഞ്ചായി മാറുന്നു.

क्+ह=ख, च्+ह=छ, ट्+ह=ठ, त्+ह=थ, प्+ह=फ

ഇംഗ്ലീഷിലും ഉച്ചാരണവൈവിദ്ധ്യം വരുത്താൻ ഹകാരത്തിന്റെ ലിപിയായ **H** കൂട്ടിചേൎക്കുകയാണു് പതിവു്. **That, Authority, Physician, Ghoe** എന്നിവയിൽ **h** ന്റെ സംസൎഗ്ഗംകൊ

ണ്ടുവരുന്ന ഉച്ചാരണവൈവിദ്ധ്യം ശ്രദ്ധിക്കുക. മററു പല ഭാഷകളിലും ഈ സമ്പ്രദായം കാണുന്നുണ്ട്.

ഇനി മറെറാരു പ്രവൎത്തനം നോക്കാം. ക, ച, ട, ത, പ എന്നീ വ്യഞ്ജനങ്ങൾ ഉച്ചരിക്കാനുപയോഗിച്ച അവയവങ്ങൾതന്നെ ആദ്യം കൂട്ടി ചേൎത്തതിനു ശേഷം അല്പം മാർദ്ദവത്തോടെ അകററുക. അപ്പോൾ അതാതു സ്ഥലങ്ങളിൽ നിന്നു്,

ग, ज, ड द, ब

എന്ന വൎണ്ണങ്ങളുണ്ടാകുന്നു. അവയിൽ തന്നെ ഹകാരം വിലയിപ്പിക്കുക. അപ്പോൾ ശബ്ദമൊന്നു് മുഴങ്ങി കേൾക്കാം.

ग्+ह=घ । ज्+ह=झ । ड्+ह=ढ । द्+ह=ध । ब्+ह=भ

ക മുതൽക്കുള്ള ഒരോ വ്യഞ്ജനവും ഇങ്ങനെ നാലു വിധമായി ത്തിരിഞ്ഞല്ലോ. ഇനി അഞ്ചാമതൊരെണ്ണം കൂടിയുണ്ടു്, ഗ, ജ, ഡ, ദ, ബ എന്നിവയുച്ചരിക്കാനൊരുങ്ങിയ ശേഷം പകുതി ശ്വാസം മൂക്കിൽക്കൂടി വിടുക. അപ്പോൾ അവ,

ङ, ञ, ण, न, म

എന്നായി മാറുന്നു. മൂക്കു് അടച്ചുപിടിച്ചു് ഈ വൎണ്ണങ്ങളുച്ചരിച്ചു നോക്കിയാൽ പ്രസ്തുത വൎണ്ണങ്ങളുടെ ഉച്ചാരണത്തിൽ മൂക്കിൻെറ സഹായമാവശ്യമെന്നു് കാണാം.

അതാതവയവങ്ങളിൽ നല്ലപോലെ സ്പർശിക്കാതെയും ചില വൎണ്ണങ്ങളുത്ഭവിക്കുന്നുണ്ടു്. അണ്ണാക്കു് മുതൽ ചുണ്ടുവരെയുള്ള നാലു് സ്ഥാനങ്ങളിൽനിന്നാണവയുടെ ഉത്ഭവം.

യ, ര, ല, വ എന്നീ നാലെണ്ണമാണവ. ഇകാരംപോലെ അണ്ണാക്കിൽ തീരെ സ്പർശിക്കാതെയല്ല, ചകാരംപോലെ നല്ലപോലെ സ്പർശിച്ചുമല്ല 'യ' എന്നുച്ചരിക്കുന്നതു്. മററു മൂന്നു വൎണ്ണങ്ങളുടേയും ഉച്ചാരണവും ഇതേരീതിയിൽ ഒരിടമട്ടിൽ സ്പർശിച്ചാണു്

ഹ, ശ, ഷ, സ എന്നീ നാലു് വൎണ്ണങ്ങളുടെ ഉത്ഭവം കണ്ഠം മുതൽ ദന്തംവരെയുള്ള നാലു് സ്ഥാനങ്ങളിൽനിന്നാണു്. ഇവയുടെ ഉച്ചാരണത്തിനൊരു വിശേഷതയുണ്ടു് സ്വരങ്ങൾപോലെ ഇവ ദീൎഘിപ്പിക്കാവുന്നതാണു്. ഉദാ: ശ് ......ശബ്ദമുണ്ടാക്കരുതു്.

മേൽ പ്രസ്താവിച്ച വർണ്ണങ്ങളെ ഒരു ക്രമീകൃതരീതിയിൽ താഴെ കൊടുത്ത പട്ടികയിൽ ചേർക്കാം.

| | കണ്ഠ്യം. | താലവ്യം. | മൂർദ്ധന്യം. | ദന്ത്യം. | ഓഷ്ഠ്യം. | |
|---|---|---|---|---|---|---|
| | अ | इ | ऋ | ऌ | उ സ്വരങ്ങൾ | |
| ഖരം | क | च | ट | त | प | വ്യ |
| അതിഖരം | ख | छ | ठ | थ | फ | ഞ്ജ |
| മൃദു | ग | ज | ड | द | ब | ന |
| ഘോഷം | घ | झ | ढ | ध | भ | ങ്ങ |
| അനുനാസികം | ङ | ञ | ण | न | म | ൾ |
| അന്തഃസ്ഥം | * | य | र | ल | व | |
| ഊഷ്മാക്കൾ | ह | श | ष | स | * | |

ഓരോ സ്ഥാനത്തുനിന്നും നല്ലപോലെ സ്പർശിച്ചുവരുന്ന വ്യഞ്ജനങ്ങളെ കവർഗ്ഗം, ചവർഗ്ഗം, ടവർഗ്ഗം, തവർഗ്ഗം, പവർഗ്ഗം എന്നിങ്ങനെ വർഗ്ഗങ്ങളായി നിർദ്ദേശിക്കുന്നു. ഓരോ വർഗ്ഗത്തിലും അഞ്ചു വീതം വർണ്ണങ്ങളുണ്ടാവും. ഉദ:- കവർഗ്ഗം क, ख, ग, घ, ङ. ഇവയെ ഒട്ടാകെ വർഗ്ഗാക്ഷരങ്ങൾ എന്നു വിളിക്കുന്നു.

താഴെ വരയിട്ട വർണ്ണങ്ങളെ ഖരഗണമെന്നും അല്ലാത്തവയെ മൃദുഗണമെന്നും വിളിക്കുക. ഈ വിഭജനം സന്ധി പ്രക്രിയകളിൽ ആവശ്യമായിവരും.

കണ്ഠത്തിൽനിന്നുണ്ടാവുന്നതു കണ്ഠ്യം. താലു=അണ്ണാക്ക്. താലുവിൽനിന്നുണ്ടാവുന്നതു് താലവ്യം. മൂർദ്ധാവ്=ശബ്ദോത്പത്തിസ്ഥാനങ്ങളിൽ ഏററവുമുയൎന്നസ്ഥാനം. അതിൽനിന്നുണ്ടാവുന്നതു് മൂർദ്ധന്യം. അതുപോലെ ദന്ത്യം ഓഷ്ഠ്യം എന്നിവ. ദന്തം=പല്ലിന്റെ അകത്തെ ഊന്, കട. ഓഷ്ഠം=ചുണ്ട്.

ഖരമെന്നതിന് പരുഷതയോടെ അവയവങ്ങൾ തമ്മിൽ സ്പർശിച്ചു വരുന്ന വ്യഞ്ജനമെന്നർത്ഥം. അനുനാസികം=നാസികയുടെ സഹായത്തോടെ വരുന്നതു്. അന്തഃസ്ഥം സ്വരവ്യഞ്ജനങ്ങളുടെ ഇടയ്ക്കു നില്ക്കുന്നതു്.

സ്വരങ്ങൾ വ്യഞ്ജനങ്ങൾ എന്നിങ്ങനെ വർണ്ണങ്ങൾ രണ്ടു വിധമായി തരംതിരിക്കുന്നു. അവയിൽ സ്വരങ്ങൾക്കുമാത്രമേ സ്വതന്ത്രമായ നിലനില്പുള്ളു. വ്യഞ്ജനങ്ങൾക്ക് സ്വരസഹായമില്ലാതെ തനിയെ നിൽക്കാൻ സാദ്ധ്യമല്ല. നിൽക്കുകയാണെങ്കിൽതന്നെ പദാന്തത്തിലേ കാണുകയുള്ളു. ക് എന്നതു് തനതായുച്ചരിച്ചാൽ ശബ്ദം പുറത്തു വരില്ല.

പുറത്തു് കേറംക്കണമെങ്കിൽ ഏതെങ്കിലും സ്വരം ചേൎത്തു് 'ക' എന്നോ 'കി' എന്നോ ആക്കി മാററണം. എല്ലാ വ്യഞ്ജനങ്ങളോടും അകാരം ചേൎത്താണിവിടെ കാണിച്ചിരിക്കുന്നതു്. അങ്ങനെയാണു് നാമുച്ചരിക്കുകയും പതിവു്. വെറും വ്യഞ്ജനമുച്ചരിക്കാൻ അസാദ്ധ്യമാകയാൽ മിക്ക ഭാഷകളിലും സ്വരം ചേൎത്താണു് അക്ഷരമാല പഠിപ്പിക്കുന്നതു്. പക്ഷേ ഭാരതീയ ഭാഷകളെപ്പോലെ ഒരു ക്രമീകൃതമായ രീതി മററു ഭാഷകളിലില്ലെന്നുമാത്രം. ഇംഗ്ലീഷിലെ രീതി നോക്കുക. എഫു് എന്നതിനു് ആദ്യമാണു് സ്വരം ചേൎത്തുച്ചരിക്കുന്നതെങ്കിൽ ജി എന്നതിനവസാനമാണു്. ഒന്നിൽ എ യും മറേറതിൽ ഇ യുമാണുതാനും. അറബി ഭാഷയിലും അതിൻെറ സന്തതികളായ മററു ഭാഷകളിലും ഈ സമ്പ്രദായം കാണാം. പ്രയോഗാവസരത്തിൽ അടയുടെ ഇലപോലെ ആ സ്വരങ്ങളെല്ലാം പുറംതള്ളപ്പെടും. എഫു് എന്നുച്ചരിച്ചാലും അതിൻെറ തനതായ ശബ്ദം ഫ് എന്നല്ലേ ഉള്ളു. അതേ പ്രയോഗത്തിലെടുക്കാറുള്ളു. Fat, of.

സ്വരങ്ങളിലും വ്യഞ്ജനങ്ങളിലും പെടാതെ പരിക്ലൃപ്തമായൊരക്ഷരരൂപംകൂടിയില്ലാതെ രണ്ടുച്ചാരണംകൂടിയുണ്ടു്. ഒന്നു് വിസൎഗ്ഗം; മറെറാന്നു് അനുസ്വാരം.

ക, ഖ, പ, ഫ എന്നിവ തുടൎന്നു വരുമ്പോഴും പാദാവസാനത്തിലും (ഗദ്യത്തിലാണെങ്കിൽ വാക്യാവസാനത്തിലും) മാത്രമേ വിസൎഗ്ഗം കാണുകയുള്ളു, മററുള്ളിടത്തെല്ലാം വിസൎഗ്ഗം ഒരോ രൂപഭേദം കൈക്കൊള്ളും. സന്ധിപ്രകരണത്തിൽ ഇതു് സ്പഷ്ടമാകും. ബാല: എന്നതിലെ അന്ത്യത്തിലുള്ള ഉച്ചാരണവിശേഷമാണു് വിസൎഗ്ഗം.

അനുസ്വാരം മകാരത്തിൻെറ ഒരു രൂപാന്തരമാണു്. സ്വരത്തിൻെറ സാന്നിദ്ധ്യമില്ലെങ്കിൽ മകാരത്തെ അനുസ്വാരമായാണുച്ചരിക്കുക പതിവു്. जलं എന്നതിലെ അവസാനത്തെ ഉച്ചാരണമാണു് അനുസ്വാരം. ഈ ഉച്ചാരണവിശേഷം ചിലപ്പോഠം നകാരത്തിനും സന്ധികാൎയ്യങ്ങളിൽ കാണാം.

ഒരു വൎണ്ണത്തെ എടുത്തു പറയേണ്ടിവരുമ്പോഠം 'കാരം എന്നു ചേൎക്കുക പതിവാണു്. കകാരം=ക എന്ന വൎണ്ണം. ചകാരം, അകാരം. ര എന്നതിനു രകാരമെന്നല്ല, രേഫമെന്നാണു് പറയുക പതിവു്.

വൎണ്ണം അക്ഷരം എന്നിവ പൎയ്യായങ്ങളായി പ്രയോഗിക്കാറുണ്ടു്. പക്ഷേ അവ തമ്മിൽ വ്യാകരണത്തിൽ അല്പം വ്യത്യാസമുണ്ടു്. വൎണ്ണങ്ങളെ വിഘടിപ്പിക്കാൻ സാദ്ധ്യമല്ല. അക്ഷരങ്ങളങ്ങനെയല്ല. അവയെ വിഘടിപ്പിക്കാം. ഗ്, അ എന്നിവ വൎണ്ണങ്ങളാണു്. അവ കൂടിചേൎന്ന' ഗ' എന്നതു അക്ഷരമാണു്. സാധാരണയായി അക്ഷരം വ്യഞ്ജനവും സ്വരവും ചേൎന്നതായിരിക്കും. ഒന്നിലധികം വ്യഞ്ജന

വും ഒരുസ്വരവും കൂടിച്ചേർന്നവയ്ക്കു് സംയുക്താക്ഷരങ്ങളെന്നു പറയും. സ്വരങ്ങളെ സംബന്ധിച്ചിടത്തോളം ഈ വിഭജനം ബാധകമല്ല. അവ അക്ഷരങ്ങളും വർണ്ണങ്ങളുമാണു്.

**रमा** എന്നതിൽ രണ്ടക്ഷരമാണുള്ളതു്. എന്നാൽ **र् अ म् आ** എന്നീ നാലു് വർണ്ണമതിലുണ്ടു്. **श् र् ई** എന്നു മൂന്നു് വർണ്ണങ്ങൾ ചേർന്നതാണു് **श्री** എന്ന സംയുക്താക്ഷരം. **विद्वान्** എന്നതിൽ രണ്ടക്ഷരമുണ്ടു്. അതിൽ **वि** കേവലാക്ഷരവും **द्वान्** സംയുക്താക്ഷരവുമാണു്. അതിലെ വർണ്ണങ്ങൾ **व् इ द् व् आ न्** എന്നിവയാണു്.

<u>വർണ്ണവികാരങ്ങൾ: ഹ്രസ്വം, ദീർഘം, സംയുക്തം.</u>

വർണ്ണങ്ങൾക്കു് സ്വരമെന്നും വ്യഞ്ജനമെന്നും രണ്ടു് വിഭാഗമുണ്ടെന്നു് വിശദമായല്ലോ. അവയിൽ സ്വരങ്ങൾക്കും വ്യഞ്ജനങ്ങൾക്കും പല വിധത്തിലും വികാരങ്ങൾ വരുന്നുണ്ടു്. അതിൽ സ്വരങ്ങൾക്കു് വരുന്ന വികാരങ്ങൾ താഴെ പറയുന്നു.

സ്വരങ്ങൾ ആകെ അഞ്ചെണ്ണമാണല്ലോ നാം കണ്ടതു്. ഇനിയും പല സ്വരങ്ങളും നമുക്കു് പരിചിതങ്ങളാണു് **आ, ई, ऊ, ए, ऐ, ओ, औ** എന്നിവ. മുമ്പു പഠിച്ച അഞ്ചു് വർണ്ണങ്ങളുടെതന്നെ രൂപാന്തരമോ പരസ്പരം കൂടിച്ചേർന്ന രൂപമോ ആണവയെല്ലാം.

സ്വരങ്ങളെ അവയുടെ ഹ്രസ്വരൂപത്തിലാണു് നാമാദ്യമായി പരിചയപ്പെട്ടതു്. ഒരാൾ ഉച്ചരിക്കുന്ന ശബ്ദം അഭിമുഖമായി നില്ക്കുന്ന ഒരാളുടെ ചെവിയിലെത്താൻ എത്രമാത്രം പരിമിതമായ സമയം വേണമോ അതാണൊരു മാത്ര. അങ്ങനെ ഒരു മാത്ര മാത്രമുച്ചാരണം വരുന്ന സ്വരത്തെ ഹ്രസ്വമെന്നു് വിളിക്കുന്നു. **अ, इ, ऋ, ऌ, उ** ഇവ ഹ്രസ്വങ്ങളാണു്. ഉച്ചാരണത്തിൽ ഒന്നിലധികം മാത്രയെടുത്താൽ **आ, ई, ऊ** എന്നിങ്ങനെ ദീർഘിക്കും ഈ ദീർഘത്തെയാണു് ഇവിടെ രൂപാന്തരമെന്ന പദംകൊണ്ടുദ്ദേശിക്കുന്നതു്.

**ए, ऐ, ओ, औ** എന്നിവ രണ്ടു സ്വരങ്ങൾ പരസ്പരം കൂടിച്ചേർന്നവയാണു്. ഒരേതരത്തിൽപ്പെട്ട (സജാതീയങ്ങളായ) സ്വരങ്ങൾ തമ്മിൽ കൂടിച്ചേർന്നാൽ അവ ദീർഘമായി മാറും. വിജാതീയങ്ങളായാൽ അവ ചേർന്നു് സംയുക്തസ്വരങ്ങളായി മാറും.

ഈ ദീർഘങ്ങളും സംയുക്തങ്ങളും മിക്കവെയും ഒന്നിലധികം സ്വരങ്ങൾ കൂടിച്ചേർന്നാണുണ്ടാകുന്നതു്. എന്നാൽ ചിലേടങ്ങളിൽ കൂടിച്ചേരാതെ കേവലങ്ങളായും കാണാം. **आदि, ईक्षण, ऊष्मा** എന്നിവയിലെ **आ, ई, ऊ** എന്നിവ കേവലദീർഘങ്ങളാണു്. **रामावतार:**

**कवीन्द्रः**, **मृदूपलं** ഇത്യാദിയവയിലെ **मा**, **वी**, **दू** എന്നിവയിൽ കാണുന്ന സ്വരങ്ങൾ കേവലങ്ങളല്ല, കൂടിച്ചേർന്ന് ദീർഘിച്ചവയാണെന്ന് ഘടകപദങ്ങളെ വേർപെടുത്തിയാലറിയാം. **राम+अवतार**, **कवि+इन्द्रः**, **मृदु+उपलम्** । അതുപോലെ **एवं**, **ओतुः**, **ऐश्वर्यं**, **औषधं** എന്നിവയിലെ **ए**, **ओ**, **ऐ**, **औ** എന്നിവ കേവലങ്ങളും **रामेश्वरं**, **शुद्धोदकं**, **तवैव**, **महौषधिः** എന്നിവയിലെ **मे**, **द्धो**, **वै**, **हौ** എന്നിവയിൽ കാണുന്ന സ്വരങ്ങൾ സംയുക്തങ്ങളാണ്.

* സ്വരവികാരങ്ങൾ

സ്വരങ്ങൾക്ക് പൊതുവിൽ വരുന്ന വികാരങ്ങൾ താഴെ കാണുന്ന പട്ടികയിൽനിന്ന് വ്യക്തമാകും.

| ह्रस्वः | दीर्घः | गुणः | वृद्धिः | व्यञ्जनीभावः |
|---|---|---|---|---|
| अ | आ | * | आ | * |
| इ | ई | ए | ऐ | य् |
| उ | ऊ | ओ | औ | व् |
| ऋ | ॠ | अर् | आर् | र् |

* *സ്വരവികാരമെന്നത് സ്വരങ്ങളുടെ വളർച്ചയിലെ ഓരോ ദശയാണ്. മൊട്ട്, പൂവ്, കായ്, പഴം എന്നിങ്ങനെ ചിത്രശലഭത്തിനുള്ള ദശകൾപോലെ.* **इ** *എന്നതിന്റെ ദീർഘിച്ച ദശയാണ്* **ई**. *അതിന്റെതന്നെ ഗുണിച്ച ദശയാണ്* **ए**. *അതിന്റെ വർദ്ധിച്ച (നല്ലപോലെ മുഴുപ്പെത്തിയ) ദശ* **ऐ** *ആണ്. അതിലും കവിഞ്ഞാൽ ആ സ്വരം മൂത്ത് വ്യഞ്ജനമായി തീരുന്നു. അതാണ്* **य्**. *ഇതുപോലെ മറ്റു സ്വരങ്ങളും കണ്ടുകൊൾക. ഭാഷാദേവിയുടെ സെല്ലുകളിൽ സൂക്ഷ്മമായി സംഭവിക്കുന്ന ഈ പരിണാമങ്ങൾ ഭാഷാജിജ്ഞാസുവിനു ബഹുവിചിത്രമായി തോന്നും. സ്വരവികാരത്തിന്റെ പ്രയോജനത്തെപ്പറ്റിയും ഒരു സൂചന നൽകാം. വിശേഷണപദങ്ങളിൽനിന്നു നാമപദങ്ങളുണ്ടാക്കാൻ സ്വരവികാരം വരുത്തുകയാണ് ഒരു മാർഗ്ഗം.* **निपुण** *വിശേഷണപദമാണ്. അതിൽനിന്നു നാമമുണ്ടാക്കാൻ ഇംഗ്ലീഷിൽ* ness (clever cleverness) *ചേർക്കുംപോലെ സംസ്കൃതത്തിൽ* **य** *എന്ന പ്രത്യയം ചേർക്കുന്നു. ഈ പ്രത്യയം ചേർക്കുമ്പോൾ പദത്തിന്റെ ആദ്യത്തെ സ്വരത്തിന് വൃദ്ധി വരും.* **निपुण** *ശബ്ദത്തിലെ ആദ്യത്തെ സ്വരം* **इ** *എന്നാണല്ലോ. അതിന്റെ വൃദ്ധി* **ऐ** *എന്നുമാണ്. അങ്ങനെ* **निपुण** *എന്നത്* **नैपुण्यं** *ആയി.* **सामर्थ्यं**, **औदार्यं**, **आर्षं** (**ऋषि + अ**, *ഇത്തരം പ്രത്യയങ്ങളുടെ തൊട്ടുമുമ്പുള്ള ഇകാര സ്വരങ്ങളും ലോപിക്കും.) മുതലായവ ഇങ്ങനെ ഉണ്ടായവയാണ്.* long, length, strong, strength *മുതലായവയുമായി താരതമ്യപ്പെടുത്തുക.*

## അഭ്യാസം

വൎണ്ണങ്ങളുടെ സ്ഥാനം എഴുതുക:—

1) ञ  2) ष  3) य  4) ङ  5) इ  6) ढ  7) ह्  8) ऌ
9) ड  10) उ ।

II ആവശ്യപ്പെടുന്ന വൎണ്ണങ്ങളെഴുതുക. (ഉദാ:-ദന്ത്യമായ മൃദു=द्) 1)ഓഷ്ഠ്യമായ അനുനാസികം. 2) കണ്ഠ്യമായ അതിഖരം. 3) മൂ മൂൎദ്ധന്യമായ മൃദു. 4) താലവ്യമായ ഊഷ്മാവു്. 5) ദന്ത്യമായ അന്തഃസ്ഥം. 6) കണ്ഠ്യമായ സ്വരം. 7) ദന്ത്യമായ അതിഖരം. 8) മൂൎദ്ധന്യമായ ഊഷ്മാവു്, 9) താലവ്യമായ സ്വരം. 10) ദന്ത്യമായ അനുനാസികം.

III ए, ऐ, ओ, औ എന്നീ സ്വരങ്ങളുടെ ഘടകസ്വരങ്ങളേതെല്ലാം?

IV വൎണ്ണങ്ങൾ വേൎതിരിച്ചെഴുതുക. (ഉദാ:- कृष्ण= क् ऋ ष् ण् अ)
1 लक्ष्मी  2 पार्थ  3 सिद्धान्त  4 कृतघ्न  5 काशी  6 प्रतिद्वन्द्वी
7 दम्पती  8 पुत्र  9 कार्यम्  10 चन्द्रबिम्बम् ।

V ഖരഗണം മൃദുഗണം എന്ന നിലയ്ക്കു് വൎണ്ണങ്ങളെ വേൎ തിരിച്ചെഴുതുക.

VI സ്വരങ്ങൾക്കും വ്യഞ്ജനങ്ങൾക്കും തമ്മിലുള്ള വ്യത്യാസമെന്തു്?

VII അനുനാസികവൎണ്ണങ്ങളുടെ ഉച്ചാരണത്തിലുള്ള പ്രത്യേകതയെന്തു് ?

VIII തൎജ്ജമ ചെയ്യുക.

a) 1) രണ്ടു കുട്ടികൾ മുററത്തു കളിക്കുന്നു. 2) ഞങ്ങൾ പാൽ കുടിക്കുന്നു. 3) പന്നികൾ തടാകങ്ങളുടെ തീരങ്ങളിൽ ജീവിക്കുന്നു. 4) ജനങ്ങൾ തടാകങ്ങളിലെ വെള്ളം കുടിക്കുന്നില്ല. 5) കാററിൻെറ അടികൊണ്ടു് മരങ്ങൾ ഇളകുന്നില്ല. 6) ഈശ്വരൻ ലോകത്തെ സൃഷ്ടിക്കുന്നു. 7) നിങ്ങൾ കാവ്യം വായിക്കുന്നു. 8) മാനുകൾ പുലികളിൽ നിന്നുള്ള ഭയത്താൽ കാടുകളിൽ ഓടുന്നു. 9) രാമനും കൃഷ്ണനും സന്തോഷിക്കുന്നു. 10) നിങ്ങൾ രണ്ടു പേരും ചന്ദ്രനെ കാണുന്നു.

b) 1) सिंहाः व्याघ्रेभ्यः शक्ततराः सन्ति । 2) तडितः प्रकाशेन पान्थाः नक्तं चरन्ति । 3) सज्जनानां वाचि माधुर्यम् अस्ति । 4) सज्जनाः सत्यं भाषन्ते । 5) बालौ गजात् भयेन क्रन्दतः । 6) कन्याः पुष्पे न त्यजन्ति । 7) ईश्वरः अस्मान् रक्षति । 8) आवां पुत्राय पत्रं लिखावः । 9) यूयं मार्गे चरथ । 10) आचार्यस्य छात्रेषु कृष्णः प्रियतमः ।

| | | | |
|---|---|---|---|
| पश्य | കാണുക. | आघातः | അടി. |
| अट | സഞ്ചരിക്കുക. | व्याघ्रः | പുലി. |
| पिब | കുടിക്കുക. | मृगः | മാൻ. |
| चर | നടക്കുക. | वराहः | പന്നി, |
| क्रन्द | കരയുക. | पल्वलः | തടാകം. |
| जीव | ജീവിക്കുക. | तडित् | ഇടിമിന്നൽ. |
| सृज | സൃഷ്ടിക്കുക. | वाच् | വാക്ക്. |
| क्षीर | പാൽ | कम्प | ഇളകുക. |
| लोक | ലോകം | तट, तीर | തീരം. |
| पठ | വായിക്കുക. | नक्तं | രാത്രി. |
| | | कन्या | പെൺകുട്ടി. |

IX സാരമെഴുതുക.

1 करारविन्देन पदारविन्दं मुखारविन्दे विनिवेशयन्तम्
वटस्य पत्रस्य पुटे शयानं बालं मुकुन्दं मनसा स्मरामि ॥

ആലിലയിൽ കാലിന്റെ പെരുവിരൽ കുടിച്ചു കിടക്കുന്ന ഉണ്ണികൃഷ്ണനെ സ്തുതിക്കുന്നതാണീ പദ്യം.

करारविन्दं=അരവിന്ദം (താമര) പോലുള്ള കയ്യ്. विनिवेशयन्त = വെച്ചുകൊണ്ടിരിക്കുന്ന. वटः=അരയാൽ, पुटं=ഉൾഭാഗം.. शयान= കിടക്കുന്ന.

2 परित्राणाय साधूनां विनाशाय च दुष्कृताम्
धर्मसंस्थापनार्थाय संभवामि युगे युगे ॥

परित्राणं=സംരക്ഷണം. साधुः=സജ്ജനം. दुष्कृत्=ദുഷ്ടൻ.

3 वपुः परोपकारेषु वचः परसुखेषु च ।
उदारेषु विचारेषु चेतः पूतं प्रवर्तताम् ॥

वपुः= ശരീരം. वचः= വാക്ക്. चेतः= മനസ്സ്. पूतं= പരിശുദ്ധം. प्रवर्ततां=പ്രവർത്തിക്കട്ടേ.

X अस्मद् ശബ്ദത്തിന്റെയും युष्मद् ശബ്ദത്തിന്റെയും എല്ലാ രൂപങ്ങളും മനഃപാഠമാക്കുക. (മൂന്നാം ദിവസം)

---

# ദിവസം അഞ്ച്

## സന്ധിപ്രകരണം

(ഉള്ളടക്കം:— **സ്വരസന്ധി, വ്യഞ്ജനസന്ധി, വിസർഗ്ഗസന്ധി**)

വർണ്ണങ്ങളെപ്പററിയുള്ള പരിജ്ഞാനം ഇത്രയുമുറച്ചു കഴിഞ്ഞാൽ പിന്നെ സന്ധിയിലേയ്ക്കു പ്രവേശിക്കുക എളുപ്പമാണ്. ഉറപ്പിക്കേണ്ടവ ഒന്നു ക്രമപ്പെടുത്തികാണിക്കാം. *

1 സ്വരങ്ങൾ, വർഗ്ഗാക്ഷരങ്ങൾ, അന്തഃസ്ഥങ്ങൾ, ഊഷ്മാക്കൾ.
2 വർഗ്ഗാക്ഷരങ്ങളിൽ വരുന്ന ഖരാതിഖരമൃദുഘോഷാനുനാസികങ്ങൾ.
3 ഖരഗണം, മൃദുഗണം.
4 ഓരോ സ്ഥാനത്തുനിന്നും വരുന്ന അക്ഷരങ്ങൾ,
5 സ്വരങ്ങൾ:- കേവലം, സംയുക്തം
6 സ്വര വികാരങ്ങൾ—ദീർഘം, ഗുണം, വൃദ്ധി, വ്യഞ്ജനീഭാവം.

സന്ധിക്കുക-കൂടിച്ചേരുക- ഇതാണ് സന്ധി എന്ന പദത്തിന്റെ പൊതുവായ അർത്ഥം. എന്നാൽ സന്ധിക്കുന്ന വർണ്ണങ്ങൾക്കു വരുന്ന മാററമാണ് ഇവിടെ സന്ധി എന്ന പദംകൊണ്ടുദ്ദേശിക്കുന്നത്.

രണ്ടു വസ്തുക്കൾ തമ്മിൽ ചേർത്തിണക്കേണ്ടി വരുമ്പോൾ രണ്ടും തമ്മിൽ കൂട്ടിമുട്ടുന്നിടത്താണല്ലോ എന്തെങ്കിലും മാററം വരുന്നത്. ഒന്നുകിൽ രണ്ടും അല്പാല്പം കുറഞ്ഞു ചേർക്കും. അല്ലെങ്കിൽ ആണിയടിക്കും. അതുമല്ലെങ്കിൽ പശവെയ്ക്കും. എങ്ങനെയായാലും കൂടിചേരുന്നിടത്താണ് എന്തെങ്കിലുമൊന്നു സംഭവിക്കുക. അതുപോലെ പദങ്ങളോ പദാംശങ്ങളോ തമ്മിൽ മുട്ടുന്നിടത്താണ് സന്ധിയിലും മാററം വരുന്നതു.

സംസ്കൃതത്തിൽ മൂന്നു തരം സന്ധിയാണുള്ളതു്. സ്വരസന്ധി വ്യഞ്ജനസന്ധി. വിസർഗ്ഗസന്ധി, യഥാക്രമം ഓരോ സന്ധിയും വിശദീകരിക്കാം.

---

** സന്ധിയുടെ ഒരു സാമാന്യബോധംമാത്രമേ ഇപ്പോൾ ഉദ്ദേശിക്കുന്നുള്ളു. എല്ലാം ഉറച്ചിട്ടില്ലെങ്കിലും നിരാശപ്പെടേണ്ട. കുറെകഴിയുമ്പോൾ താനെ ഉറച്ചുകൊള്ളും.*

## സ്വരസന്ധി

**സ്വരങ്ങൾ കൂടിച്ചേരുമ്പോൾ** വരുന്നമാററങ്ങളാണു് സ്വരവികാരങ്ങളുടെ പട്ടികയിൽ കാണിച്ചതു്. അതിൽ ഏതെല്ലാം സ്വരങ്ങൾക്കു് ഏതെല്ലാം സന്ദർഭത്തിൽ ഏതെല്ലാം വികാരങ്ങൾ വരുമെന്നു തിട്ടപ്പെടുത്തിക്കാണിക്കാം.

കൂടിച്ചേരുന്ന സ്വരങ്ങളുടെ സജാതീയതയും, വിജാതീയതയും ആസ്പദിച്ചു് സ്വരസന്ധി രണ്ടുവിധം വരും. ഒരേജാതി സ്വരങ്ങൾ കൂടിച്ചേരുന്നതു് സജാതീയം. अ+अ, इ+इ എന്നിങ്ങനെ. വിഭിന്നജാതിയിലുള്ള സ്വരങ്ങൾ കൂടിച്ചേരുന്നതു് വിജാതീയം. अ+इ, उ+इ എന്നിങ്ങനെ. ഇതിൽ സജാതീയ സ്വരങ്ങൾ ഉച്ചുവന്നാൽ രണ്ടുംകൂടി ദീർഘിക്കും. സ്വരസന്ധിയുടെ കാര്യത്തിൽ ഘടകസ്വരങ്ങൾക്കു് ഹ്രസ്വം, ദീർഘം എന്ന വ്യത്യാസമില്ല. अ+अ എന്നതും आ+आ എന്നതും കൂടിച്ചേർന്നാൽ आ എന്ന ദീർഘംതന്നെ. ഉദാഹരിക്കാം.-

1 अ+अ=आ, दाव+अग्नि=दावाग्निः । सीता+आननम् =सीताननम्
2 इ+इ=ई, अभि+इष्टं=अभीष्टं । गौरी+ईश्वरः=गौरीश्वरः ।
3 उ+उ=ऊ, मधु+उदकं मधूदकं । चमू+ऊर्मिल= चमूर्मिल ।

ഇത്തരം സജാതീയ സ്വരസന്ധിക്കു് സവർണ്ണദീർഘം എന്നു പറയുന്നു. (സവർണ്ണം=ഒരേതരത്തിലുള്ള വർണ്ണം.)

ഇനി വിജാതീയസ്വരങ്ങൾ ചേരുമ്പോൾ വരുന്ന മാററങ്ങൾ കാണിക്കാം. അകാരത്തിനപ്പുറത്തു് അകാരമല്ലാത്ത സ്വരം വരുന്നതു് വിജാതീയ സന്ധിയാകുമല്ലോ. അതിത്രയും തരത്തിൽവരാം.

1 अ+इ=ए, देव+इन्द्र=देवेन्द्र, उमा+ईशः=उमेशः ।
2 अ+उ=ओ, पर+उपकारः=परोपकारः रंभा+ऊरूः=रंभोरूः
3 अ+ऋ=अर्, महा+ऋषि=महर्षिः ।
4 अ+ए അഥവാ ऐ=सदा+एव=सदैव । तव+ऐश्वर्यम्= तवैश्वर्यम् ।
5 अ+ओ അഥവാ औ= औ, महा+ओषधिः =महौषधिः । दिव्य+औषधं= दिव्यौषधं ।

ഇതിൽ ആദ്യത്തെ മൂന്നിനും ഗുണവും നാലിനും അഞ്ചിനും വൃദ്ധിയുമാണു് വരുന്നതെന്നു് കാണാം: അതിനാൽ അകാരത്തിനപ്പുറത്തു് അതല്ലാത്ത സ്വരം വന്നാൽ രണ്ടും കൂടിച്ചേർന്നു് യഥാക്രമം ഗുണവും വൃദ്ധിയുമായി മാറുമെന്നു വ്യക്തമായല്ലോ. ഇവിടെയും സന്ധിക്കുന്ന സ്വരങ്ങളുടെ ഹ്രസ്വദീർഘവ്യത്യാസം പരിഗണിക്കുന്നില്ലെന്ന കാര്യം ശ്രദ്ധിക്കുക.

ഇനി അകാരമൊഴികെ മറേറതെങ്കിലും സ്വരം ആദ്യം വരുക. തുടന്നു് അതല്ലാതെ മറെറാരു സ്വരം വരുക. ഇതും വിജാതീയസന്ധിയാണല്ലോ. അതിങ്ങനെ സംഗ്രഹിക്കാം.

| | | | |
|---|---|---|---|
| 1 | इ + इ ഒഴികെ മറെറതങ്കിലും സ്വരം | = य् । | यदि + अपि = यद्यपि । |
| 2 | उ + उ ,, ,, ,, | = व् । | तनु + अंगी = तन्वंगी । |
| 3 | ऋ + ऋ ,, ,, ,, | = र् । | पितृ + अर्थ = पित्रर्थ । |
| 4 | ए + എതു സ്വരവും | *= अय् । | कवे + अः = कवयः । |
| 5 | ऐ + ,, ,, ,, | = आय् । | नै + अकः = नायकः । |
| 6 | ओ + ,, ,, ,, | = अव् । | प्रभो + अः = प्रभवः । |
| 7 | औ + ,, ,, ,, | = आव् । | असौ + इन्द्रः = असाविन्द्रः । |

ഇവിടെ इ മുതലായവയ്ക്കു് വ്യഞ്ജനീഭാവം വന്നിരിക്കയാണെന്ന വ്യക്തമാണു്. ए എന്നതിൻെറ ഘടകം अ + इ എന്നാണല്ലോ. അപ്പോൾ एഎന്നതിനെത്തുടന്നു സ്വരം വന്നാൽ अ + इ + സ്വരം എന്നതാണല്ലോ ഫലം. इ കാരത്തിനപ്പുറം സ്വരം വന്നാൽ അതു് य् എന്നാവുന്നു. അപ്പോൾ മുമ്പുള്ള अ കൂടിച്ചേന്നു് अय् എന്നാകമല്ലോ. ഇതുതന്നെയാണു് ऐ ओ औ എന്നിവയുടെയും നില.

✓ए ओ എന്നിവയെത്തുടന്നു വരുന്ന ഹ്രസ്വമായ അകാരം ലോപിക്കും. शिवो + अहं शिवोऽहं ॥ ലോപസൂചനയായി ऽ ഇങ്ങനെ ഒരു ചിഹ്നമിടാറുണ്ടു്.

ഇങ്ങനെ, ദീഘം, ഗുണവൃദ്ധികൾ, വ്യഞ്ജനീഭാവം എന്നിവയിൽസ്വരസന്ധി മിക്കതുമടങ്ങുന്നു.

## വ്യഞ്ജനസന്ധി

വ്യഞ്ജനസന്ധിയുടെ സാമാന്യബോധം മാത്രമേ ഇവിടെ നൽകുന്നുള്ളു. കാവ്യവ്യുത്പത്തിക്കു് ഈ സാമാന്യബോധം പര്യാപ്തമാണുതാനം

പൂർവ്വവണ്ണം പരവണ്ണത്തിൻെറ ധമ്മത്തെ ( പ്രത്യേകതയെ ) സ്വീകരിക്കമെന്നതു് വ്യഞ്ജനസന്ധിയിൽ സാമാന്യമായൊരു നിയമമാണു്.

---

* *ഈ* अय् आय् *എന്നിവയിലെ യകാരം സ്വരം തുടർന്നുവന്നാൽ ചിലേടത്തു ലോപിക്കും.* बाले + एव बालय् + एव । बाल एव । *ലോപിച്ചിടത്ത് പിന്നെ മററു സന്ധികൾ വരുന്നതല്ല. അതിനാൽ* बालैव *എന്നിങ്ങനെ വൃദ്ധി വരുന്നതല്ല.*

1 മൃദുവും ഖരവും തൊട്ടടുത്തു വന്നാൽ പൂർവ്വമായ മൃദു ഖരമാകും.
ഉദാ:-सुहृद्+सु =सुहृत्सु । तद्+कालः = तत्कालः ।

2 ഖരവും മൃദുവും തൊട്ടടുത്തുവന്നാൽ പൂർവ്വമായഖരം മൃദുവാകും.
ഉദാ:-मरुत्+भिः =मरुद्भिः । वाक्+देवी वाग्देवी ।

3 പരം അനുനാസികമെങ്കിൽപൂർവ്വവും അനുനാസികമാകും.
ഉദാ:-चिद्+मय=चिन्मय । वाक्+मय=वाङ्मयं ।

4 മററു പല രീതിയിലും പൂർവ്വവർണ്ണം പരധർമ്മത്തെ സ്വീകരിക്കുന്നതിനുദാഹരണം:-

तटित्+लता=तटिल्लता (त् ल् എന്നായി) उद्+चारणं, उत्+चारणं=उच्चारणं । यावत्+जीवं = यावज्जीवम् ।

II പദാന്തത്തിലും വ്യഞ്ജനപ്രത്യയത്തിനുമുമ്പും च् ज् श् എന്നിവ കവർഗ്ഗമാകും. ഉദാ:-वाच्-वाक, भिषज्-भिषक्, दिश्+भ्यां=दिग्भ्यां ।

III र्, ष्, എന്നിവയ്ക്കു ശേഷം വരുന്ന 'न' പലെടത്തും 'ण' ആകും.
मर्+अनं=मरणं । मोषणम् ।*

IV അകാരമൊഴികെയുള്ള സ്വരം, കവർഗ്ഗം: രേഫം എന്നിവയ്ക്കു ശേഷം വരുന്ന 'स' കാരം 'ष' കാരമാകും. वाले+सु=वालेषु ।
वाक्+सु=वाक्षु ।

V പദങ്ങളുടെ നടുക്കു വരുന്ന ചില श എന്ന വർണ്ണം छ എന്നാവും.
तद्+शब्दः=तच्छब्दः । अस्मद्+शब्दः=अस्मच्छब्दः ।

VI പദാവസാനം വ്യഞ്ജനങ്ങൾ തുടർന്നു വരികയാണെങ്കിൽ ആദ്യത്തെ നിർത്തി മററുള്ളതെല്ലാം ലോപിക്കും. सुहृद्स्+सुहृद् ।

VII പദാന്തത്തിലെ നകാരത്തിനു ശേഷം ചില ഖരങ്ങൾ വന്നാൽ അവയ്ക്കു് നടുവിൽ स् ആഗമമായിവരും. നകാരം അനുസ്വാരവുമാകും. तान्+तान्=तांस्तान् । प्राणान्+त्यक्त्वा=प्राणांस्त्यक्त्वा ।

---

* गमनं लेखनं *മുതലായ പദങ്ങളിൽ കാണുന്ന ഇതേ* अन *പ്രത്യയം ക്രിയാനാമമുണ്ടാക്കാനുപയോഗിക്കുന്ന ഒരു പ്രത്യയമാണ്. വാസ്തവത്തിൽ ഈ ണകാരാദേശം ഇംഗ്ളീഷിലുമുണ്ട്.* Turn plan commission Commissioner *എന്നീ പദങ്ങളിലെ* N *എന്നതിന്റെ ഉച്ചാരണത്തിൽ ഇതേ വ്യത്യാസം കാണുന്നില്ലേ? ഒരുപക്ഷേ ഭാരതീയരുടെ ഉച്ചാരണരീതിയുടെ പ്രത്യേകതയാകാനും മതി.*

VIII പദാന്തത്തിൽ വരുന്ന ഖരം ചിലപ്പോഠം മൃദുവാകും; മൃദു ഖരവുമാകും. मरुत्--मरुद् । सुहृद्-सुहृत् ।

വിസർഗ്ഗസന്ധി

വിസർഗ്ഗത്തെപ്പററി മുൻപാഠങ്ങളിൽ കൊടുത്ത വിവരണങ്ങഠം ഓൎമ്മയുണ്ടല്ലോ. क, ख, प, फ എന്നീ നാലു വൎണ്ണങ്ങഠം തുടൎന്നുവരുമ്പോഴും വാക്യാവസാനത്തിലും മാത്രമേ വിസൎഗ്ഗം അതിൻെറ തനതു രൂപത്തിൽ പ്രത്യക്ഷപ്പെടുകയുള്ളു. മററുള്ളിടത്തെല്ലാം അതു് ഒരോ രൂപം കൈക്കൊള്ളും. ചിലെടത്ത് ओ എന്നാവും. ചിലെടത്തു് ലോപിക്കും. ചിലെടത്തു് र् स् श् എന്നൊക്കെയാവും. ക്രമത്തിൽ വിശദീകരിക്കാം.

1. ഹ്രസ്വമായ അകാരത്തിനുശേഷം വിസൎഗ്ഗം, അതിനെ തുടൎന്ന് ഹ്രസ്വമായ അകാരംതന്നെ വരുക. (अः अ) അങ്ങനെ വന്നാൽ വിസൎഗ്ഗം उ എന്നാകും. बालः अस्ति । बाल उ अस्ति എന്നായാൽ പിന്നെ ഗുണം വന്നു് बालो+अस्ति എന്നാവുമല്ലോ. പിന്നെ സ്വരസന്ധി വന്നു് बालोस्ति എന്നാവും. അകാരം ലോപിച്ചിട്ടുണ്ടെന്നു കാണിക്കാൻവേണ്ടി बालोऽस्ति എന്നിങ്ങനെ ഒരടയാളമിട്ടു കാണാം. चिदानन्दरूपः शिवोऽहं शिवोऽहम् ।

2. ഹ്രസ്വമായ അകാരത്തിനുശേഷം വിസൎഗ്ഗം വരുക, അതിനെ തുടൎന്നു് മറേറതെങ്കിലും സ്വരം വരുക. എന്നാൽ വിസൎഗ്ഗം ലോപിക്കും. बालः+आयाति =बाल आयाति *नारदः+उवाच=नारद उवाच ।

3. ഹ്രസ്വമായ അകാരത്തിനപ്പുറത്തു് വിസൎഗ്ഗം വരുക; തുടൎന്നു വ്യഞ്ജനങ്ങളിൽ മൃദുഗണം വരുക. എന്നാൽ അകാരവും വിസൎഗ്ഗവും കൂടി ओ എന്നാവും. तपः+निधिः=तपोनिधिः । बालः+याति बालो याति ।

4. ദീൎഘമായ അകാരത്തെ (आ) തുടൎന്നുവരുന്ന വിസൎഗ്ഗത്തിനപ്പുറം സ്വരവും മൃദുഗണവും വന്നാൽ വിസൎഗ്ഗം ലോപിക്കും. समवेताः+युयुत्सवः=समवेता युयुत्सवः । शिष्याः+नमन्ति शिष्या = नमन्ति ।

5. മററു സ്വരങ്ങഠംക്കുശേഷം വരുന്ന വിസൎഗ്ഗം സ്വരമോ മൃദുഗണമോ തുടൎന്നു വരുകയാണെങ്കിൽ र् എന്നാവും. बहिः+गमनं=बहिर्गमनं । गुरुः+एव=गुरुरेव ।

* വിസൎഗ്ഗം ലോപിച്ചിടത്തു പിന്നെ സന്ധി വരില്ല. नारद उवाच എന്നുതന്നെയിരിക്കും. नारदोवाच എന്നാവില്ല.

6. വിസർഗ്ഗത്തെത്തുടർന്ന് ഖരഗണം വന്നാൽ അതാതിനിണങ്ങിയ ഊഷ്മാവു വരും. ഉദാ:- भीष्मः+च=भीष्मश्च । ततः+ततः=ततस्ततः । मनः+तापः = मनस्तापः।

7. പദാന്തത്തിലെ स् र् എന്നീ വർണ്ണങ്ങൾ വിസർഗ്ഗമാകും. पुनर्-पुनः । यशस्— यशः । बालस्—बालः ।

8. सः एषः എന്നിവയിലെ വിസർഗ്ഗം പലേടത്തും ലോപിക്കും.

9. വിസർഗ്ഗത്തിനുശേഷം र् വന്നാൽ പലേടത്ത് വിസർഗ്ഗം ലോപിക്കും. ലോപിച്ച വിസർഗ്ഗത്തിനുമുമ്പുള്ള സ്വരം ദീർഘിക്കുകയും ചെയ്യും. हरिः+रक्षति=हरीरक्षति । प्रभुः+राजते=प्रभूराजते । अन्तर+राष्ट्रीयं= अन्ताराष्ट्रीयं ।

10. വിസർഗ്ഗം അതിന്റെ തനതു രൂപത്തിൽ കാണുന്നത് വാക്യാവസാനത്തിലും क, ख, प, फ എന്നീ വർണ്ണങ്ങൾ തുടർന്നു വരുമ്പോഴുമാണ്.

काकः कृष्णः पिकः कृष्णः को भेदः पिककाकयोः ।
वसन्तकाले संप्राप्ते काकः काकः पिकः पिकः ॥

* സന്ധികൾ ഇങ്ങനെ സംഗ്രഹിക്കാം

സ്വരസന്ധി

| | | | | | |
|---|---|---|---|---|---|
| | 1 | अ+अ=आ | | 9 | इ+अ=य ※ |
| ദീർഘം | 2 | इ+इ=ई | | 10 | उ+अ=व |
| | 3 | उ+उ=ऊ | വ്യ | 11 | ऋ+अ=र |
| | 4 | अ+इ=ए | ഞ്ജ | | |
| ഗുണം | 5 | अ+उ=ओ | നീ | 12 | ए+अ=अय |
| | 6 | अ+ऋ=अर् | ഭാ | 13 | ऐ+अ=आय |
| വൃദ്ധി | 7 | अ+ए, ऐ=ऐ | വം | 14 | ओ+अ=अव |
| | 8 | अ+ओ, औ=औ | | 15 | औ+अ=आव |

** സംസ്കൃതത്തിൽ സന്ധി പരിജ്ഞാനം അതിപ്രധാനമായൊരിനമാണ്. എല്ലാം ഇപ്പോൾതന്നെ ഉറച്ചെന്നു വരില്ല. തുടർന്നു വരുന്ന പാഠങ്ങളിൽനിന്നേ ഉറയ്ക്കുകയുള്ളൂ. അഭ്യാസമെല്ലാം ചെയ്തു കിട്ടുന്ന പരിജ്ഞാനവുമായി നമുക്ക് മുന്നോട്ടു പോകാം.*

*※ 9, 10, 11 ഇവയിൽ പൂർവ്വസ്വരമല്ലാത്ത മറ്റെന്തു സ്വരവും തുടർന്നു വരാം. 12 മുതൽ എന്തു സ്വരവും തുടർന്നു വരാം.*

## വ്യഞ്ജനസന്ധി

1 മൃദു ഖരത്തോടു ചേൎന്നാൽ ഖരം. शरत्कालः ।
2 ഖരം മൃദുവിനോടു ചേൎന്നാൽ മൃദു. वाग्वैभवम् ।
3 അനുനാസികത്തോടു ചേൎന്നാൽ അനുനാസികം. चिन्मयः ।
4 തകാരം ലകാരത്തോടു് ചേൎന്നാൽ ലകാരം. तल्लीन ।
5 തവൎഗ്ഗം ചവൎഗ്ഗത്തോടു് ചേൎന്നാൽ ചവൎഗ്ഗം. सच्चरितम् ।
6 र् ष् എന്നിവയുടെ സംസൎഗ്ഗമുള്ള न, ण ആകും. प्राणं ।
7 स् പലെടത്തും ഷകാരമാകും. बालेषु ।
8 പദാന്തത്തിലെ च् ज् श् എന്നിവ കവൎഗ്ഗമാകും. दिक् ।

## വിസൎഗ്ഗസന്ധി

1 अः+अ=ओ. रामोऽयं ।
2 अः+മററു സ്വരങ്ങൾ. ലോപം. रामः इति. राम इति ।
3 अः+മൃദു=ओ. रामः+वदति. रामो वदति ।
4 आः+സ്വരങ്ങളും മൃദുക്കളും. ലോപം. बालाः यान्ति बाला यान्ति
5 മററു സ്വരങ്ങൾക്കശേഷമുള്ള വിസൎഗ്ഗം ഖരം പരമല്ലെങ്കിൽ
र् എന്നാകും. गुरुः+एव=गुरुरेव ।
6 വിസൎഗ്ഗം, തുടൎന്നുവരുന്ന ഖരത്തിന്റെ ഊഷ്മാവാകും ततस्ततः ।
7 മററുള്ളിടത്തു് വിസൎഗ്ഗത്തിന്റെ തനതു രൂപം കാണാം
तपः फलम् ।
8 सः एषः എന്നിവയിൽ വിസൎഗ്ഗം പൊതുവിൽ ലോപിക്കും.
स बालः । एष पुरुषः ।

## അഭ്യാസം

I സന്ധിചേൎത്തെഴുതുക:—

1 कन्या + एव + अस्ति + इति + अकथयत् ।
2 गुरु + उपदेश + आदि + अनुग्रह + उपगमात् ।
3 गज + इन्द्र + आगमन + उदन्त + आकर्णन + उत्सुकः ।
4 दिव्य + ओषधि + अधिगमन + उपाय + अभावात् ।
5 पुत्रः + अत्र + आगतः + इति + आकर्ण्य + अहं + अत्र + आगतः

II ചേർതിരിച്ചെഴുതുക:--

1 सूर्योदयेक्षणाभिलाषी । 2 मधूदकास्वादनाग्रहः । 3 इत्यादि ।
4 श्रीरामोदन्तः । 5 सर्वोदयः । 6 पर्यटनं । 7 अभयार्थिनः ।
8 हिमालयः । 9 सतीशः । 10 दिङ्मुखम् ।

III താഴെ കാണിച്ച പദ്യങ്ങൾ സന്ധി ചേർത്തും സന്ധി പിരിച്ചും കൊടുക്കുന്നു. സൂക്ഷ്മമായി താരതമ്യപ്പെടുത്തിപ്പഠിക്കുക.

| | |
|---|---|
| 1 धर्मक्षेत्रे कुरुक्षेत्रे<br>समवेता युयुत्सवः ।<br>मामकाः पाण्डवाश्चैव ।<br>किमकुर्वत सञ्जय ॥ | धर्मक्षेत्रे कुरुक्षेत्रे<br>समवेताः युयुत्सवः ।<br>मामकाः पाण्डवाः च एव<br>किं अकुर्वत सञ्जय ॥ |
| 2 अच्छेद्योऽयमदाह्योऽयं<br>अक्लेद्योऽशोष्य एव च ।<br>नित्यस्सर्वगतःस्थाणु-<br>रचलोऽयं सनातनः ॥ | अच्छेद्यः अयं अदाह्यः अयं<br>अक्लेद्यः अशोष्यः एव च ।<br>नित्यः सर्वगतःस्थाणुः<br>अचलः अयं सनातनः ॥ |
| 3 नासतो विद्यते भावो<br>नाभावो विद्यते सतः ।<br>उभयोरपि दृष्टोऽन्त-<br>स्त्वनयोस्तत्त्वदर्शिभिः ॥ | न असतः विद्यते भावः<br>न अभावः विद्यते सतः ।<br>उभयोः अपि दृष्टः अन्तः<br>तु अनयोः तत्त्वदर्शिभिः ॥ |
| 4 सुतो जीवति पित्रर्थम्<br>लोकार्थम् विबुधस्तथा ।<br>निध्यर्थम् पिशुनश्चापि<br>दासः प्रभ्वर्थमेव च ॥ | सुतः जीविति पितृ अर्थम्<br>लोक अर्थम् विबुधः तथा<br>निधि अर्थम् पिशुनः च अपि<br>दासः प्रभु अर्थम् एव च ॥ |
| 5 विचरन्ति गिरीन्द्रेषु<br>पिबन्ति च मधूदकं ।<br>फलमूलं च खादन्ति<br>तापसा रागवर्जिताः ॥ | विचरन्ति गिरि इन्द्रेषु<br>पिबन्ति च मधु उदकं ।<br>फलमूलं च खादन्ति<br>तापसाः रागवर्जिताः ॥ |
| 6 भोगेष्वसक्ताश्चाञ्चल्य-<br>हीना वीतभयास्सदा । | भोगेषु असक्ताः चाञ्चल्य-<br>हीनाः वीतभयाः सदा । |

| | |
|---|---|
| जनास्सुदुर्लभा लोक- | जनाः सुदुर्लभाः लोके |
| इतरे सुलभाः परं ॥ | इतरे सुलभाः परं ॥ |

| | |
|---|---|
| 7 यशोधनाल्लाभवन्तः | यशोधनात् लाभवन्तः |
| सच्चरित्रेष्वलं रताः । | सत् चरित्रेषु अलं रताः |
| दुश्शीलरहितास्सन्तः | दुःशील रहिताः सन्तः |
| सन्ततं सन्ति भूतले ॥ | सन्ततं सन्ति भूतले ॥ |

IV സന്ധി ചേൎത്തെഴുതുക:—

1 अज्ञानतिमिर+अन्धस्य ज्ञान+ अञ्जनशलाकया ।
चक्षुः + उन्मीलितं येन तस्मै श्रीगुरवे नमः ॥
2 अनन्याः+ चिन्तयन्तः + मां ये जनाः पर्युपासते ।
तेषां नित्य+अभियुक्तानां योगक्षेमं वहामि+अहं ॥
3 ईश्वरः सर्वभूतानां हृद् +देशे+अर्जुन तिष्ठति ।
भ्रामयत् सर्वभूतानि यन्त्र+आरूढानि मायया ॥
4 न+अस्ति बुद्धिः+अयुक्तस्य न च + अयुक्तस्य भावना ।
न च+अभावयतः+शान्तिः अशान्तस्य कुतः सुखम् ॥
5 असतः + मा सत् गमय । तमसः+मा ज्योतिः+गमय ।
मृत्योः + मा अमृतं गमय ॥

V തൎജ്ജമ ചെയ്യുക:—

a) 1 त्वं कस्य पुत्रोऽसि । 2 तव सुहृदो मम जनकस्य समीपं गच्छन्ति । 3 स धनिको मह्यं धनं यच्छति । 4 यूयं मम कन्दुकेन क्रीडथ । 5 अहं सदा युष्मान् स्मरामि । 6 युष्मासु समर्थाय बालायाहं पुस्तकं यच्छामि । 7 एते अश्वाः शकटेन सह मार्गे पतन्ति । 8 मम सुहृदो गृहाङ्गणे तेषां पुत्राः क्रीडन्ति । 9 युष्माकं विद्यालये समर्थ आचार्यः को भवति । 10 मयि कृपया आचार्यो मां न ताडयति ।

b) നീ ഇപ്പോഠം എവിടെ പോകുന്നു? 2 ഈ പെൺകുട്ടി ഇപ്പോഠം പൂക്കളോടുകൂടി എവിടെ നിന്നു വരുന്നു? 3 നീ എപ്പോഠം ഈശ്വരനെ നമസ്കരിക്കുന്നു? 4) ചോരന്മാരിൽനിന്നുള്ള [illegible] പണക്കാർ പണം [illegible]. 5 നീ ആരോടുകൂടി സ്കൂളിലേയ്ക്കു പോകുന്നു? 6 തളിരുകഠം ഉദ്യാനങ്ങളിൽ ഉണ്ടാവുന്നു. 7 ഈ ധനികന്മാർ സുഹൃത്തുക്കളോടുകൂടി ഭവനങ്ങളിൽ

സുഖമനുഭവിക്കുന്നു. 8 എന്റെ മകൻ അലസനാണ്; എന്നാൽ നിങ്ങളുടെ മക്കൾ മിടുക്കന്മാരാണ്. 9 എന്നോടുകൂടി അവർ സ്കൂളിൽ പോകുന്നു. 10 എന്റെ ശിഷ്യന്മാരിൽവെച്ച് നീ തന്നെയാണ് ശ്രേഷ്ഠൻ.

(कुत्र= എവിടെ. ताडयति=അടിക്കുന്നു. इदानीं = ഇപ്പോൾ. कुतः = എവിടെനിന്ന്, എന്തുകൊണ്ട്. आगच्छति = വരുന്നു. पल्लव = തളിര്. अनुभवति= അനുഭവിക്കുന്നു. एव = തന്നെ. अङ्गण= മുററം. किन्तु=എന്നാൽ.)

VI വിസർഗ്ഗം र् എന്നാവുന്നതെപ്പോഴെല്ലാമാണ്? ഉദാഹരണസഹിതം വ്യക്തമാക്കുക.

VII तपश्चर्या, मनस्तापः, तपोवनं, बहिर्गमनं ഈ പദങ്ങളിൽ വിസർഗ്ഗത്തിനു വന്ന മാററങ്ങളെന്തെല്ലാം?

VIII ए ओ य व എന്നിവയിലെ ഘടകസ്വരങ്ങളേതെല്ലാം?

IX सच्चरित्रं, जगन्नाथः, वाग्वैभवं, सज्जनः ഈ പദങ്ങൾ വേർതിരിച്ചെഴുതി സന്ധികാര്യം വിവരിക്കുക.

X സർവ്വനാമങ്ങളിൽ एतद् किम् इदम् എന്നീ ശബ്ദങ്ങളുടെ പുംലിംഗത്തിൽ എല്ലാ രൂപങ്ങളും മനഃപാഠമാക്കുക.

---

# ദിവസം ആറ്

## ഗണവിഭജനം

ധാതുക്കളെ പ്രക്രിയാവശ്യത്തിനുവേണ്ടി ഗണമായി വിഭജിക്കുകയെന്നതു് മററു ഭാഷകളെ സംബന്ധിച്ചിടത്തോളം ഏറെക്കുറെ അപരിചിതമാണു്, ഗണവിഭജനസമ്പ്രദായം മലയാളത്തിലെ ധാതുരൂപങ്ങളുമായൊന്നു താരതമ്യപ്പെടുത്താം.

'പാടുന്നു' എന്ന ക്രിയാരൂപത്തിൽ 'പാടു്' എന്നതു് ധാതുവും 'ഉന്നു' എന്നതു് പ്രത്യയവുമാണെന്നറിയാമല്ലോ. ക്രിയാരൂപത്തിൽ ആ രണ്ടംശവും മുറയ്ക്കു് കൂട്ടിച്ചേർത്തിട്ടേ ഉള്ളു. ചില ക്രിയാരൂപങ്ങളിൽ ധാതുവിൻെറയും പ്രത്യയത്തിൻെറയും മദ്ധ്യത്തിലായി മററു ചില വർണ്ണങ്ങൾ ചേർന്നുകാണാം. 'പറയുന്നു' എന്നതിൽ 'പറ' ധാതുവും 'ഉന്നു' എന്നതു് പ്രത്യയവുമാണു്. പറ + ഉന്നു എന്നു് ചേരുമ്പോൾ 'യ്' എന്നൊരു വർണ്ണം മദ്ധ്യത്തിൽ വന്നു് പറയുന്നു എന്നാവുന്നു. 'പറക്കുന്നു' എന്നതിൽ ധാതുപ്രത്യയങ്ങളുടെ നടുക്കു് 'ക്കു്' വരുന്നു. 'ചാവുന്നു' എന്നതിൻെറ നടുക്കു് 'വ്' വരുന്നു. ഇങ്ങനെ ധാതുവിൻെറയും പ്രത്യയത്തിൻെറയും നടുക്കു് വരുന്ന വർണ്ണങ്ങളുടെ അടിസ്ഥാനത്തിൽ ധാതുക്കളെ താഴെ കാണുന്നവിധം ഗ്രൂപ്പുകളായി (ഗണങ്ങളായി) തിരിക്കാവുന്നതാണു്.

| 1 | 2 | 3 | 4 | 5 |
|---|---|---|---|---|
| പാടുന്നു. | പറയുന്നു. | ചാവുന്നു. | കിടക്കുന്നു. | കിടയ്ക്കുന്നു. |
| ആടുന്നു. | ഇഴയുന്നു. | വേവുന്നു. | നടക്കുന്നു. | അടിയ്ക്കുന്നു. |
| എഴുതുന്നു. | അടയുന്നു. | തടവുന്നു. | പിറക്കുന്നു. | വിറയ്ക്കുന്നു. |
| നേടുന്നു. | പറയുന്നു. | നോവുന്നു. | കക്കുന്നു. | കയ്ക്കുന്നു. |
| താഴുന്നു. | തടയുന്നു. | പോവുന്നു. | അറക്കുന്നു. | അറയ്ക്കുന്നു. |

ഇതിൽ ഒന്നാം ഗണത്തിൽ (ഗ്രൂപ്പിൽ) ധാതുപ്രത്യയങ്ങളുടെ നടുവിൽ ഒന്നും കാണാനില്ല. രണ്ടാം ഗണത്തിൽ 'യ' എന്നു് കാണുന്നുണ്ടു്. അതുകൊണ്ടു് യകാരം ആ ഗ്രൂപ്പിൻെറ അടയാളമാണു്. മൂന്നാം ഗണത്തിനു് 'വ്' എന്നും നാലാമത്തേതിനു് 'ക്കു്' എന്നുമാണു്. അഞ്ചാമത്തേതിനും 'ക്കു്' എന്നുതന്നെയാണെങ്കിലും ഉച്ചാരണത്തിലല്പം വ്യത്യാസമുണ്ടു്. അതുകൊണ്ടു് അർത്ഥത്തിനു് വലിയ മാററം വരുന്നുണ്ടല്ലോ. 'യ്' കൂടുതലായി കാണാനുമുണ്ടു്. ഇവയെല്ലാം അതാതു് ഗ്രൂപ്പുകളുടെ ചിഹ്നങ്ങളാണു്. അതുകൊണ്ടവയെ ഗണ ചിഹ്നങ്ങളെന്നു് വിളിക്കാമല്ലോ.

ഇതേ രീതിയിൽത്തന്നെ സംസ്കൃതത്തിലും ധാതുക്കളുടേയും പ്രത്യയങ്ങളുടേയും നടുക്കു വരുന്ന വർണ്ണങ്ങളുടെ അടിസ്ഥാനത്തിൽ ധാതുക്കളെ പത്തു ഗ്രൂപ്പുകളാക്കി തിരിച്ചിരിക്കയാണ്. ഈ ഗ്രൂപ്പുകൾക്ക് ഗണങ്ങളെന്നും ഇടയ്ക്കു വരുന്ന വർണ്ണങ്ങൾക്ക് ഗണചിഹ്നങ്ങളെന്നും പേർ. പത്തിൽ രണ്ടെണ്ണത്തിന് വർണ്ണരൂപത്തിലുള്ള ഗണചിഹ്നമില്ല. അതിലൊന്നിന് ധാതുവിന്നു ഇരട്ടിപ്പ് മുതലായ ചില പ്രക്രിയകൾ വരുന്നതാണ് സവിശേഷത. ശേഷിച്ച എട്ടെണ്ണത്തിൽ രണ്ടെണ്ണത്തിന്റെ ഗണചിഹ്നം ഒരേ വർണ്ണം തന്നെയാണ്. ബാക്കി ആറിനും പ്രത്യേകിച്ച് ഒരോ അക്ഷരം ഗണചിഹ്നമായിട്ടുണ്ട്. ആദ്യം പറഞ്ഞ ഗണത്തിലെ ധാതുക്കൾക്ക് ഗണചിഹ്നമായൊന്നും ചേക്കുന്നില്ലെന്നതു തന്നെയാണ് അവയെ മററു ഗണങ്ങളിൽനിന്ന് തിരിച്ചറിയാനുള്ള സവിശേഷധർമ്മം. പത്തിൽ ഒമ്പതെണ്ണത്തിനും ഓരോഅടയാളമുണ്ടെങ്കിൽ ഒന്നിന് അടയാളമൊന്നുമില്ലാതിരിക്കുന്നതുതന്നെ അടയാളമായി കണക്കാക്കാമല്ലോ. സ്വരൂപ ബോധത്തിനായി ഒരോ ഗണത്തിലേയും ആത്മനേപദപരസ്മൈപദധാതുക്കളുടെ ഒരോ മാതൃക ഇവിടെ കാണിക്കാം *

1 **यातिगण:**—ഈ ഗണത്തിലെ ധാതുക്കൾ നേരിട്ട് പ്രത്യയങ്ങളോടു ചേരുന്നു. ഗണചിഹ്നമൊന്നുമില്ല. **या+ति=याति । आस्+ते= आस्ते ।**

| परस्मैपदम् | | | आत्मनेपदम् | | |
|---|---|---|---|---|---|
| याति | यातः | यान्ति | आस्ते | आसाते | आसते |
| यासि | याथः | याथ | आस्से | आसाथे | आध्वे |
| यामि | यावः | यामः | आसे | आस्वहे | आस्महे |

2 **जुहोतिगण:**—ഈ ഗണത്തിലെ ധാതുക്കളെല്ലാം ഇരട്ടിക്കും. ഇരട്ടിപ്പിനെ സംബന്ധിച്ച് ചില നിയമങ്ങളെല്ലാമുണ്ട്. അതു് താഴെ പറയു

---

* *വിദ്യാർത്ഥികൾക്ക് എളുപ്പത്തിൽ ക്രമീകരണം കിട്ടാൻ വേണ്ടിയാണ് ധാതുപാഠത്തിലെ ഗണവിഭജനക്രമത്തിന്ന് അല്പം വ്യതിയാനം വരുത്തിയിട്ടുള്ളത്. ഗണചിഹ്നമല്ലോ ഗണവിഭജനത്തിനടിസ്ഥാനം. അതനുസരിച്ച് വിഭജിക്കുകയാണെങ്കിൽ ഈ ക്രമമംഗീകരിക്കുകയായിരിക്കും നല്ലത്. അദാദിഗണത്തിന്ന്* **अस्ति** *ഗണമെന്ന് പേരിടാതെ* **याति** *ഗണമെന്ന് പേരിട്ടതും മനഃപൂർവ്വമാണ്.* **अस्ति** *എന്ന പദത്തിലെ ധാതുപ്രത്യയ വിഭജനം* **याति** *യിലെപ്പോലെ വ്യക്തമല്ലല്ലോ. അത്തിഗണത്തെക്കാൾ യാതിഗണമെന്ന് പറയുകയാണ് സുഖാവഹം.*

പ്രകരണത്തിൽ വിവരിക്കും- हु+ति, हु+हु+ति, जु+हो+ति =जुहोति । (हु=ഹോമിക്കുക ,मा=അളക്കുക)

| | | | | | |
|---|---|---|---|---|---|
| जुहोति | जुहुतः | जुह्वति | मिमीते | मिमाते | मिमते |
| जुहोषि | जुहुथ | जुहुथ | मिमीषे | मिमाथे | मिमीध्वे |
| जुहोमि | जुहुवः | जुहुमः | मिमे | मिमीवहे | मिमीमहे |

3 भवतिगणः — भू=ഉണ്ടാവുക. ഈ ഗണത്തിലെ ധാതുക്കളുടെ സ്വരത്തിന് ഗുണം വരും. 'अ' എന്നതാണ് ഗണചിഹ്നം. (भू+अ+ति, भो अ ति=भवति । मुद्+अ+ते=मोदते ।)

| | | | | | |
|---|---|---|---|---|---|
| भवति | भवतः | भवन्ति | मोदते | मोदेते | मोदन्ते |
| भवसि | भवथः | भवथ | मोदसे | मोदेथे | मोदध्वे |
| भवामि | भवावः | भवामः | मोदे | मोदावहे | मोदामहे |

4 तुदतिगणः—'अ' എന്നതുതന്നെ ഗണചിഹ്നം. പക്ഷേ ഭവതി ഗണത്തിലെപ്പോലെ ഈ ഗണത്തിലെ ധാതുക്കൾക്ക് ഗുണം വരില്ല.

तुद्=മുറിക്കുക. क्षिप्=എറിയുക. तुद्+अ+ति=तुदति । क्षिप् + अ + ते=क्षिपते

| | | | | | |
|---|---|---|---|---|---|
| तुदति | तुदतः | तुदन्ति | क्षिपते | क्षिपेते | क्षिपन्ते |
| तुदसि | तुदथः | तुदथ | क्षिपसे | क्षिपेथे | क्षिपध्वे |
| तुदामि | तुदावः | तुदामः | क्षिपे | क्षिपावहे | क्षिपामहे |

5 दीव्यतिगणः—'य' ആണ് ഗണചിഹ്നം. नृत् = നൃത്തം ചെയ്യുക. नृत्+य+ति=नृत्यति । विद्=നിലകൊള്ളുക: विद्+य+ते=विद्यते ।

| | | | | | |
|---|---|---|---|---|---|
| नृत्यति | नृत्यतः | नृत्यन्ति | विद्यते | विद्येते | विद्यन्ते |
| नृत्यसि | नृत्यथः | नृत्यथ | विद्यसे | विद्येते | विद्यध्वे |
| नृत्यामि | नृत्यावः | नृत्याम | विद्ये | विद्यावहे | विद्यामहे |

6 चोरयतिगणः—'अय' ആണ് ഗണചിഹ്നം (अय्+अ) ധാതുവിന്റെ സ്വരത്തിന് മിക്കവാറും ഗുണം വരും. चुर्+अय+ति= चोरयति । अर्थ्+अय+ते=अर्थयते ।

| | | | | | |
|---|---|---|---|---|---|
| चोरयति | चोरयतः | चोरयन्ति | अर्थयते | अर्थयेते | अर्थयन्ते |
| चोरयसि | चोरयथः | चोरयथ | अर्थयसे | अर्थयेथे | अर्थयध्वे |
| चोरयामि | चोरयावः | चोरयामः | अर्थये | अर्थयावहे | अर्थयामहे |

**तनोतिगण**:—'उ' ആണു് ഗണചിഹ്നം. ഈ ഗണത്തിലും അടുത്ത ഗണത്തിലും പരസ്മൈപദത്തിൽ ഏകവചനരൂപങ്ങളിൽ ഗണചിഹ്നസ്വരത്തിനു ഗുണം വരും. **तन्+उ+ ति=तनोति । तन्+उ+ते=तनुते । तन्=** ചെയ്യുക.

| | | | | | |
|---|---|---|---|---|---|
| तनोति | तनुतः | तन्वन्ति | तनुते | तन्वाते | तन्वते |
| तनोषि | तनुथः | तनुथ | तनुषे | तन्वाथे | तनुध्वे |
| तनोमि | तनुवः | तनुमः | तन्वे | तनुवहे | तनुमहे |

8 **सुनोतिगणः**—'नु' ഗണചിഹ്നം. **सु**=പിഴിയുക. **सु+नु+ति=सुनोति । सु+नु+ते=सुनुते ।**

| | | | | | |
|---|---|---|---|---|---|
| सुनोति | सुनुतः | सुन्वन्ति | सुनुते | सुन्वाते | सुन्वते |
| सुनोषि | सुनुथः | सुनुथ | सुनुषे | सुन्वाथे | सुनुध्वे |
| सुनोमि | सुनुवः | सुनुमः | सुन्वे | सुनुवहे | सुनुमहे |

9 **क्रीणातिगण**:—'**नी**' ഗണചിഹ്നം. പരസ്മൈപദൈകവചനങ്ങളിൽ **नी** എന്നതു് **ना** എന്നാവും. സ്വരപ്രത്യയങ്ങൾ ചേരുമ്പോൾ **ई** ലോപിച്ചു് **न्** എന്നാകും. **क्री** = വാങ്ങുക. **ज्ञा (जा)** അറിയുക;

| | | | | | |
|---|---|---|---|---|---|
| क्रीणाति | क्रीणीतः | क्रीणन्ति | जानीते | जानाते | जानते |
| क्रीणासि | क्रीणीथः | क्रीणीथ | जानीषे | जानाथे | जानीध्वे |
| क्रीणामि | क्रीणीमः | क्रीणीमः | जाने | जानीवहे | जानीमहे |

10 **रुणद्धिगण**:—'**न्**' ഗണചിഹ്നം. പരസ്മൈപദൈകവചനങ്ങളിൽ **न** എന്നാണു് ചേർക്കുക. ധാതുവിന്റെ അന്ത്യത്തെ സ്വരത്തിനു തൊട്ടടുത്താണു് ഈ ഗണചിഹ്നം ചേർക്കുക എന്നതൊരു വിശേഷമാണു്. **रुध्**=തടുക്കുക. **भिद्**=പിളർക്കുക. **रुध्+ति, रुनध्+ति, रुणध्+ति=रुणद्धि । रुध्+ते=रुन्ध्+ते=रुन्धे ।** ഹകാരത്തിന്റെ സംക്രമണ സ്വഭാവം ഇവിടെ കാണാം. **ध** എന്നതിലെ ഘടകമായ ഹകാരം **त** കാരത്തിലേയ്ക്കു് ചാടിക്കടക്കുന്നതുടങ്ങി പല പ്രക്രിയകൾക്കു ശേഷമാണു് ഈ രൂപമായിത്തീരുന്നതു്.

| | | | | | |
|---|---|---|---|---|---|
| रुणद्धि | रुन्धः | रुन्धन्ति | भिन्ते | भिन्दाते | भिन्दते |
| रुणत्सि | रुन्धः | रुन्ध | भिन्त्से | भिन्दाथे | भिन्ध्वे |
| रुणध्मि | रुन्ध्वः | रुन्ध्मः | भिन्दे | भिन्द्वहे | भिन्द्महे |

ഗണങ്ങളിൽപ്പെട്ട ധാതുക്കളുടെ സംഖ്യയിൽ ഒരു പൊരുത്തവു ം. ഭവതി ഗണത്തിൽ 1035 ധാതുക്കളാണുള്ളതു്. ജുഹോതിഗണ ത്തിൽ 25 ധാതുക്കൾ മാത്രമാണുള്ളതു്. തനോതിഗണത്തിൽ പത്തെ ണ്ണം. മലയാളത്തിൽ പറയുന്നുഇഴയുന്നു തുടങ്ങി 'യ്' ഗണചിഹ്നമു ള്ള ധാതുക്കൾ വളരെയേറെയാണു്. പക്ഷേ വ് ഗണചിഹ്നമു ള്ള ധാതുക്കൾ വേവുന്നു ചാവുന്നു എന്നു് തുടങ്ങി എട്ടോ പത്തോ മാത്രമേ കാണുകയുള്ളു. ഏതാണ്ടതു പോലെയാണു് സംസ്കൃതത്തി ലും ഗണങ്ങളുടെ മട്ടു്. ധാതുക്കളുടെ സംഖ്യ നമ്മെ അമ്പരപ്പിക്കു ന്നതാണെങ്കിലും അവയിൽ പത്തു ശതമാനമെങ്കിലും കാവ്യപുരാ ണാദികളിൽ പ്രയോഗിച്ചുകാണില്ല.

ജുഹോതിഗണത്തിലേയും രുണദ്ധിഗണത്തിലേയും രൂപനി ഷ്പാദന പ്രക്രിയ വളരെ കുഴപ്പം പിടിച്ചതാണു്. അവയിൽ അല്പം ചില ധാതുക്കളേ പ്രയോഗത്തിലുള്ളു. രൂപം കണ്ടാലറിയാറാവാനുള്ള പരിചയമേ അവയെസ്സംബന്ധിച്ചിടത്തോളം ഇവിടെ ഉദ്ദേശിക്കു ന്നുള്ളു. അതേ ആവശ്യവുമുള്ളു.

3, 4, 5, 6 എന്നീ ഗണങ്ങളുടെ രൂപനിഷ്പാദനം ഒരേവിധമാ കാരണം ഗണചിഹ്നം ചേർത്തു കഴിഞ്ഞാൽ കിട്ടുന്ന ധാതുരൂ भव, तुद, दीव्य, चोरय എന്നിങ്ങനെഹ്രസ്വമായ അകാരത്തിലാണ അവസാനിക്കുക. പ്രത്യയം ചേരുമ്പോൾ ഇവയ്ക്കു നാലിനും ഒരേ വി വികാരമാണു് വരുക. സുനോതി തനോതിഗണങ്ങളുടേയും രൂപ ഷ്പത്തി ഒരുപോലെത്തന്നെ.

ഒന്നാംദിവസം നാം പഠിച്ച ധാതുക്കൾ ഭവതിഗണത്തിലും തുദ ഗണത്തിലും പെട്ടവയാണു്. അവയെ अ എന്ന ഗണചിഹ്നം ത്താണവിടെ കൊടുത്തിട്ടുള്ളതു്. पठ लिख तുടങ്ങിയവയിലെ ശ ദ്ധമായ ധാത്വംശം पठ् लिख् എന്നിവയാണു്.

ഈ പാഠത്തിലെ പല വിഷയങ്ങളും പെട്ടെന്നുരച്ചെന്നു വരി ശ്രദ്ധിച്ചു പഠിച്ചശേഷം കിട്ടിയതുംകൊണ്ടു മുന്നോട്ടു പോവുക. മേണ എല്ലാംവ്യക്തമാകും. പക്ഷേ എല്ലാ വിഷയങ്ങളെപ്പററിയും ഒ സാമാന്യബോധം കൂടിയേ കഴിയൂ.

ഇനി ക്രിയകളെപററി അല്പം ചില അത്യാവശ്യ കാര്യങ്ങൾ റിയാനുണ്ടു. അതു വിവരിച്ചശേഷം ഗണവിഭജനത്തിൻെറ പ്ര യോജനം വ്യക്തമാക്കാം.

## പൂൎണ്ണക്രിയകൾ, അപൂൎണ്ണക്രിയകൾ.

ധാതുക്കളിൽ പ്രത്യയം ചേൎന്നാണല്ലോ ക്രിയകളുണ്ടാവുന്നതു്. ആ ക്രിയകൾ പൂൎണ്ണക്രിയകൾ, അപൂൎണ്ണക്രിയകൾ എന്നിങ്ങനെ രണ്ടു വിധമുണ്ടു്. നട എന്ന ധാതുവിൽ നിന്നു വരുന്ന രൂപങ്ങളാണു് നടക്കുന്നു, നടക്കും, നടന്നു, നടക്കട്ടേ, നടക്കണം, നടക്കാം, നടക്കുന്ന, നടന്ന, നടക്കാൻ, നടന്നിട്ടു് എന്നെല്ലാം. ഇവയിൽ ആദ്യത്തെ ആറും പൂൎണ്ണക്രിയകളാണു്. മററു നാലും അപൂൎണ്ണക്രിയകളും. കാരണം, ആദ്യത്തെ ആറു രൂപങ്ങൾക്കും ഒരു വാക്യത്തെ പൂൎണ്ണമാക്കാൻ കഴിയും. മററുള്ള നാലെണ്ണത്തിനും ആ കഴിവില്ല. ഉദാഹരിക്കാം..

കുട്ടി നടക്കുന്നു അഥവാ നടക്കും, നടന്നു, നടക്കട്ടേ, നടക്കണം, നടക്കാം എന്നിവയിലേതും കുട്ടിയോടു ചേൎത്താൽ വാക്യം പൂൎണ്ണമാണെന്നു കാണാം.

കുട്ടി നടക്കുന്ന, അഥവാ നടന്ന നടക്കാൻ, നടന്നിട്ടു് ഇവയിലേതു ചേൎത്താലും വാക്യം പൂൎണ്ണമാകുന്നില്ല.

ഇതിൽനിന്നു ആദ്യത്തെ ആറു രൂപങ്ങൾ പൂൎണ്ണങ്ങളാണെന്നും മററു നാലെണ്ണം അപൂൎണ്ണങ്ങളാണെന്നും വ്യക്തമായല്ലോ.

## കാലക്രിയകൾ, പ്രകാരക്രിയകൾ.

പൂൎണ്ണക്രിയകളെ വീണ്ടും രണ്ടായി വിഭജിക്കാം. ചിലതു കാലം മാത്രം നിൎദ്ദേശിക്കുന്നു. മററു ചിലതു കാലത്തിൽ കവിഞ്ഞു് കല്പന ശാസന അനുവാദം മുതലായ അൎത്ഥ വിശേഷങ്ങൾ തോന്നിക്കുന്നു. ഉദാഹരിക്കാം.

കുട്ടി നടക്കുന്നു. (നടക്കും നടന്നു) എന്നു പറഞ്ഞാൽ കുട്ടിയുടെ നടത്തം അതാതുകാലങ്ങളിൽ സംഭവിക്കുന്നു എന്നുമാത്രമാണു് തോന്നുന്നതു്. എന്നാൽ കുട്ടി നടക്കട്ടെ (നടക്കണം നടക്കാം) എന്നതിൽ കാലത്തിൽകവിഞ്ഞു് കല്പന ശാസന അനുവാദം കൊടുക്കുക എന്നീ അൎത്ഥങ്ങൾ കൂടി തോന്നുന്നു. കാലത്തിൽ കവിഞ്ഞു തോന്നുന്ന അൎത്ഥവിശേഷങ്ങൾക്കു് പ്രകാരമെന്നുപേർ. അപ്പോൾ ചില ക്രിയാരൂപങ്ങൾ കാലാൎത്ഥത്തേയും മററു ചിലതു് പ്രകാരാൎത്ഥത്തേയുമാണു് തോന്നിക്കുന്നതെന്നു വ്യക്തമായല്ലോ. കാലം മൂന്നാണു്; വൎത്തമാനം ഭൂതം ഭാവി. ആ അൎത്ഥം തോന്നിക്കുന്നവ കാലക്രിയകൾ; പ്രകാരാൎത്ഥം തോന്നിക്കുന്നവ പ്രകാരക്രിയകൾ.

പൂൎണ്ണക്രിയകളെപ്പററിയുള്ള ഒരു സ്വരൂപബോധത്തിനു് അവയുടെ പ്രഥമപുരുഷൈകവചനങ്ങളിലെ ഒരോ രൂപവും അവയുടെ അൎത്ഥവും പൂർവ്വാചാര്യന്മാർ അവയ്ക്കു നൽകിയ ഓമനപ്പേരുകളും താഴെക്കാണിക്കാം. पठति പോലെ എല്ലാററിനും ഒമ്പതു രൂപം വീതമുണ്ടു്. അതു് പിന്നീടു് വിവരിക്കും.

| | | | കാലം |
|---|---|---|---|
| लट् | पठति | പഠിക്കുന്നു | വൎത്തമാനം |
| लृट् | पठिष्यति | പഠിക്കും | ഭാവി |
| लुट् | पठिता | പഠിക്കും | ഭാവി |
| लङ् | अपठत् | പഠിച്ചു | ഭൂതം |
| लुङ् | अपाठीत् | പഠിച്ചു | ഭൂതം |
| लिट् | पपाठ | പഠിച്ചു | ഭൂതം |

| | | | പ്രകാരം |
|---|---|---|---|
| लोट् | पठतु | പഠിക്കട്ടെ | കല്പന |
| लिङ् 1 | पठेत् | പഠിക്കണം | ശാസന |
| लिङ् 2 | पठ्यात् | പഠിക്കണമേ | ആശിസ്സു് |
| लृङ् | अपठिष्यत् | പഠിച്ചേനേ | സങ്കല്പം |

ഇവിടെ ഭാവി കാലത്തിനു് രണ്ടു രൂപവും ഭൂതകാലത്തിനു് മൂന്നു രൂപവും കാണാം. അതെല്ലാം അതാതു കാലങ്ങളുടെ അവാന്തര വിഭാഗങ്ങളാണു്. പഠിച്ചു, പഠിച്ചിട്ടുണ്ടു്' പഠിച്ചിരുന്നു, പഠിച്ചിട്ടുണ്ടായിരുന്നു എന്നിങ്ങനെ മലയാളത്തിലും അവാന്തര വിഭാഗങ്ങളുണ്ടല്ലോ. പക്ഷേ മലയാളത്തിലേയോ ഇംഗ്ലീഷിലേയോ ഹിന്ദിയിലേയോ ഭൂതകാലത്തിലെ അവാന്തരവിഭാഗങ്ങളുമായി അൎത്ഥത്തിൽ താരതമ്യപ്പെടുത്താൻ പററാത്തതുകൊണ്ടാണു് മൂന്നിനും പഠിച്ചു എന്നുതന്നെ അർത്ഥം കൊടുത്തതു്. കാല പ്രകരണത്തിൽ എല്ലാം വിശദമാവും.

## ലകാരമെന്ന ഓമനപ്പേരു്

लट् लृट् മുതലായവ ഒരോ കാലത്തിൻെറയും പ്രകാരത്തിൻെറയും ഓമനപ്പേരുകളായതെങ്ങനെയാണെന്നോ? വിവരിക്കാം. എല്ലാ പേരിലും ഒരോ ल् എന്നവൎണ്ണം തൊട്ടുവെച്ചിട്ടുള്ളതായി കാണാം. അതു കൊണ്ടു് ലകാരങ്ങൾ എന്നു പറഞ്ഞാൽ लट् लृट् लङ् लिङ् മുതലായവയാണെന്നോൎക്കണം. അവ സൂചിപ്പിക്കുന്നതു് पठति पठिष्यति

മുതലായ പൂൎണ്ണക്രിയകളെയാണല്ലോ. അപ്പോഠ ലകാരങ്ങളെന്നതിന് പൂൎണ്ണക്രിയകളെന്നർത്ഥം വരുമല്ലോ.

സാർവ്വധാതുകങ്ങഠ; ആൎദ്ധധാതുകങ്ങഠ

ഇംഗ്ലീഷിൽ weak verbs· strong verbs എന്നിങ്ങനെ ധാതുക്കഠ രണ്ടു തരമുണ്ട്. എല്ലാരൂപങ്ങളിലും ധാതുവിന്ന് മാററം വരുന്നില്ലെങ്കിൽ അവ weak verbs എന്ന വിഭാഗത്തിൽ പ്പെടുന്നു. work worked will work working worker എന്നിങ്ങനെ വിവിധ രൂപങ്ങളിലും work എന്ന ധാതുവിന്നു മാററം വരുന്നില്ല. മാത്രമല്ല രൂപനിഷ്പത്തിയിലും look check എന്നിവയെന്നപോലെ വ്യത്യാസമൊന്നുമില്ല. എന്നാൽ go went gone will go, is are will be being, see saw seen seeing മുതലായവയുടെ രൂപനിഷ്പാദനം ഒരേ വിധമല്ല. ചിലതിൽ ധാതുവിന്നുതന്നെ മാററം വരുന്നു. ഇത്തരം ധാതുക്കളെ strong verbs എന്നു വിളിക്കുന്നു. ഇതു പോലെ സംസ്കൃതത്തിലുമുണ്ട് ചില ധാതുക്കഠ. അത്തരം ധാതുക്കഠക്ക് लट् लङ् लोट् लिङ्[1] शतन्त ( Present Participle വൎത്തമാനപേരെച്ചം )എന്നിവയിലെ രൂപങ്ങളിൽ ചില മാററങ്ങഠ വരുന്നതായിക്കാണാം. ഈ അഞ്ചെണ്ണത്തിന്നു സാർവ്വധാതുകമെന്നു പേർ. മറെറല്ലാം ആൎദ്ധധാതുകങ്ങളും, സാർവ്വധാതുകങ്ങളിൽ ഒരു രൂപത്തിന്നു വരുന്ന മാററം മററ് നാലെണ്ണത്തിന്നും വരും.

സാർവ്വധാതുകങ്ങഠ മറെറാരു സംഗതിയെസ്സംബന്ധിച്ചും ശ്രദ്ധേയങ്ങളാണ്. മുൻപറഞ്ഞ ഗണചിഹ്നങ്ങഠ സാർവ്വധാതുകരൂപങ്ങളായ അഞ്ചെണ്ണത്തിലേ ചേൎക്കേയുള്ളൂ. മററുള്ള എല്ലാ ക്രിയാരൂപങ്ങളിലും ഗണ ചിഹ്നം ചേൎക്കേണ്ടതില്ല. സാർവ്വധാതുകങ്ങളിൽ രൂപഭേദം വരുന്ന പ്രധാന ധാതുക്കഠ ഇവിടെ സംഗ്രഹിക്കാം. ബ്രാക്കററിൽ കാണുന്ന രൂപങ്ങളാണ് സാർവ്വധാതുകങ്ങളിൽ പ്രയോഗിക്കേണ്ടത്. അവയെ ഖില ധാതുക്കളെന്നു വിളിക്കുന്നു. (ഖിലം=എല്ലാ രൂപങ്ങളിലും പ്രചാരമില്ലാത്ത)

ഖിലധാതുക്കഠ (strong verbs

| | | | |
|---|---|---|---|
| दा (यच्छ्) | കൊടുക്കുക | स्था (तिष्ठ्) | നില്ക്കുക |
| पा (पिब्) | കുടിക്കുക | दृश् (पश्य्) | കാണുക |
| इष् (इच्छ्) | ആഗ്രഹിക്കുക | गम् (गच्छ्) | പോവുക |

| | |
|---|---|
| यम् (यच्छ) നിയന്ത്രിക്കുക | मृ (म्रिय्) മരിക്കുക (ആത്മനേ.) |
| क्रम् (क्राम्) കടക്കുക | भ्रम् (भ्राम्य्) ചുററിത്തിരിയുക |
| शम् (शाम्य्) ശമിക്കുക | मुच् (मुञ्च्) വിടുക |
| प्रच्छ् (पृच्छ्) ചോദിക്കുക | कृत् (कृन्त्) മുറിക്കുക |
| सिच् (सिञ्च्) നനയ്ക്കുക | सद् (सीद्) തളരുക |
| जन् (जा) ജനിക്കുക (जायते) | ज्ञा (जा) അറിയുക (जानाति) |

ഇവയ്ക്കു പുറമേ സാർവ്വധാതുക രൂപങ്ങളിൽ മാത്രം പ്രയോഗമുള്ള ചില ധാതുക്കളുണ്ട്. अस् =ഉണ്ടാവുക, ब्रू=പറയുക, चक्ष् =പറയുക എന്നിവ അത്തരം ധാതുക്കളിൽ പെട്ടവയാണ്.

സാർവ്വധാതുകങ്ങളിൽ പെട്ട ലിങ്ങ് രണ്ടു വിധമുണ്ട്. അവയെ लिङ् 1, लिङ् 2 എന്നിങ്ങനെ നമ്പറിട്ടു് വേർതിരിക്കാം. അവയിൽ लिङ् 1 ശാസന മുതലായ പല അർത്ഥവും തോന്നിക്കും. അതിനെ വിധിലിങ്ങെന്നു വിളിക്കും. लिङ् 2 അനുഗ്രഹാശിസ്സുകൾക്കു മാത്രമേ ഉപയോഗിക്കൂ. അതിനെ ആശീർലിങ്ങെന്നു വിളിക്കും. പ്രകാരങ്ങളെപ്പററി പറയുമ്പോൾ ഇതു് വ്യക്തമാകും. ആശീർലിങ്ങ് ആർദ്ധധാതുകമാണ്.

സാർവ്വധാതുകങ്ങളെ ഒന്നുകൂടി സംഗ്രഹിക്കാം. വർത്തമാനത്തിൽ ഒന്നു് (लट् पठति) ഭൂതകാലത്തിലെ മൂന്നു രൂപങ്ങളിലൊന്നു് (लङ् अपठत्). പ്രകാരാർത്ഥത്തിൽ രണ്ടു്. (लोट्-पठतु, विधि लिङ्-पठेत्) ഇങ്ങനെ നാലു പൂർണ്ണക്രിയകൾ. പിന്നെ ഒന്നു് വർത്തമാനകാലത്തിലെ വിശേഷണക്രിയ. (Present Participle) ഈ രൂപത്തിനു് ശത്രന്തമെന്നുപേർ. (पठत् = പഠിക്കുന്ന) * ഇങ്ങനെ അഞ്ചു ക്രിയാരൂപങ്ങൾ സാർവ്വധാതുകങ്ങളാണ്. ഇവയിൽ ഒന്നിനു വരുന്ന മാററങ്ങളെല്ലാം മററു നാലെണ്ണത്തിനും വരും.

അപ്പോൾ പഞ്ചപാണ്ഡവന്മാരാരെല്ലാമാണ്? ധർമ്മപുത്രർ, ഭീമൻ, അർജ്ജുനൻ, നകുലൻ, സഹദേവൻ. സാർവ്വധാതുകങ്ങളേതെല്ലാമാണ്? लट् लङ् लोट् विधिलिङ् शत्रन्तः । क्रीणाति ഗണത്തിൽ പ്പെട്ടൊരു ധാതുവാണ് लू എന്നതു്. ഖണ്ഡിക്കുക എന്നർത്ഥം.

---

* शतृ *അന്തത്തിലുള്ളത് ശത്രന്തം* शतृ *വർത്തമാനവിശേഷണത്തിന്റെ ഒരു പ്രത്യയമാണ്. ഇംഗ്ലീഷിൽ* ing *യുടെ സ്ഥാനത്തു്* (going man). शतृ *പ്രത്യയത്തിൽ ആദ്യത്തേയും അവസാനത്തേയും വർണ്ണങ്ങൾ കളഞ്ഞാൽ* अत् *എന്നേ ഉണ്ടാവൂ. ആ ധാതുവിനോടു ചേർത്താൽ* पठ्+अत्=पठत् *എന്നാവും.*

लू + ना + ति = लुनाति । ഈ ധാതുവിൻെറ സാർവ്വധാതുകാൎദ്ധധാതുക രൂപങ്ങൾ ഇവിടെ ഉദാഹരിക്കാം. സാർവ്വധാതുകങ്ങളിൽ 'लू' 'लु' എന്നാവും, ना എന്ന ഗണചിഹ്നം ഏതിലെല്ലാമുണ്ടെന്നു് ശ്രദ്ധിക്കുക.

| लट् | लङ् | लोट् | लिङ् | शत्रन्तं | |
|---|---|---|---|---|---|
| लुनाति | अलुनात् | लुनातु | लुनीयात् | लुनत् | സാർവ്വ... |

അല്പം വ്യത്യാസത്തോടെയാണെങ്കിലും ഇവയിൽ 'ना' എന്ന ഗണ ചിഹ്നം കാണാനുണ്ടു്. എന്നാൽ താഴെ കാണുന്ന ആർദ്ധധാതുകങ്ങളിൽ അതു കാണുകയില്ല.

| लुट् | लृट् | लुङ् | लृङ् | लिट् | |
|---|---|---|---|---|---|
| लविता | लविष्यति | अलावीत् | अलविष्यत् | लुलाव | ആർദ്ധ... |

സാർവ്വധാതുക പ്രത്യയങ്ങളല്ലാതെ ധാതുവിനു വിധിക്കുന്ന മറ്റെല്ലാ പ്രത്യയവും ആർദ്ധധാതുകങ്ങളാണു്. അതുകൊണ്ടു് लवितुं लवित्वा लवः മുതലായ ആർദ്ധധാതുകങ്ങളിലും ഗണചിഹ്നം കാണില്ല.

സാർവ്വധാതുകങ്ങളെ പരിചയപ്പെടുത്തിയതു് മറ്റൊരു കാര്യം കൂടി മനസ്സിലുദ്ദേശിച്ചുകൊണ്ടാണു്. ചില ധാതുക്കളുടെ തനതു രൂപം സാർവ്വധാതുകരൂപങ്ങളിൽ കാണുകയില്ല. ആ സ്ഥാനത്തു് ബ്രാക്കററിലുള്ള അവയുടെ ആദേശധാതുക്കളെയാണു് പ്രയോഗിക്കുന്നതു്. ഉദാഹരിക്കാം. *दृ എന്ന ധാതു സാർവ്വധാതുകങ്ങളിൽ यच्छ् എന്നു് വേഷം മാറുന്നതു് നോക്കുക.

---

* *നിത്യോപയോഗമുള്ള വസ്തുക്കൾക്കു് തേമാനം വരുംപോലെ നിത്യോപയോഗമുള്ള ചില ധാതുക്കളുടേയും ചില രൂപങ്ങൾ തേഞ്ഞുമാഞ്ഞുപോയതായിക്കാണാം.* go *എന്ന ധാതുവിൻെറ രൂപാന്തരങ്ങളായ* gone, going, to go, will go *എന്നിവയിലെല്ലാം* go *എന്നതിൻെറ സാന്നിധ്യമുണ്ടു്. എന്നാൽ ഭൂതകാലത്തിൽ* went *എന്നതിൽ* go *യുടെ ഒരംശവും കാണാനില്ല.* being, to be, will be *എന്നിടത്തെല്ലാം* be *കാണാനുണ്ടു്. പക്ഷേ വർത്തമാനകാലത്തിലും ഭൂതകാലത്തിലും* is, was, are, were *എന്നിവയാണല്ലോ കാണുന്നതു്. ഇതുപോലെ സംസ്കൃതത്തിൽ ചില ധാതുക്കൾ സാർവ്വധാതുകരൂപങ്ങളിൽ വേഷം മാറുന്നുവെന്നു കരുതിയാൽ മതി, മാവിൻെറ കായ മാങ്ങ, പുളിയുടെ കായ പുളിങ്ങ, വെണ്ടയുടെ കായ വെണ്ടക്ക, പ്ലാവിൻെറ കായോ ?........അതുപോലെ*

കൊടുക്കുന്നു കൊടുത്തു കൊടുക്കട്ടെ കൊടുക്കണം കൊടുക്കുന്നു

यच्छति, अयच्छत् यच्छतु यच्छेत् यच्छत्

കൊടുക്കും കൊടുക്കും കൊടുത്തു കൊടുത്തു കൊടുക്കൽ കൊടുക്കേണ്ടതു്

दाता, दास्यति, अदासीत्, ददौ, दानं दातव्यं

गच्छति, अगच्छत्, गच्छतु, गच्छेत्, गच्छत् സാധു...
गमनं, गति, (आ) गमः, गन्ता, गत ആദി ആധ്...

ഇത്യുമോക്കക. 1) ധാതുക്കളെ ഗണങ്ങളായിത്തിരിച്ചതു് ന കൂ വരുന്ന അക്ഷരങ്ങളെ ആസ്പദിച്ചാണു്. അവയ്ക്കു് ഗണചിഹ്നങ്ങ ളെന്നുപേർ. 2) ആ ഗണചിഹ്നങ്ങളെ സാർവ്വധാതുകരൂപങ്ങളിലേ ചേക്കാവൂ. 3) സാർവ്വധാതുകരൂപങ്ങൾ അഞ്ചു രൂപങ്ങളാണു്. 4) സാർവ്വധാതുകരൂപങ്ങളിൽ ചില ധാതുക്കൾക്കു് സമ്പൂർണ്ണമായും ചി ലതിനു് അല്പസ്വല്പമായും മാററം വരും. 5) സാർവ്വധാതുകരൂപങ്ങ ളൊഴികെ മററെല്ലാ രൂപങ്ങളിലും ഗ ണവ്യത്യാസമൊന്നുമില്ലാതെ എല്ലാ ധാതുക്കളോടും അതാതത്ഥത്തിൽ പ്രത്യയങ്ങൾ ചേക്കുന്നു.

---

അഭ്യാസം

a) തർജ്ജമ ചെയ്യുക:

1 पिता माता च पुत्रेभ्य: अन्नं यच्छतः । 2 शकुन्तला सखीभ्यां सह द्याने वृक्षान् सिञ्चति । 3 वयं तटाकात् जलं पिबामः । 4 नारदः देवान् ति । 5 वृक्षाणां शाखासु मयूराः तिष्ठन्ति 6 यूयं कानने गजान् पश्यथ । 7 मुद्रस्य अन्तः तिमिंगलाः सन्ति । 8 सीता मातुलस्य गृहात् विद्यालयं च्छति । 9 शकुन्तला वृक्षाणां सेचनेन सीदति । 10 अहं युष्मान् कुशलं च्छामः ।

b) 1 താപസന്മാർ ധ്യാനം കൊണ്ടു് ചിത്തത്തെ അടക്കുന്നു. 2 ഞ ങ്ങൾ ദുഷ്ടന്മാരെ വെടിയുന്നു. 3 ആ കുട്ടികൾ സ്കൂളിൽ നില്ക്കുന്നു. 4 നിങ്ങൾ വെള്ളം കുടിക്കുന്നു. 5 നിങ്ങൾ രണ്ടു പേർ ആനകളെ കാ ണുന്നു. 6 ആളുകൾ വാദ്ധക്യത്തിൽ മരിക്കുന്നു. 7 ബ്രാഹ്മണന്മാർ ദേ വന്മാർക്കു നിവേദ്യം കൊടുക്കുന്നു. 8 വണ്ടുകൾ (भ्रमराः)പൂക്കളിൽ ക ളിക്കുന്നു. 9 അമ്മ കുട്ടികളോടു കുശലം ചോദിക്കുന്നു. 10 നിങ്ങളെ ഞ ങ്ങൾ കാണുന്നു.

II താഴെ കാണുന്നവയെ ആവശ്യമുള്ള പ്രത്യയങ്ങൾ ചേർത്തു് വാക്യങ്ങളാക്കി മാററുക. ഉദാ: बालः स्था । बालः तिष्ठति ।

1 गजः कानने गम् । 2 बालः उत्सवं दृश् । 3 छात्रः आचार्यम् प्रच्छ् । 4 अहं श्वासं चुम्ब् । 5 युवां रोगेण सद् । 6 गजः जलं पा 7 त्वं मार्गे स्था । 8 ते ल ह कृत् । 9 आवां सागरं दृश् । 10 धीराः दुःखं मानसे यम् ।

III ഗണങ്ങളുടെ ചിഹ്നങ്ങളേതെല്ലാം?

IV ഓരോ ലകാരത്തിൻേറയും അർത്ഥമെഴുതുക. (ഉദാ: लट् വർത്തമാനകാലം)

V സാർവ്വധാതുകങ്ങൾ ആർദ്ധധാതുകങ്ങൾ എന്നിവ ഏതെല്ലാം ലകാരങ്ങളാണു്? ഈ വിഭജനം എന്തിനുവേണ്ടി?

VI അന്വയമെഴുതി ആശയം വിശദമാക്കുക.

उद्यमेनैव सिध्यन्ति कार्याणि न मनोरथैः ।
न हि सुप्तस्य सिंहस्य प्रविशन्ति मुखे मृगाः ॥
(उद्यमेन+एव । कार्याणि=കാര്യങ്ങൾ)

VII താഴെ കാണുന്ന ക്രിയകൾ ഏതെല്ലാം ഗണങ്ങളിൽപ്പെട്ടവയാണെന്നു കാണിക്കുക.

1 नश्यति 2 पठति 3 दण्डयति 4 अश्नाति 5 ददाति 6 भाति 7 करोति 8 वाति 9 लसति 10 गणयति ।

VIII മന:പാഠമാക്കുക:

1 സർവ്വനാമങ്ങളുടെ എല്ലാ രൂപങ്ങളും.

2 याति जुहोति प्रभवति
तुदति च दीव्यत्यथापि चोरयति ।
अथ च तनोति सुनोति
क्रीणाति रुणद्धि धातवो दशधा ।

# ദിവസം ഏഴ്

## ലിംഗപ്രകരണം

ആണ്, പെണ്ണ്, ആൺപെണ്ണെന്ന വ്യത്യാസമില്ലാത്തത്, ഈ അർത്ഥത്തെക്കുറിക്കുന്നതാണ് ലിംഗം.

മിക്ക ഭാഷകളിലും വസ്തുക്കളുടെ ലിംഗഭേദമനുസരിച്ചാണ് പദങ്ങളുടെ ലിംഗഭേദം നിർണ്ണയിക്കുന്നത്. എന്നാൽ ഹിന്ദി, സംസ്കൃതം, അറബി മുതലായ ഭാഷകളിൽ വസ്തുസ്വഭാവമല്ല, പദസ്വഭാവമാണ് ലിംഗ നിർണ്ണയത്തിന് നിയാമകമായിട്ടുള്ളത്. ഇന്ന പദം ഇന്ന ലിംഗമെന്ന വിധിക്കുകയാണ്. പദത്തിന്റെ അർത്ഥവുമായി ലിംഗനിർണ്ണയത്തിന് യാതൊരു ബന്ധവുമില്ല. സുഹൃദ് എന്ന ശബ്ദം പുംലിംഗമാണ്. അതേ അർത്ഥത്തിലുള്ള മിത്രം സംസ്കൃതത്തിൽ നപുംസകമാണ്. ഭാര്യ എന്നതിന്റെ പര്യായമായ ദാര ശബ്ദം പുംലിംഗമാണ്; കളത്രം നപുംസകമാണ്. പുംലിംഗങ്ങളിൽ ഈ വ്യവസ്ഥിത അപൂർവ്വമായേ കാണുന്നുള്ളു. നപുംസകലിംഗത്തിലാണ് ഇതു് അധികവും കാണുന്നത്. വെയിലിന്റെ പര്യായമായ ആതപ ശബ്ദം പുംലിംഗമാണ്. നടത്തമെന്നർത്ഥത്തിലുള്ള ഗമനം നപുംസകവും, അതേ അർത്ഥത്തിലുള്ള ഗതി സ്ത്രീലിംഗവുമാണ്.

നാം നപുംസകമായി കണക്കാക്കുന്നപലതും സ്ത്രീലിംഗവും പുംലിംഗവുമാണെന്നത് മേൽ പറഞ്ഞ ഭാഷകളിലെ ഒരസാധാരണത്വമാണ്. അർത്ഥ സ്വഭാവം കൊണ്ട് മിക്ക പദങ്ങളുടേയും ലിംഗനിർണ്ണയം സാദ്ധ്യമല്ലതന്നെ ഒരു കഥ പറയാം.

വളരെക്കാലംമുമ്പാണത്. ബ്രഹ്മാവ് ആൺവർഗ്ഗത്തേയും പെൺവർഗ്ഗത്തേയും സൃഷ്ടിച്ചു. അതിനുശേഷം അവരെ രണ്ടു ചേരിയായി നിർത്തി. എരുമ, പട്ടി, അമ്മ, മകരം, നേഴ്സ്, പിടി, തള്ള തുടങ്ങിയവരെല്ലാം ഒരു ചേരിയിൽ നിരന്നു. പോത്ത്, നായ, അച്ഛൻ, മകൻ, കമ്പൗണ്ടർ, കൊമ്പൻ, തന്ത തുടങ്ങിയവർ മറുചേരിയിലും. ഇരു ചേരികളുടേയുമിടയ്ക്കു വിശാലമായ മൈതാനിയിൽ ആണും പെണ്ണുമല്ലാത്ത സകലതും—മരം, മല, സമുദ്രം, ആകാശം, നദി, ചെടി, വീട്, വട്ടി. പേന, മുതലായതെന്തും — കൊണ്ടു കൂട്ടുവാൻ അവിടന്നാജ്ഞാപിച്ചു. ഉടനേ ആ വസ്തുക്കളെല്ലാം അവിടെ ഒരു സംഭാരമായിക്കാണപ്പെട്ടു. അനന്തരം ഉയർന്ന പത്മാസനത്തിലിരുന്ന്

പിതാമഹനരുളിച്ചെയ്തു. 'എന്റെ പ്രിയപ്പെട്ട മക്കളേ. ഞാൻ നിങ്ങളെയെല്ലാം സൃഷ്ടിച്ചു. നിങ്ങൾക്ക് ഒരു ഉടുതുണിപോലും സമ്പാദിച്ചു തരാൻ എനിക്ക് കഴിഞ്ഞില്ല. ഈ വയസ്സുകാലത്ത് ഇനിയതിനൊട്ടസാദ്ധ്യവുമല്ല. എനിക്ക് നന്നേ വ്യസനമുണ്ട്. അതുകൊണ്ട് ഞാൻ പറയുന്നതു് നിങ്ങൾ കേൾക്കുക. ഇതാ ഈ ലോകത്തിലുള്ള സകല വസ്തുക്കളും നിങ്ങളുടെ മുമ്പിൽ കൂട്ടിയിട്ടിരിക്കുന്നു. ഞാനൊന്നു തുമ്മും. അതു കേട്ടാൽ നിങ്ങൾക്കിഷ്ടമുള്ളതെല്ലാം ഇതിൽ നിന്നു് വാരിയെടുക്കാം. കുറച്ചു കഴിഞ്ഞാൽ വീണ്ടും തുമ്മും. അപ്പോൾ ഉടനെ നിറുത്തിയേക്കണം. എല്ലാവരും തയ്യാറായില്ലേ?'

'ശരി മുത്തച്ഛാ, ഞങ്ങളെല്ലാം ഒരുങ്ങിക്കഴിഞ്ഞു. ഞങ്ങൾ തയ്യാറായി.'

ഇരു ചേരിയും ഒരുങ്ങി നില്പായി.

അവിടുന്നു തന്റെ ഇരിപ്പിടത്തിൽനിന്നു് ഒരു കേസരം പറിച്ചെടുത്തു് തിരുനാസികാദ്വാരത്തിൽ തിരുകിയൊന്നു കറക്കി.

'ഹാ ച്ഛീ!

അഖിലാണ്ഡകടാഹം പൊട്ടുമാറൊരൊററത്തുമ്മൽ. എട്ടു നാസാരന്ധ്രങ്ങളിലൂടെ! രണ്ടു ചേരിയിൽനിന്നുമിരുകൂട്ടരുമിറങ്ങുന്നു, വാരുന്നു, ഓടുന്നു, കൊണ്ടുവെയ്ക്കുന്നു, വീണ്ടും വരുന്നു, വാരുന്നു......... ഒരു ബഹളം!

'ഹാ ച്ഛീ' അവിടുന്നു വീണ്ടും തുമ്മി.

ഇരുകൂട്ടരും വാരൽ നിർത്തി തങ്ങളുടെ ചേരിയിൽ ചെന്നു 'സാവധാൻ' നില്പായി. ആ സ്വല്പസമയത്തിനിടയിൽ പെൺവർഗ്ഗത്തിന്റെ കയ്യിൽ കിട്ടിയതെല്ലാം സ്ത്രീലിംഗമായി. ആൺവർഗ്ഗത്തിനു കിട്ടിയതെല്ലാംപുംലിംഗവും. വാരാൻ തരപ്പെടാതെ അവശേഷിച്ചവയെല്ലാം നപുംസകലിംഗവും. वृक्षः, दण्डः, वायुः, केशः തുടങ്ങിയവ ആണുങ്ങൾ വാരി; അതിനാലവ പുംലിംഗമായി. नदी, वेणी, जट कस्तूरी മുതലായവ പെണ്ണുങ്ങൾ വാരി, അവ സ്ത്രീലിംഗവുമായി, आकाशम्, जलम्, वनम् മുതലായവ വാരാൻ തരപ്പെട്ടില്ല. അതാണവ നപുംസകമായതു്. ഹിന്ദിയിലെ ബ്രഹ്മാവിനു് രണ്ടാമതു് തുമ്മൽ വന്നില്ല, അതുകൊണ്ടവർ കുമ്പാരം കഴിയും വരെ വാരി, ഒന്നും അവശേഷിച്ചില്ല. അതുകൊണ്ടാണതിൽ നപുംസകലിംഗമില്ലാതായിപ്പോയതത്രേ. ചിലതു് പിടിവലിക്കിടയിൽ മുറിഞ്ഞു് തുണ്ടും നുറുങ്ങുമായി.അവയത്രേ അവ്യയങ്ങൾ.

ഇതൊരു കട്ടിക്കഥയായി കരുതിയാൽ മതി. വ്യാകരണവുമാ യി ഇതിനൊരു ബന്ധവുമില്ല. ശരീരമെന്ന ഒരേ അൎത്ഥത്തിലുള്ള तनुः സ്ത്രീലിംഗമായതും विग्रहः പുംലിംഗമായതും गात्रम् നപുംസക മായതും എന്തു കൊണ്ടെന്നു ചോദിച്ചാൽ ഈ കഥയ്ക്കുള്ളത്ര യുക്തിയുമ ൎത്ഥവും മാത്രമേ അതിനുള്ള എന്നേ മറുപടി പറയാനുള്ളു.

പദങ്ങളുടെ അൎത്ഥമാസ്പദിച്ചല്ല, പദാന്തത്തിലുള്ള പ്രത്യയങ്ങ ളെ ആസ്പദിച്ചാണു് സംസ്കൃതത്തിൽ ലിംഗനിൎണ്ണയം ചെയ്തു കാണു ന്നതു്. അപവാദങ്ങൾ ഇതിലും സുലഭമാണെങ്കിലും സാമാന്യമായി താഴെപ്പറയും വിധം ലിംഗം നിൎണ്ണയിക്കാവുന്നതാണു്.

പുംലിംഗം:— ഹ്രസ്വമായ अ, इ, उ എന്നിവയിലവസാനിക്കു ന്ന നാമപദങ്ങൾ പുംലിംഗമായിരിക്കും. ഉദാ:--बालः, लेखः, आदर्शः, कविः, रविः, निधिः, प्रभुः, कारुः, तरुः ।

സ്ത്രീലിംഗം:-- आ, ई, ऊ, ति ता എന്നിവയിലവസാനിക്കുന്ന നാമങ്ങൾ മിക്കതും സ്ത്രീലിംഗമായിരിക്കും. ഉദാ-रमा, कन्या, प्रभा, नदी, धरित्री, श्वश्रूः, वधूः, प्रसूः, गतिः, मतिः, जातिः, अज्ञता, निपुणता, श्रेष्ठता

നപുംസകലിംഗം:-अन, य, त्व എന്നിവയിലവസാനിക്കുന്ന നാ മങ്ങൾ സാമാന്യമായി നപുംസകമായിരിക്കും. ഉദാ:--गमनम्, धनम्, वैराग्यम्, सामर्थ्यम्, वैमुख्यम्, वाग्मित्वम्, धनिकत्वम्, श्रेष्ठत्वम् ।

## നപുംസകലിംഗം

അകാരാന്തപുംലിംഗശബ്ദത്തിന്റെ വിഭക്തിരൂപങ്ങളുടെ മാത്ര മേ നാം പഠിച്ചുകഴിഞ്ഞു. നപുംസകലിംഗശബ്ദങ്ങൾക്കു് പുംലിംഗ ശബ്ദങ്ങളെ അപേക്ഷിച്ചു് പ്രഥമയ്ക്കും ദ്വിതീയയ്ക്കും മാത്രമേ വ്യത്യാ സമുള്ളു. അതു രണ്ടും ഒരുപോലെത്തന്നെയാണുതാനും. അതായതു് പ്രഥമയ്ക്കും ദ്വിതീയയ്ക്കും ഒരേ രൂപമാണെന്നൎത്ഥം. അതിന്റെയും കാ രണമിതായിരിക്കും. നപുംസക ശബ്ദങ്ങൾക്കു് പൊതുവിൽ സചേ തനസ്വഭാവമില്ലല്ലോ. അതുകൊണ്ടു് അതിനു കൎത്തൃത്വം വരാൻ വ ഴിയില്ല. അതിനാൽ ദ്വിതീയാവിഭക്തിയിൽ മാത്രമേ പ്രയോഗമു ണ്ടാകാനിടയുള്ളു. പക്ഷേ ചിലപ്പോൾ നപുംസകത്തിലും കൎത്തൃത്വ മാരോപിക്കേണ്ടിവരാറുണ്ടു്. അപ്പോൾ അത്തരം പദങ്ങൾ പ്രഥമാ വിഭക്തിയിലും പ്രയോഗിക്കേണ്ടതായിവരുന്നു. പ്രഥമാവിഭക്തിക്കു് പ്രത്യേകിച്ചു് പ്രത്യയമൊന്നുമില്ലാത്ത സ്ഥിതിക്കു് ദ്വിതീയാവിഭ ക്തിരൂപങ്ങൾ തന്നെ പ്രഥമാവിഭക്തിയിലും പ്രയോഗിക്കേണ്ടിവ

ന്നിരിക്കാം. താരതമ്യത്തിന് രണ്ടു ലിംഗത്തിലേയും അകാരാന്തശബ്ദരൂപങ്ങൾ താഴെ കൊടുക്കുന്നു.

| अकारान्तः पुंलिंगः 'जन' शब्दः | | | अकारान्तः नपुंसकलिंगः 'वन' शब्दः | | |
|---|---|---|---|---|---|
| जनः | जनौ | जनाः | वनम् | वने | वनानि |
| जनम् | जनौ | जनान् | वनम् | वने | वनानि |
| जनेन | जनाभ्याम् | जनैः | वनेन | वनाभ्याम् | वनैः |
| जनाय | जनाभ्याम् | जनेभ्यः | वनाय | वनाभ्याम् | वनेभ्यः |
| जनात् | जनाभ्याम् | जनेभ्यः | वनात् | वनाभ्याम् | वनेभ्यः |
| जनस्य | जनयोः | जनानाम् | वनस्य | वनयोः | वनानाम् |
| जने | जनयोः | जनेषु | वने | वनयोः | वनेषु |

സ്ത്രീലിംഗം

അകാരത്തിലവസാനിക്കുന്ന സ്ത്രീലിംഗശബ്ദവും, ആകാരത്തിലവസാനിക്കുന്ന നപുംസകശബ്ദവും സംസ്കൃതത്തിലില്ല. മറെറാരു വിധത്തിൽ പറഞ്ഞാൽ അകരാന്തം പുംലിംഗമോ നപുംസകലിംഗമോ ആയി വരാം. ആകരാന്തം മിക്കവാറും സ്ത്രീലിംഗമായിരിക്കും. രണ്ടു ലിംഗങ്ങളിലേയും ശബ്ദമാതൃകകൾ താഴെ കാണിക്കാം.

| पुंलिंगः 'शिव' शब्दः | | | स्त्रीलिंगः 'शिवा' शब्दः | | |
|---|---|---|---|---|---|
| शिवः | शिवौ | शिवाः | शिवा | शिवे | शिवाः |
| शिवम् | शिवौ | शिवान् | शिवाम् | शिवे | शिवाः |
| शिवेन | शिवाभ्याम् | शिवैः | शिवया | शिवाभ्याम् | शिवाभिः |
| शिवाय | शिवाभ्याम् | शिवेभ्यः | शिवायै | शिवाभ्याम् | शिवाभ्यः |
| शिवात् | शिवाभ्याम् | शिवेभ्यः | शिवायाः | शिवाभ्याम् | शिवाभ्यः |
| शिवस्य | शिवयोः | शिवानाम् | शिवायाः | शिवयोः | शिवानाम् |
| शिवे | शिवयोः | शिवेषु | शिवायाम् | शिवयोः | शिवासु |

**लक्ष्मीः श्रीः भूः धीः** തുടങ്ങി അല്പം ചില ശബ്ദങ്ങളൊഴിച്ചാൽ ബാക്കി ദീർഘാന്ത സ്ത്രീലിംഗശബ്ദങ്ങളിൽ പ്രഥമൈകവചനപ്രത്യയമായ **सु** ലോപിക്കുന്നതാണ്. പ്രഥമാദ്വിതീയകളിലെ ദ്വിവചനങ്ങളിലും തൃതീയ മുതൽ ഏകവചനങ്ങളിലും വരുന്ന മാററം മനസ്സിലാക്കുക. എല്ലാ സ്വരാന്തശബ്ദങ്ങൾക്കും ചതുർത്ഥി, പഞ്ചമി, ഷഷ്ഠി, സപ്തമി എന്നിവയിലെ ഏകവചനങ്ങൾക്ക് എന്തെങ്കിലും ചില മാററം വരുന്നതായിക്കാണാം.

ദ്വിവചനത്തിൽ ഏതു പദത്തിനും മൂന്നു രൂപമേ ഉള്ളു. ഏകവചനത്തിൽ ഏഴും ബഹുവചനത്തിൽ ആറും വീതമാണു് രൂപം. ഏകവചനത്തോടു് സമസംഖ്യമാക്കാൻവേണ്ടി മററുള്ളവയെ ആവർത്തിക്കുകയാണു് ചെയ്തിട്ടുള്ളതു്.

ഇകാരാന്തശബ്ദങ്ങളോടു് വിഭക്തി പ്രത്യയം ചേരുമ്പോഴ് ഓരോ ലിംഗത്തിലും വരുന്ന മാററങ്ങൾ താഴെ കൊടുക്കുന്ന മാതൃകയിൽ നിന്നു് മനസ്സിലാക്കുക.

| इकारान्तः पुंलिंगः 'कवि' शब्दः | | | इकारान्तः स्त्रीलिंगः 'मति' शब्दः | | |
|---|---|---|---|---|---|
| कविः | कवी | कवयः | मतिः | मती | मतयः |
| कविम् | कवी | कवीन् | मतिम् | मती | मतीः |
| कविना | कविभ्याम् | कविभिः | मत्या | मतिभ्याम् | मतिभिः |
| कवये | कविभ्याम् | कविभ्यः | मतये मत्यै | मतिभ्याम् | मतिभ्यः |
| कवेः | कविभ्याम् | कविभ्यः | मतेः मत्याः | मतिभ्याम् | मतिभ्यः |
| कवेः | कव्योः | कवीनाम् | मतेः मत्याः | मत्योः | मतीनाम् |
| कवौ | कव्योः | कविषु | मतौ मत्याम् | मत्योः | मतिषु |

ഇകാരാന്തസ്ത്രീലിംഗത്തിൽ ചതുർത്ഥി മുതൽ ഏകവചനത്തിൽ ഓരോ രൂപം അധികമുണ്ടു്. രണ്ടിനും അർത്ഥം ഒന്നു തന്നെയാണു്. അടുത്തു വരുന്ന ഈകാരാന്തം സ്ത്രീലിംഗത്തിലെ ചതുർത്ഥി മുതൽക്കുള്ള ഏക വചന രൂപങ്ങൾ ഇകാരാന്തത്തിലും വരുമെന്നതാണു് വിശേഷം.

पति सखि എന്ന ശബ്ദങ്ങളുടെ തൃതീയ മുതൽ ഏക വചനങ്ങളിൽ पत्या पत्ये पत्युः पत्युः पत्यौ എന്നിങ്ങനെ രൂപങ്ങൾ വരും. അതുപോലെ സഖി ശബ്ദത്തിന്നു് सख्या सख्ये सख्युः सख्युः सख्यौ: എന്നിങ്ങനെയും ഇകാരാന്തത്തിനും ഉകാരാന്തത്തിനും നപുംസകത്തിൽ പുംലിംഗത്തിൽനിന്നു് അല്പം വ്യത്യാസമുണ്ടു്. തൃതീയ മുതൽ ഏക വചനത്തിൽ പ്രത്യയത്തിനു മുമ്പായി नू എന്നൊരു വർണ്ണം ചേരും.

| इकारान्तः नपुंसकलिंगः वारि शब्दः | | | उकारान्तः नपुंसकलिंगः मधु शब्दः | | |
|---|---|---|---|---|---|
| वारि | वारिणी | वारीणि | मधु | मधुनी | मधूनि |
| वारि | वारिणी | वारीणि | मधु | मधुनी | मधूनि |
| वारिणा | वारिभ्याम् | वारिभिः | मधुना | मधुभ्याम् | मधुभिः |
| वारिणे | वारिभ्याम् | वारिभ्यः | मधुने | मधुभ्याम् | मधुभ्यः |
| वारिणः | वारिभ्याम् | वारिभ्यः | मधुनः | मधुभ्याम् | मधुभ्यः |
| वारिणः | वारिणोः | वारीणाम् | मधुनः | मधुनोः | मधूनाम् |
| वारिणि | वारिणोः | वारिषु | मधुनि | मधुनोः | मधुषु |

ഇകാര ഉകാര ഋകാരാന്ത ശബ്ദങ്ങൾക്കു് സ്വര പ്രത്യയം ചേരുമ്പോൾ ദീർഘം, ഗുണം, വൃദ്ധി, വ്യഞ്ജനീഭാവം എന്നീ സ്വരവികാരങ്ങൾ വരും. സ്വര വികാരം നാലാം ദിവസം വിവരിച്ചിട്ടുണ്ടു്.

उकारान्तः

| पुंलिंगः, सूनु शब्दः | | |
|---|---|---|
| सूनुः | सूनू | सूनवः |
| सूनुम् | सूनू | सूनून् |
| सूनुना | सूनुभ्याम् | सूनुभिः |
| सूनवे | सूनुभ्याम् | सूनुभ्यः |
| सूनोः | सूनुभ्याम् | सूनुभ्यः |
| सूनोः | सून्वोः | सूनूनाम् |
| सूनौ | सून्वोः | सूनुषु |

| स्त्रीलिंगः, धेनु शब्दः | | |
|---|---|---|
| धेनुः | धेनू | धेनवः |
| धेनुम् | धेनू | धेनूः |
| धेन्वा | धेनुभ्याम् | धेनुभिः |
| धेनवे, धेन्वै | धेनुभ्याम् | धेनुभ्यः |
| धेनोः, धेन्वाः | धेनुभ्याम् | धेनुभ्यः |
| धेनोः धेन्वाः | धेन्वोः | धेनूनाम् |
| धेनोः धेन्वाम् | धेन्वोः | धेनुषु |

ഋകാരാന്ത ശബ്ദങ്ങളുടെ അന്ത്യസ്വരത്തിനു് ദ്വിതീയാദ്വിവചനം വരെ വൃദ്ധി വന്നു आर् എന്നാവും. दातृ എന്ന ശബ്ദം ഋകാരാന്തമാണു്. അതിലെ ഋകാരത്തിനു് വൃദ്ധിവന്നു് ദാതാര്സ് എന്നിരിക്കെ, ര്, സ് എന്നിവ ലോപിച്ചു് ദാതാ എന്നവശേഷിക്കുന്നു. पितृ, मातृ, दुहितृ (മകൾ) ननान्दृ (ഭർത്തൃസഹോദരി) भ्रातृ, देवृ (ഭർത്തൃസഹോദരൻ) എന്നിവക്കു വൃദ്ധിയില്ല, ഗുണമാണു് വരുക. സംസ്കൃതത്തിൽ ഋകാരാന്തത്തിൻെറ പ്രഥമൈകവചനവും ആകാരാന്ത സ്ത്രീലിംഗ പ്രഥമൈക വചനവും തമ്മിൽ കാഴ്ചയിൽ ഒരു വ്യത്യാസവുമില്ല. മററു രൂപങ്ങളിൽ നിന്നും മററുമാണു് അവ വേർതിരിച്ചറിയുന്നതു്.

| ऋकारान्तः पुंलिंगः दातृ शब्दः | | |
|---|---|---|
| दाता | दातारौ | दातारः |
| दातारम् | दातारौ | दातॄन् |
| दात्रा | दातृभ्याम् | दातृभिः |
| दात्रे | दातृभ्याम् | दातृभ्यः |
| दातुः | दातृभ्याम् | दातृभ्यः |
| दातुः | दात्रोः | दातॄणाम् |
| दातरि | दात्रोः | दातृषु |

| ऋकारान्तः पुंलिंगः पितृ शब्दः | | |
|---|---|---|
| पिता | पितरौ | पितरः |
| पितरम् | पितरौ | पितॄन् |
| पित्रा | पितृभ्याम् | पितृभिः |
| पित्रे | पितृभ्याम् | पितृभ्यः |
| पितुः | पितृभ्याम् | पितृभ्यः |
| पितुः | पित्रोः | पितॄणाम् |
| पितरि | पित्रोः | पितृषु |

പഞ്ചമിയിലും ഷഷ്ഠിയിലും दातृ+अस् എന്നതു് दातुः എന്നാവു

ന്നതു് വിശേഷവിധിയാണു്. മററുള്ളിടങ്ങളിൽ ഋകാരത്തിനു് ഗുണം, വൃദ്ധി, വ്യഞ്ജനീഭാവം എന്നിവ വരുന്നു.

സ്ത്രീലിംഗത്തിൽ ദ്വിതീയ ബഹുവചനത്തിൽ मातॄः എന്നാണു് രൂപം. ഋകാരാന്തം നപുംസകലിംഗം വാരി ശബ്ദം പോലെ തന്നെ.

दातृ, दातृणी दातॄणि ।

ഋകാരാന്ത സ്ത്രീലിംഗ ശബ്ദങ്ങൾ വളരെ കുറച്ചേ ഉള്ളു. पितृ മുതലായവപോലെ രക്തബന്ധം തോന്നിക്കുന്ന അല്പം ചില പദങ്ങൾ മാത്രം. മിക്ക ഋകാരാന്തശബ്ദങ്ങളും സ്ത്രീലിംഗത്തിൽ ഈകാരാന്തമായി മാറും. ദാതൃ, കർത്തൃ, ധാതൃ മുതലായവ ദാത്രീ, കർത്രീ ധാത്രീ എന്നാവും. ഊകാരാന്തസ്ത്രീലിംഗ ശബ്ദത്തിലും സ്ഥാനക്രമമനുസരിച്ചു് സ്വരവികാരം വരുമെന്നേ വ്യത്യാസമുള്ളു.

| ईकारान्तः स्त्रीलिङ्गः नदी शब्दः | | | ऊकारान्तः स्त्रीलिङ्गः चमू शब्दः | | |
|---|---|---|---|---|---|
| नदी | नद्यौ | नद्यः | चमूः | चम्वौ | चम्वः |
| नदीम् | नद्यौ | नदीः | चमूम् | चम्वौ | चमूः |
| नद्या | नदीभ्याम् | नदीभिः | चम्वा | चमूभ्याम् | चमूभिः |
| नद्यै | नदीभ्याम् | नदीभ्यः | चम्वै | चमूभ्याम् | चमूभ्यः |
| नद्याः | नदीभ्याम् | नदीभ्यः | चम्वाः | चमूभ्याम् | चमूभ्यः |
| नद्याः | नद्योः | नदीनाम् | चम्वाः | चम्वोः | चमूनाम् |
| नद्याम् | नद्योः | नदीषु | चम्वाम् | चम्वोः | चमूषु |

ഓകാരാന്തമായി ഗോശബ്ദമാണുള്ളതു്, അതിനു് പല വ്യത്യസ്തതകളുമുണ്ടു്. ഈകാരാന്തത്തിലും ചില വ്യത്യസ്ത ശബ്ദങ്ങളുണ്ടു്.

स्त्रीलिङ्गः

| ईकारान्तः 'श्री' शब्दः | | | ओकारान्तः 'गो' शब्दः | | |
|---|---|---|---|---|---|
| श्रीः | श्रियौ | श्रियः | गौः | गावौ | गावः |
| श्रियम् | श्रियौ | श्रियः | गाम् | गावौ | गाः |
| श्रिया | श्रीभ्याम् | श्रीभिः | गवा | गोभ्याम् | गोभिः |
| श्रियै | श्रीभ्याम् | श्रीभ्यः | गवे | गोभ्याम् | गोभ्यः |
| श्रियः | श्रीभ्याम् | श्रीभ्यः | गोः | गोभ्याम् | गोभ्यः |
| श्रियः | श्रियोः | श्रियाम् | गोः | गवोः | गवाम् |
| श्रियि | श्रियोः | श्रीषु | गवि | गवोः | गोषु |

സ്വരത്തിലവസാനിക്കുന്ന ശബ്ദങ്ങളുടെ മാതൃകകൾ സാമാന്യമായി ഇത്രമാത്രമാണു്.

കുറിപ്പുകൾ

ഇംഗ്ലീഷിൽ ചില പ്രയോഗവിശേഷങ്ങളുണ്ട്. This box is made of wood. Please refer to the dictionary. Rama is junior to John. She is proud of her beauty. ഇതിൽ 1ൽ by എന്നതിനു പകരം of ആണ് പ്രയോഗിച്ചിട്ടുള്ളത്. അതാണ് ശൈലി. 2ൽ in എന്നതിനും 3ൽthan എന്നതിനും പകരമായി to പ്രയോഗിച്ചിരിക്കുന്നു. 4ൽ with എന്നതിന്നു പകരമാണ് of. ഇംഗ്ലിഷിൽ അതാണ് ശൈലി. മറിച്ചായാലാണ് തെററ്. കണ്ണൂർ തലശ്ശേരി ഭാഗങ്ങളിൽ ഞാൻ മറന്നു പോയി എന്നതിന് എന്നോട് മറന്നു പോയെന്നാണ് പറയുക. അതാണവിടത്തെ ശൈലി. ഇംഗ്ലീഷിലെ പ്രിപ്പോസിഷൻ നമ്മുടെ പ്രത്യയങ്ങൾക്കു പകരം പ്രയോഗിക്കുന്നവയാണല്ലോ. ഇംഗ്ലീഷിൽ പദത്തിനു മുമ്പാണ് അതു് ചേർക്കുക, നാം പദത്തിനു പിന്നിലും. അത്രയേ വ്യത്യാസമുള്ളു. ചില പ്രത്യേക പദങ്ങൾക്കു ചില പ്രത്യേക പ്രത്യയങ്ങളേ ഇണങ്ങൂ എന്നതു് മേൽകാണിച്ച ഉദാഹരണങ്ങളിൽ നിന്നു് വ്യക്തമായല്ലോ.

സംസ്കൃതത്തിലും ഇങ്ങനെ ചില പിടിവാശികളുണ്ട്. ചില പദങ്ങൾ പ്രയോഗിക്കുമ്പോൾ ഇന്നിന്ന വിഭക്തികളേ പ്രയോഗിക്കാവൂ എന്നുണ്ട്. അവ ക്രമത്തിൽ വിവരിക്കാം.

अधि എന്ന ഉപസർഗ്ഗം ചേർന്ന शी (കിടക്കുക) स्था, आस् എന്നീ ധാതുക്കൾ പ്രയോഗിക്കുമ്പോൾ സപ്തമിക്കു പകരം ദ്വിതീയ വരും.

| | |
|---|---|
| बालः शय्यायां शेते | बालः शय्यां अधिशेते । |
| मयूरः शाखायां तिष्ठति | मयूरः शाखां अधितिष്ഠति । |
| रामः ग्रामे आस्ते | रामः ग्रामं अध्यास्ते । |

അങ്ങനെ മററു ചിലതും:-पिता ग्रामे वसति ।
पिता ग्रामं आवसति (अनुवसति, अधिवसति, അല്ലെങ്കിൽ आवसति ।)

അവൻ കൊള്ളരുതാത്തവനാണ് എന്ന അർത്ഥത്തിൽ धिक् എന്നൊരവ്യയമുണ്ട്.

അതിനോടു ബന്ധപ്പെട്ട പദം ദ്വിതീയയാവും. तं धिक् । तं पुत्रं धिक्, यः पितरौ विस्मरति ।

अभितः,परितः = ചുററും; समया, निकषा =അടുത്തു് प्रति=നേരെ. अन्तरा, अन्तरेण=ഇടയ്ക്കു്. ഈ പദങ്ങളോടു ബന്ധപ്പെട്ട പദങ്ങൾ ദ്വിതീയാവിഭക്തിയിൽ വരും. ग्रामं अभितः അല്ലെങ്കിൽ परितः क्षेत्राणि विद्यन्ते । എന്നിങ്ങനെ.

प्र, परा മുതലായി ചില ഉപസൎഗ്ഗങ്ങൾ അടുത്തു പഠിക്കും. അവയിൽ ചിലതു് ചില പ്രത്യേകാൎത്ഥങ്ങളിൽ നാമങ്ങളോടും ചേൎത്തു പ്രയോഗിക്കും. അപ്പോൾ അവയോടു ബന്ധപ്പെട്ട പദങ്ങൾ ദ്വിതീയയിൽ വരും. ഇംഗ്ലീഷിലും up, on, in, to, മുതലായി ഇന്നു നാമങ്ങളോടു ചേൎക്കുന്ന പ്രിപ്പോസിഷനെല്ലാം ധാതുക്കൾക്കൎത്ഥവ്യത്യാസം വരുത്തുന്ന ഉപസൎഗ്ഗങ്ങളുടെ ജോലിയിലായിരിക്കണം ഏൎപ്പെട്ടിരുന്നതു്. put, put on, put up, put in, get, get in, get up, get down, എന്നെല്ലാം അൎത്ഥവ്യത്യാസമാണവസ്ഥ വരുന്നതു്! അൎത്ഥവ്യത്യാസത്തിനു് Pre Re, മുതലായ ഉപസൎഗ്ഗങ്ങൾ പ്രയോഗിച്ചു തുടങ്ങിയതോടെ ഈ പ്രിപ്പോസിഷനെല്ലാം തന്നെ കാലാന്തരത്തിൽ നാമത്തിനും ക്രിയയ്ക്കും തമ്മിലുള്ള ബന്ധം കാണിക്കാൻ പ്രയോഗിച്ചു തുടങ്ങിയിരിക്കണം. അവ ചേൎന്ന പദങ്ങൾ object കളാണല്ലോ. Object കൎമ്മമാണു്, കൎമ്മമാണെങ്കിൽ സംസ്കൃതത്തിൽ ദ്വിതീയാ വിഭക്തിയാണല്ലോ പ്രയോഗിക്കുക. ഈ വകുപ്പിൽ അല്പം ചിലതേ പെടുകയുള്ളു. अनु, उप, प्रति, परि, अभि, अति । अनु मालिनीतीरं आश्रमो दृश्यते । (അതാ നോക്കു മാലിനിതീരത്തിനുതൊട്ടും ആശ്രമം കാണുന്നു.)

सह, साकं മുതലായവസ്ഥപുറമേ മററുപലെടത്തും തൃതീയാ വിഭക്തി വരും. ഉദാ:-- शान्तः प्रकृत्या । नाम्ना दशरथः । बुधेन सदृशः

अलम्: ഈ അവ്യയത്തിനു് രണ്ടുതരം പ്രയോഗമുണ്ടു്. ഒന്നു് തൃതീയാ വിഭക്തിയിലുള്ള പദത്തോടെ. മറെറാന്നു ചതുൎത്ഥീവിഭക്തിയിലുള്ളതിനോടുകൂടിയും. ആദ്യത്തേതിനു് 'ആവശ്യമില്ല' 'വേണ്ട' എന്ന അൎത്ഥമാണു് കിട്ടുക. മറേറതിനു് 'പര്യാപ്തമാണു്' 'മതിയാവുന്നതാണു്' എന്നാണൎത്ഥം.

कथनेन अलं =പറഞ്ഞിട്ടാവശ്യമില്ല. പറയേണ്ടതില്ല. भयेन अलं=പേടിക്കേണ്ട. ചതുൎത്ഥിയിലാകുമ്പോൾ इदं जलं पानाय अलं=ഈ വെള്ളം കുടിക്കാൻ പര്യാപ്തമാണു്.

नमः, स्वस्ति എന്നീ അവ്യയങ്ങൾ പ്രയോഗിക്കുമ്പോൾ ബന്ധപ്പെട്ട പദങ്ങൾ ചതുൎത്ഥിയാവും. नमः शिवाय । नमो नारायणाय । शिवाय स्वस्ति ।

---

### അഭ്യാസം

1 ലിംഗനിർണ്ണയത്തിനുള്ള സാമാന്യമാർഗ്ഗങ്ങളേതെല്ലാം?

2 താഴെ കൊടുക്കുന്ന പദങ്ങളിൽനിന്നു് വിഭക്തി പ്രത്യയങ്ങരം വേർതിരിച്ചെടുത്തെഴുതുക:-- ഉദാ:-- **गिरौ=गिरि + इ ।**

**१) कवेः २) नद्याः ३) तस्याः ४) एतेषाम् ५) कस्मिन्**
**६) मत्याम् ७) बाहोः ८) सेनायै ९) बालात् १०) शत्रूणाम्**

3) പ്രത്യയങ്ങരം കൂട്ടിച്ചേർത്തെഴുതുക.

**१) यद्+इ । २) किम्+आ । ३) उमा+इ । ४) तरुणी+आम् ।**
**५) हेतु+इ । ६) रिपु+अः । ७) पितृ+आ । ८) कर्तृ+इ ।**
**९) स्वसृ+अः । १०) कानन+ अः ।**

4 താഴെ കാണുന്ന പദങ്ങരംക്കു് സംസ്കൃതത്തിലെ വിഭക്തി പ്രത്യയങ്ങരം ചേർത്തെഴുതുക: ഉദാ:--ഗുരുവിൻെറ =**गुरोः ।**

1) ഭാൎയ്യയിൽനിന്നു് 2) അതിഥികളാൽ 3) ധനികൎക്കു്
4) അഗ്നിയിൽ നിന്നു് 5) ഗതികൊണ്ടു് 6) ഋഷിയുടെ
7) രാത്രിയിൽ 8) അവരുടെ 9) അവരംക്കു് 10) എന്നിൽ.

5 രൂപങ്ങളെഴുതുക. ഉദാ:- **जल--प्र, ब=जलानि : रवि-स- ए=रवौ ।**

**१) वेणी प्र- ए- २) वसु-तृ- ए. ३) बन्धु--प्र- ए- ४) माला स- ए-**
**५) नारी-स-ए- ६) तरु-स. द्वि- ७) वेणु-च- ए- ८) एतत्-स- ए-**
**९) किम्-च-ए- १०) यद्-प्र- ब-**

6) തൎജ്ജമ ചെയ്യുക:

**साध्व्यः अन्नस्य दानेन अतिथीन् पूजयन्ति । शत्रूणां स्मृत्या स्त्रियः भयं भजन्ते । अहं पुत्र्यै कंकणं यच्छामि । नृपाणां सुताः भयेन वनं न विशन्ति । खनिषु मणयः विद्यन्ते । केरलप्रान्तस्य भाषा कैरली भवति । गंगायाः स्मृत्यैव जनाः शुध्यन्ति ।**

സേനാനേതാക്കരം സൈന്യങ്ങളെ നയിക്കുന്നു ഭൂമിയിൽ വൃക്ഷങ്ങരം മുളയ്ക്കുന്നു. നൎത്തകികരം രംഗത്തു് നൃത്തം ചെയ്യുന്നു. ഞാൻ മലകളിൽ പാമ്പുകളെകാണുന്നു. കുളങ്ങളിൽ ജനങ്ങരം കുളിക്കുന്നു. നിങ്ങരം കോടാലി കൊണ്ടു് മരങ്ങളെ മുറിക്കുന്നു. സഖിമാർ നിലാവത്തു് നടക്കുന്നു. ഭക്തന്മാരുടെ സ്തുതികൊണ്ടു് ദേവതമാർ സന്തോഷിക്കുന്നു. നീ പശുക്കളെ കൊണ്ടു പോകുന്നു. എനിക്കു് നിധി കിട്ടുന്നു. (ഞാൻ നിധിയെ ലഭിക്കുന്നു.) പാഠശാലകളിൽനിന്നു് വിദ്യാൎത്ഥിനികരം പോകുന്നു.

**साध्वी=** പതിവ്രത-= കോടാലി. **कौमुदी** = നിലാവു. **कृन्तति** = മുറിക്കുന്നു. **प्ररोहन्ति** = മുളയ്ക്കുന്നു.

# ദിവസം എട്ട്

## ഉപസർഗ്ഗം — കൃദന്തം —തദ്ധിതം.

ഉപസർഗ്ഗങ്ങൾ—ധാതുക്കളെ തുടൎന്നു വരുന്ന ശബ്ദശകലങ്ങൾക്ക് പ്രത്യയമെന്നു പേർ. ധാതുക്കൾക്കു മുമ്പും ചില ശബ്ദശകലങ്ങൾ ചേൎക്കാറുണ്ട്. അവയ്ക്കുപസർഗ്ഗമെന്നുപേർ. ധാതുവിന്റെ കാലം പ്രകാരം മുതലായവ കാണിക്കാൻ പ്രത്യയം ചേൎക്കുന്നു. ഉപസർഗ്ഗങ്ങളോ, ധാതുവിന്റെ അൎത്ഥം തന്നെ മാററുവാനാണ് സാമാന്യമായി ചേൎക്കുന്നതു്. അപൂൎവ്വമായി ചിലെടത്തു് അൎത്ഥവ്യത്യാസമില്ലാതെയും കാണാം. ചിലപ്പോൾ അൎത്ഥവ്യത്യാസം വളരെ നേരിയതുമായിരിക്കും.

हरति എന്നതിന്നു് എടുക്കുന്നു കക്കുന്നു എന്നൊക്കെയാണൎത്ഥം. അതിനോടു ഉപസർഗ്ഗങ്ങൾ ചേരുമ്പോൾ വരുന്ന അൎത്ഥവ്യത്യാസം നോക്കുക.

**हरति**--എടുക്കുന്നു.
**संहरति**--കൊല്ലുന്നു.
**उदाहरति** --ഉദാഹരിക്കുന്നു.
**आहरति**--ഭക്ഷിക്കുന്നു.
**व्यवहरति**--പറയുന്നു.
**प्रहरति**--അടിക്കുന്നു.
**उपसंहरति**--മുഴമിക്കുന്നു.
**उपहरति**- കാഴ്ചവെക്കുന്നു.
**विहरति**--കളിക്കുന്നു.
**परिहरति**- ഒഴിയുന്നു.

അൎത്ഥവ്യത്യാസമില്ലാത്തവ:—

**वसति**--വസിക്കുന്നു.
**निवसति** ,,
**लिखति**-- എഴുതുന്നു.
**विलिखति** ,,

നേരിയ അൎത്ഥവ്യത്യാസമുള്ളവ :—

**हसति**--ചിരിക്കുന്നു.
**परिहसति**പരിഹസിക്കുന്നു.
**भाषते**--പറയുന്നു.
**प्रभाषते**പ്രസംഗിക്കുന്നു.

ഇവിടെ **हरति, वसति, हसति** എന്നിവയ്ക്കു മുമ്പ് കാണുന്ന **सं, प्र उद्, आ, वि, अव, उप, परि, नि,** എന്നിവ ഉപസർഗ്ഗങ്ങളാണ്. ഈ ഉദാഹരണങ്ങളിൽനിന്നു് ഉപസർഗ്ഗങ്ങളുടെ ഉപയോഗം വ്യക്തമാണല്ലോ. ഉപസർഗ്ഗങ്ങൾകൊണ്ടു് ധാത്വൎത്ഥം മാററുന്ന ഈ രീതി ഇംഗ്ലീഷിൽ സുലഭമാണ്. ഉപസർഗ്ഗങ്ങൾക്ക് Prefix എന്നും പ്രത്യയങ്ങൾക്ക് Suffix എന്നുമാണ് ഇംഗ്ലീഷിലെ പേർ. ഇംഗ്ലീഷിലുദാഹരണം—:

| (Ceive) | (Duce) | (Form) | (Fuse) | (Fer) |
|---|---|---|---|---|
| Receive | Reduce | Inform | Refuce | Refer |
| Conceive | Induce | Reform | Infuse | Prefer |
| Perceive | Introduce | Perform | Confuse | Infer |
| Deceive | Produce | Deform | Profuse | Confer |

ഈ പദങ്ങളിൽ ശരിക്കുള്ള ധാതുവിനെ മാററിയാൽ Con, Re Tre Per, De, In, Pro എന്നിങ്ങനെ ചില ശബ്ദശകലങ്ങൾ കാണാം. അവ ധാതുവിന്റെ അർത്ഥങ്ങളെ വളരെയേറെ വ്യത്യാസപ്പെടുത്തുന്നു, അതുകൊണ്ടു് അവയെല്ലാം നമ്മുടെ ഉപസർഗ്ഗങ്ങൾക്കു് സമമായ പ്രവർത്തനം നടത്തുന്ന Prefix കളാണു്. വാസ്തവത്തിൽ ഉപസർഗ്ഗങ്ങളും പ്രത്യയങ്ങളുമാണു്, പദങ്ങളെ നൂറുകണക്കിനു പെരുപ്പിക്കുന്നതു്. മൂലധാതുക്കൾ കുറച്ചേ ഉള്ളൂ. അവയിൽ ഒരോ അർത്ഥത്തിൽ ഒരോ പ്രത്യയങ്ങൾ ചേരുമ്പോൾ കണ്ടാലറിയാത്തവിധം മാറിപ്പോകുന്നു. Centre എന്ന നാമത്തിൽ al എന്ന പ്രത്യയം ചേർത്തപ്പോൾ Central എന്ന വിശേഷണമുണ്ടായി. പിന്നെ ise എന്നു് ചേർത്തപ്പോൾ Centralise എന്ന ക്രിയയായി. അതിനെ വീണ്ടും ation എന്നു് ചേർത്തു് നാമമാക്കുന്നു. Centralisation മുന്നിൽ De എന്ന ഉപസർഗ്ഗം ചേർത്തു Decentralisation എന്ന വിപരീതാർത്ഥമുളവാകുന്നു. ഇങ്ങനെ നോക്കിയാൽ എത്ര എത്ര നീണ്ട പദങ്ങളും ചെറിയൊരക്ഷരസംഘാതത്തിനു പൊടിപ്പും തൊങ്ങലും വെച്ചതാണെന്നു് കാണാം. അനഭിഗമനീയതാ എന്ന നീണ്ട പദം അന് + അഭി + ഗമ് + അനീയ + താ എന്ന അഞ്ചംശം കലർന്നവയാണു്. ഗമ് എന്ന ധാതുവിൽനിന്നാണതിന്റെ ഉദ്ഭവം. *

സംസ്കൃതത്തിൽ പല ധാതുക്കളോടുമായി ചേർക്കുന്ന പ്രധാനപ്പെട്ട ഉപസർഗ്ഗങ്ങളും അവയുടെ പ്രയോഗങ്ങളും താഴെ ചേർക്കുന്നു:--

---

** വാസ്തവത്തിൽ ഇംഗ്ലീഷ് വൈയാകരണന്മാർ ഭാഷയിലുള്ള ഇത്തരം സൂക്ഷ്മവും പ്രധാനവുമായ മാററങ്ങളെ പരിഗണിക്കുന്നില്ല. ഇംഗ്ലീഷ് വ്യാകരണം ഇതുവരെയും ഒരു ശബ്ദശാസ്ത്രമെന്ന നിലയ്ക്കുയർന്നു കഴിഞ്ഞിട്ടില്ല. അതിന്നും ചില നിയമങ്ങളും ഉദാഹരണങ്ങളും കൊണ്ട് കനം പിടിപ്പിച്ച ഒരു ടീച്ചേഴ്സ് നോട്ടു മാത്രമാണ്. സംസ്കൃതവ്യാകരണം അത്തരമൊരുനോട്ടു പുസ്തകമല്ല. അതൊരു ഭാഷാശാസ്ത്രഗ്രന്ഥമാണ്. പക്ഷേ അതിന്റെ വിഷയ സമീപനം വളരെ ശുഷ്കവും ജടിലവുമാണ്. ഇന്നത്തെ തലമുറയ്ക്ക് അത് പിടിച്ചെന്ന് വരില്ല, ആംഗല ഭാഷാശാസ്ത്രജ്ഞന്മാർ മഹർഷി പാണിനിയുടെ ആ അത്ഭുത സൃഷ്ടി കണ്ട് ഇന്നും അത്ഭുതപ്പെടുകയാണ്.*

| उपसर्गः | धातुः | लट् | लङ् | लिट् |
|---|---|---|---|---|
| प्र | हृ | प्रहरति | प्राहरत् | प्रजहार |
| परा | भू | पराभवति | पराभवत् | पराबभूव |
| अप | सृ | अपसरति | अपासरत् | अपससार |
| सम् | भाष् | संभाषते | समभाषत | संबभाषे |
| अनु | गम् | अनुगच्छति | अन्वगच्छत् | अनुजगाम |
| अव | नम् | अवनमति | अवानमत् | अवननाम |
| निर् | नी | निर्णयति | निरणयत् | निर्णिनाय |
| वि | वृध् | विवर्धते | व्यवर्धत | विववृधे |
| आ | या | आयाति | आयात् | आययौ |
| नि | वस् | निवसति | न्यवसत् | न्युवास |
| अधि | वस् | अधिवसति | अध्यवसत् | अध्युवास |
| अति | शी | अतिशेते | अत्यशेत | अतिशिश्ये |
| उद् | धृ | उद्धरति | उदधरत् | उद्दधार |
| अभि | पत् | अभिपतति | अभ्यपतत् | अभिपपात |
| प्रति | ज्ञा | प्रतिजानीते | प्रत्यजानीत | प्रतिजज्ञे |
| परि | नी | परिणयति | पर्यणयत् | परिणिनाय |
| उप | दिश् | उपदिशति | उपादिशत् | उपदिदेश |

ഉപസൎഗ്ഗം ചേൎത്തു് രൂപമുണ്ടാക്കുന്നതിൽ തെററു വരാൻ സാദ്ധ്യതയുള്ള ലങ്ങിലേയും ലിട്ടിലേയും രൂപങ്ങൾ പ്രത്യേകമെടുത്തു കാണിച്ചെന്നേ ഉള്ളു. **प्रहरिष्यति प्रहर्ता प्राहरिष्यत् प्रहरणम् प्रहृतिः उपहारः विहारः** മുതലായി പല തരത്തിലും അൎത്ഥത്തിലുമുള്ള ശബ്ദങ്ങൾ ഉപസൎഗ്ഗം ചേൎത്തു പ്രയോഗിക്കാറുണ്ടു്.

പൂൎണ്ണ ക്രിയകളിൽ പ്രയോഗം കാണാത്ത ചില ഉപസൎഗ്ഗങ്ങൾ കൂടിയുണ്ടു്.

**दुस्— दुष्कृतम्   दुःखम्   दुर्गमम्   दुष्प्रापम्**
**सु — सुकृतम्   सुखम्   सुगमम्   सुप्रापम्**

### സ്വരവികാരം.

സ്വരവികാരങ്ങൾകൊണ്ടു ക്രിയകൾക്കു് അൎത്ഥത്തിലും രൂപത്തിലും വരുന്ന മാററങ്ങൾ വളരെ വിപുലമാണു്. സംസ്കൃതഭാഷയിലുള്ള പദസമുച്ചയത്തെ ഇത്രയുമധികം വിപുലമാക്കിയതിൽ ഉപസൎഗ്ഗങ്ങൾക്കും പ്രത്യയങ്ങൾക്കുമെന്നപോലെ സ്വരവികാരങ്ങൾക്കും പ്രധാനമായ പങ്കുണ്ടു്. ഏതു ഭാഷയിലും പ്രചാരത്തിലുള്ള

ധാതുക്കൾ പെറുക്കിയെടുത്താൽ ഒരു കുടന്നയിൽ കൊള്ളാവുന്നതേ കാണുകയുള്ളു. ഉപസർഗ്ഗം, പ്രത്യയം, സ്വര പരിണാമം മുതലായവ യാൽ അവ അസംഖ്യമായി, നിഘണ്ടുവിൻെറ ആയിരക്കണക്കിനു ള്ള പേജുകളിലും ഒതുങ്ങി നില്ക്കാത്തവിധം വിപുലമായിത്തീരുന്നു.

मुद्—मोदते തുടങ്ങി പത്തു ലകാരങ്ങളിൽ ഒമ്പതു രൂപങ്ങൾ വീതം തൊണ്ണൂറ് രൂപങ്ങൾ; പുറമെ, मोदः, अनुमोदनम्, मोदितृ, मोदिन्, मोदकः, मुदितः, मुदितवत्, मोदमान, मोदितुम्, मुदित्वा, मोदयति തുടങ്ങിയവ.

नी— नयति, नयः, नयनम्, नेतृ,नायिन्, नायक, नेतुम्, नीत्वा, आनीय, नीत, नीतवत्, नीति തുടങ്ങിയവ.

हृ— हरति, हरः, हारः, हारकः, हरणम्, हारिन्, हृत, हृतवत्, आहृति, हृत्वा, हर्तुम् തുടങ്ങിയവ.

മേൽകാണിച്ച രൂപങ്ങൾ പരിശോധിച്ചാൽ ഒരു സംഗതി മന സ്സിലാക്കാവുന്നതാണ്. ചില പ്രത്യയങ്ങൾ ചേരുമ്പോൾ ധാതുവി ന്നു സ്വര പരിണാമമൊന്നും വരുന്നതായി കാണുന്നില്ല. ഗുണവൃദ്ധി കളൊന്നും വരാത്ത നാലുരൂപം കാണാം. त, तवत्, ति, त्वा य എന്നീ പ്രത്യയങ്ങൾ ചേരുന്ന രൂപങ്ങളാണവ. ധാതുവിന്നു വരുന്ന ഈ രൂപപരിണാമങ്ങൾ എന്തെല്ലാം അടിസ്ഥാനത്തിലാണെന്നു പരിശോധിക്കാം.

### ക്രിയാനാമങ്ങൾ (കൃദന്തങ്ങൾ)

നട, നടത്തം, നടക്കൽ, നടപ്പ് എന്നീ രൂപങ്ങൾ 'നട' എന്ന ധാതുവിൽ നിന്നുണ്ടാകുന്ന ക്രിയാനാമങ്ങളാണല്ലോ. താഴൽ, താഴ്ച, താഴ്മ, നോക്ക്, നോട്ടം, നോക്കൽ എന്നിവയും താഴ്, നോക്ക് എന്നീ ധാതുക്കളിൽനിന്ന് വരുന്ന ക്രിയാ നാമങ്ങളാണ്. ധാതുവിൽ നിന്നുരുത്തിരിഞ്ഞുവരുന്നവയാണെങ്കിലും, പ്രവൃത്തിയുടെ അർത്ഥമാണ് അവ തോന്നിക്കുന്നതെങ്കിലും നാമങ്ങളോട് ചേർക്കുന്ന വിഭക്തി പ്രത്യയങ്ങൾ ഇവയോടും ചേർക്കാവുന്നതിനാൽ ഇവയ്ക്കു നാമത്തിൻെറ സ്ഥാനമാണുള്ളത്. കാലം, പ്രകാരം മുതലായ അർത്ഥമൊന്നും കാണിക്കാതെ ധാതുവിൻെറ അർത്ഥം മാത്രം കാണിക്കുന്ന, നാമങ്ങളായി മാർഗ്ഗംകൂടിയ, ഒരു തരം അപൂർണ്ണക്രിയകളാണ് ക്രിയാനാമങ്ങൾ. പോകൽ, പോക്ക് എന്നീ പദങ്ങളിൽ നിന്നു കിട്ടുന്ന അർത്ഥം തന്നെയാണ് ഗമനം, ഗതി എന്നിവയിൽനിന്നും കിട്ടുന്നത്.

സംസ്കൃതധാതുക്കളോടുകൂടി अन, अ, ति എന്നീ മൂന്നു പ്രത്യയങ്ങൾ സാധാരണയായി ഇത്തരം ക്രിയാനാമങ്ങളുണ്ടാക്കാൻ ചേർക്കുന്നു. ഇവയിൽ अ, अन എന്നിവ ചേർക്കുമ്പോൾ ധാതുക്കൾക്ക് സ്വരവികാരങ്ങൾ — ഗുണ വൃദ്ധികൾ — വരുന്നതാണ്. ति പ്രത്യയം ചേർക്കുമ്പോൾ സ്വരവികാരങ്ങൾ വരുന്നതല്ല. സ്വരവികാരം വരാത്ത പ്രത്യയങ്ങൾ ചേർക്കുമ്പോൾ ധാതുക്കളിൽ തൊട്ടു മുമ്പുള്ള അനുനാസികവർണ്ണങ്ങൾ ലോപിക്കുകയും ചെയ്യും.

गमनं, आगमः, गतिः, गत्वा, गत । नम् - नतिः, नत्वा नत ।

ഒരു കാര്യം പ്രത്യേകിച്ചും ശ്രദ്ധിക്കണം. എല്ലാ ധാതുക്കളോടും ഈ മൂന്നു പ്രത്യയവും ചേർത്ത് മുമ്മൂന്നു രൂപം വീതമുണ്ടാക്കാൻ ആരും സാഹസപ്പെടരുത്. ക്രിയാനാമമുണ്ടാൻ സുലഭമായുപയോഗിക്കുന്ന പ്രത്യയങ്ങൾ ഇവ മൂന്നാണെന്നു മാത്രം കണക്കാക്കിയാൽ മതി.

*പക്ഷേ ഇംഗ്ലീഷിൽ 'ing' പോലെയും മലയാളത്തിൽ 'അൽ' പോലെയും ഹിന്ദിയിൽ 'ना' പോലെയും अन പ്രത്യയം എല്ലാ ധാതുക്കളോടും സംസ്കൃതത്തിൽ ചേർക്കാവുന്നതാണ്. മററു രണ്ടും അത്ര സാർവ്വത്രികമല്ല. ചിലതിനോട് अ ചേരും. ചിലതിനോട് ति യും. ചിലതിനോട് എല്ലാം ചേർന്നും കാണും. अ പ്രത്യയാന്തം പുല്ലിംഗവും, ति പ്രത്യയാന്തം സ്ത്രീലിംഗവും, अन പ്രത്യയാന്തം നപുംസകലിംഗവുമാകും.

| धातवः | प्रत्ययाः | | | धातवः | प्रत्ययाः | | |
|---|---|---|---|---|---|---|---|
| | अः | तिः | अनम् | | अः | तिः | अनम् |
| मृ | — | मृति | मरणं | दा | — | — | दानम् |
| जन् | — | जातिः | जननं | श्वस् | श्वासः | — | श्वसनम् |
| लिख् | लेखः | — | लेखनं | पठ | पाठः | — | पठनम् |
| गम् | (आ)गमः | गतिः | गमनं | स्था | — | स्थितिः | स्थानम् |
| दृश् | आदर्शः | दृष्टिः | दर्शनं | हृष् | हर्षः | हृष्टिः | हर्षणम् । |

| | | | | | |
|---|---|---|---|---|---|
| * *Flying* | *Flight* | നടക്കൽ | നടത്തം | चलना | चाल |
| *Seeing* | *Sight* | എഴുതൽ | എഴുത്ത് | लिखना | लेख |
| *Walking* | *Walk* | പോകൽ | പോക്ക് | चढना | [illegible] |
| *Thinking* | *Thought* | വായിക്കൽ | വായന | हँसना | हँसी |
| *Laughing* | *Laughter* | അടിക്കൽ | അടി | चाटना | चाट |

*ഈ ഉദാഹരണങ്ങളിൽ നിന്ന് ക്രിയാനാമമുണ്ടാക്കാൻ പൊതുവിൽ ഇംഗ്ലീഷ്, മലയാളം, ഹിന്ദി എന്നിവയിൽ യഥാക്രമം* ing, *അൽ,* ना *എന്നീ പ്രത്യയങ്ങളുപയോഗിക്കുന്നുവെന്നും മററു പല തരത്തിലുള്ള പ്രത്യയങ്ങൾ ചേർത്തും ചേർക്കാതെയും ക്രിയാനാമങ്ങൾ ഉണ്ടാവുമെന്നും മനസ്സിലാക്കാമല്ലോ.*

'ഇന്നു്' എന്ന പദം ക്രിയാവിശേഷണമാണു്. അതിനോടു കൂടെ 'ത്തെ' എന്നു ചേർത്താൽ ഇന്നത്തെ എന്നതു് നാമവിശേഷണമായി മാറുന്നു. ഇന്നത്തെ വട. വയനാടു്' ഒരു നാമമാണു്. അതിനോടുകൂടി 'അൻ' എന്നു ചേർത്താൽ വിശേഷണമായി. വയനാടൻ മഞ്ഞൾ. അമ്മ എന്നതിൽനിന്നു വരുന്ന 'അമ്മാത്തു്' എന്നതിനു് അമ്മയുടെ ഗൃഹം എന്നർത്ഥം കിട്ടുന്നു. മടിയൻ, ചുണയൻ എന്നതെല്ലാം മടി, ചുണ എന്നീ നാമങ്ങളിൽനിന്നുണ്ടാവുന്ന നാമങ്ങളാണു്.

ഇങ്ങനെ നാമത്തിൽനിന്നു നാമം, നാമത്തിൽനിന്നു് നാമവിശേഷണം, വിശേഷണത്തിൽനിന്നു നാമം നാമത്തിൽനിന്നു് അവ്യയം, അവ്യയത്തിൽ നിന്നു് നാമം, വിശേഷണം എന്നിങ്ങനെ പല തരത്തിലുമുള്ള പദങ്ങൾ നിർമ്മിക്കാനുപയോഗിക്കുന്ന പ്രത്യയങ്ങൾക്കു് തദ്ധിതപ്രത്യയമെന്നു പേർ. ധാതുവിൽനിന്നു നാമങ്ങളും വിശേഷണങ്ങളും അവ്യയങ്ങളും ഉണ്ടാക്കാനുപയോഗിക്കുന്ന പ്രത്യയങ്ങൾക്കു് കൃത് പ്രത്യയമെന്നും പേർ. കൃത് അന്തത്തിലുള്ള പദങ്ങൾ കൃദന്തങ്ങൾ. ഇതിനു മുമ്പു് വിവരിച്ചവ കൃത് പ്രത്യയങ്ങളിൽപ്പെടും. അസംഖ്യങ്ങളായ തദ്ധിതപ്രത്യയങ്ങളിൽ പ്രചുരപ്രചാരമുള്ളവയെ മാത്രം പ്രക്രിയയുടെ സ്വഭാവമറിയാൻ വേണ്ടി പരിചയപ്പെടുത്തുന്നു.

**य, त्व, ता ।**

ഒരു വിശേഷണ പദത്തിലുള്ള പ്രത്യേകത കാണിക്കാൻ മേൽ കാണിച്ച പ്രത്യയങ്ങൾ ചേർക്കുന്നു. അവയിൽ **य** എന്ന പ്രത്യയം ചേരുമ്പോൾ പദത്തിന്റെ ആദ്യ സ്വരത്തിന്നു വൃദ്ധി വരും, അന്ത്യസ്വരം ലോപിക്കുകയും ചെയ്യും.

**समर्थ + य, सामर्थ् + य = सामर्थ्यं = समर्थत्वं, समर्थता ।**
**निपुण + य, नैपुण् + य = नैपुण्यं = निपुणत्वं, निपुणता ।**
**उदार + य, औदार् + य = औदार्यम् = उदारत्वं, उदारता ।**

ഇതിൽ **य** പ്രത്യയത്തിനു പകരം ചില ശബ്ദങ്ങളോടു് **अ** എന്ന പ്രത്യയമാണു് ചേരുക. **अ** ചേരുമ്പോൾ പദാന്തത്തിലുള്ള ഉകാരത്തിനു് ഗുണം വരും. ആദ്യസ്വരത്തിന്നു് വൃദ്ധിയും വരും.

**प्रभु + अ, प्राभो + अ, प्राभव् + अ = प्राभवम्, प्रभुत्वम्, प्रभुता । वैभवम्, शैशवम्, सौहृदम् ।**

**इक** എന്നൊരു പ്രത്യയം നാമങ്ങളിൽ നിന്നു് വിശേഷണമു

...ന്നപയോഗിക്കുന്നു. ഇതു് ചേക്കുമ്പോൾ ആദിവൃദ്ധിയും അ...ന്ത്യ ലോപവും വരും.

विदेश + इक, वैदेश् + इक = वैदेशिक । वैदिक, ऐतिहासिक । व्यवसाय + इक =वैयवासायिक । ഇവിടെ ആദ്യത്തെ 'വ്യ' എന്നതു് '...വയ' എന്നാകുന്നതു് ഒരു വിശേഷവിധിയാണു്. വ്യാകരണ, ...വയാകരണ (വ്യാകരണം പഠിക്കുന്നവൻ)

തദ്ധിതപ്രത്യയങ്ങളുടെ സ്വരൂപബോധത്തിനുവേണ്ടി ചില പ്രത്യയങ്ങളും അർത്ഥവും താഴെ ചേക്കാം.

| | പദം | പ്രത്യയം | അർത്ഥം |
|---|---|---|---|
| शङ्कर: | शांकर | अ | ശങ്കരനെ സംബന്ധിച്ച |
| भूमि | भौम | अ | ഭൂമിയിലുണ്ടായ |
| दशरथ: | दाशरथि: | इ | ദശരഥന്റെ മകൻ |
| गंगा | गांगेय: | एय | ഗംഗയുടെ പുത്രൻ |
| वसुदेव | वासुदेव: | अ | വാസുദേവന്റെ മകൻ |
| कषाय | काषाय | अ | ആ നിറം കലന്ന |
| मनुष्य | मानुष्यकम् | अक | മനുഷ്യസമൂഹം |
| चक्षुस् | चाक्षुष | अ | ചക്ഷുസ്സുകൊണ്ടു് ഗ്രഹിക്കുന്ന |
| ग्राम | ग्रामीण | ईन | ഗ്രാമത്തിൽ വസിക്കുന്ന |
| पुरस् | पौरस्त्य | त्य | കിഴക്കുള്ള(അവിടെ നിന്നുവന്ന) |
| तद् | तदीय | ईय | അവനെ സംബന്ധിച്ച |
| ताम्र | ताम्रमयम् | मय | ചെമ്പിന്റെ വികാരം |
| दन्त | दन्त्य | य | ദന്തത്തിൽ നിന്നുണ്ടാവുന്ന |
| पथिन् | पथिक: | इक | വഴിയിലൂടെ പോകുന്ന |
| पुत्र | पुत्रवत् | वत् | പുത്രനെപോലെ |
| पञ्च | पञ्चम | म | അഞ്ചാമത്തെ |
| पटु | पटीयस् | ईयस् | കൂടുതൽ സമർത്ഥനായ |
| पटु | पटिष्ठ | इष्ठ | ഏററവും സമർത്ഥനായ |
| तारक | तारकित | इत | നക്ഷത്രങ്ങളുള്ള |
| तद् | *तावत् | वत् | അത്രമാത്രം |

* *वत् പ്രത്യയം മൂന്നർത്ഥത്തിൽ വരും. 1) അത്രമാത്രം, 2) അതുള്ള, 3) അതുപോലെ എന്നിങ്ങനെ. അതിൽ ആദ്യത്തേതു് വിശേഷണവും അവ്യയവുമാകും, രണ്ടാമത്തേതു് നാമവിശേഷണം, മൂന്നാമത്തേതു് അവ്യയം മാത്രവുമാണു്.*

| | | | |
|---|---|---|---|
| द्वि | द्वितयम् | तय | രണ്ടും |
| बुद्धि | बुद्धिमत् | मत् | ബുദ്ധിയുള്ള |
| रस | रसवत् | वत् | രസമുള്ള |
| धन | धनिन् | इन् | ധനമുള്ള |
| कृषि | कृषीवलः | वल | കൃഷിചെയ്യുന്ന |
| किं | कुत्र, कुतः, क्व | त्र, तः | എവിടെ, എവിടെനിന്നു് |
| तत् | ततः | तः | അതിൽ നിന്നു് |
| गृह | गृहतः | तः | ഗൃഹത്തിൽ നിന്നു് |
| तत् | तदा | दा | അപ്പോഠം |

തദ്ധിതപ്രത്യയങ്ങഠം അസംഖ്യങ്ങളാണു്. അവയിൽ അല്പം ചിലതേ ഇവിടെ കാണിച്ചിട്ടുള്ളു. സർവ്വനാമങ്ങളിനു നിന്നു വരുന്ന ചില പ്രത്യയങ്ങളുടെ ഐകരൂപ്യം ഇവിടെ ശ്രദ്ധേയമാണു്. സ്ഥലം, കാലം, പ്രകാരം അളവു്, വിഭക്ത്യത്ഥം, സാദൃശ്യം എന്നീ അർത്ഥങ്ങളിൽ त्र, दा, था, वत्, तः, दृश् എന്നീ പ്രത്യയങ്ങഠം ചേരുന്നതു് നോക്കുക.

| പദം | പ്രത്യയം | | | | | |
|---|---|---|---|---|---|---|
| | त्र | दा | था | वत् | तः | दृश् |
| सर्व | सर्वत्र | सर्वदा | सर्वथा | — | सर्वतः | — |
| तत् | *तत्र | तदा | तथा | तावत् | ततः | तादृक् |
| किम् | कुत्र(कुतः)क्व | कदा | कथम् | कियत् | कुतः | कीदृक् |
| यद् | यत्र | यदा | यथा | यावत् | यतः | यादृक् |

ഇതിൽ किम् ശബ്ദത്തിനും इदम् ശബ്ദത്തിനും ചില വ്യത്യാസങ്ങഠം കാണാം. ഇവയിൽ ആദ്യത്തെ അഞ്ചുതരം പദങ്ങളും അവ്യയങ്ങളാണു്,

മലയാളത്തിൽ ഇതേ അത്ഥങ്ങളിൽ വരുന്ന പ്രത്യയങ്ങളുമായി താരതമ്യപ്പെടുത്തുക.

| | സ്ഥലം | കാലം | പ്രകാരം | അളവു് |
|---|---|---|---|---|
| അ | അങ്ങു് | അപ്പോഠം | അങ്ങനെ | അത്ര |
| ഇ | ഇങ്ങു് | ഇപ്പോഠം | ഇങ്ങനെ | ഇത്ര |

** അവിടെ, അപ്പോഠം, അങ്ങനെ, അത്രത്തോളം, അതിൽ നിന്നു്, അതുപോലെഎന്നിങ്ങനെ മുറയ്ക്കർത്ഥം.*

## അഭ്യാസം

I തദ്ധിത പ്രത്യയങ്ങളും കൃത് പ്രത്യയങ്ങളും തമ്മിലുള്ള വ്യത്യാസമെന്തു്?

II अ, ति, अन എന്നീ പ്രത്യയങ്ങൾ യോജിക്കുന്ന വിധം ചേർത്തു് താഴെ കാണുന്ന ധാതുക്കളുടെ രൂപങ്ങളുണ്ടാക്കുക.

1) हस् 2) कृ 3) वद् 4) पत् 5) जन् 6) शुभ् 7) नद् 8) वस् 9) पुष् 10) दृश् ।

III താഴെ കാണുന്ന പദങ്ങളിൽ നിന്നു് പ്രത്യയങ്ങൾ വേർ തിരിച്ചെഴുതുക. ഉദാ:-- मार्दङ्गिक = मृदङ्ग + इक ।

1) धनवत् 2) पाञ्चजन्यम् 3) नैपुण्यम् 4) प्राभवम् 5) तदीयम् 6) पारम्पर्यम् 7) आध्यात्मिकम् 8) शैवम् 9) भारतम् 10) वैष्णवम्

IV താഴെ കൊടുക്കുന്ന ധാതുക്കളിൽ കാണുന്ന ഉപസൎഗ്ഗങ്ങളും പ്രത്യയങ്ങളും വേർ തിരിച്ചു് ധാതുക്കളിൽ വരുന്ന വൎണ്ണവികാരങ്ങൾ സ്പഷ്ടമാക്കുക. (ഉദാ:-- प्रणयः । प्र+नी+अ । नी എന്നതിലെ ई കാരത്തിനു് ഗുണം വന്നു് ने എന്നായി. പിന്നെ സ്വരസന്ധിയാൽ प्र नय् अ എന്നായി. പിന്നെ न ण എന്നായി മാറി प्रणय എന്നാവുന്നു)

1) आचारः 2) आचरणं 3) उपकारः 4) आकृतिः 5) दुष्कृतं 6) उद्भवः 7) अनुभावः 8) भवनं 9) उद्धारणं 10) धृतिः । (चर्, कृ, भू, धृ എന്നീ നാലു ധാതുക്കളിൽ നിന്നാണിവ ഉണ്ടാവുന്നതു്.)

V അറിയാവുന്ന അഞ്ചു തദ്ധിതപദങ്ങളെഴുതി അവയുടെ പ്രകൃതിയും പ്രത്യയവും തിരിച്ചെഴുതുക.

VI തൎജ്ജമ ചെയ്യുക:

a) महर्षेर्वाल्मीकेः कृतिर्वाल्मीकिरामायणं संस्कृते विरचितं आदिकाव्यमेति पण्डिता वदन्ति । तस्मिन् काव्ये दाशरथेः श्रीरामस्य कथा वर्णिता । कौसल्यायाः कैकेय्याश्च पुत्रो रामो भरतश्च । सुमित्रायास्तु लक्ष्मणशत्रुघ्नौ । तेषु ज्येष्ठो रामः पितुस्सत्यरक्षार्थं पत्न्या सीतया भ्रात्रा लक्ष्मणेन च सह वनं गतः । लक्ष्मणेन निर्मितायां पर्णशालायां ते ससुखं वसन्ति स्म ।

(വൎത്തമാനകാലക്രിയയോടുകൂടി स्म ചേൎത്താൽ ഭൂതകാലാൎത്ഥം കിട്ടും. ഉദാ:-- वसति स्म = अवसत् । लिखामि स्म = अलिखम्

b ഭാരതത്തിൽ അനേകം പർവ്വതങ്ങളുണ്ടു്. അവയിലൊന്നാണു് ഹിമാലയം. ഭാരതത്തിൽ അനേകം നദികളുണ്ടു്. അവയിലൊന്നാണു് ഗംഗ. ഗംഗ ഹിമാലയത്തിന്റെ മകളാണു്. അവൾക്കു പാർവ്വതി എന്നു പേരായ ഒരു സഹോദരിയുണ്ടു്. ഇരുവരും ഹിമാലയത്തിന്റെ പുത്രികളും ശിവന്റെ ഭാര്യമാരുമാണു്. പക്ഷേ പാർവ്വതി സ്വന്തം സഹോദരിയെ കാണുന്നില്ല. എന്തുകൊണ്ടെന്നാൽ (यतः) ഗംഗ ശിവന്റെ ശിരസ്സിൽ വസിക്കുന്നു.

VII സാരമെഴുതുക

(शिवस्तुतिः)

गङ्गा यस्य विभोर्विभाति शिरसि, श्रीला च चान्द्री कला
कण्ठे तु प्रलयानलप्रतिभटं चाभाति तीक्ष्णं विषम्
भस्मालिप्ततनौ चकास्ति करिणश्चर्मापि यस्येशितुः
तं वन्दे भगवन्तमन्तरहितं पीडाहरं शङ्करम् ।

प्रतिभट=सदृश । च+आभाति । चकास्ति =शोभते । करिणः +चर्म +अपि । ईशितुः =ईशस्य । विभोः=ഭഗവാന്റെ विभाति = ശോഭിക്കുന്നു. श्रीला =ശോഭയുള്ള. आभाति =ശോഭിക്കുന്നു. भस्मालिप्ततनौ=ഭസ്മം പൂശിയ ശരീരത്തിൽ. चर्म തോൽ.

VIII रमा, कवि (ആകാരാന്തസ്ത്രീലിംഗം ഇകാരാന്തപുംലിംഗം) എന്നീ രണ്ടു ശബ്ദങ്ങളുടെ രൂപങ്ങൾ മനപ്പാഠമാക്കുക.

# ദിവസം ഒമ്പതു്

കാലം പ്രകാരം എന്നീ അൎത്ഥങ്ങളിൽ പൂൎണ്ണക്രിയകഠം പത്തു തരമായി മാറുന്നുണ്ടെന്നു് ആറാംദിവസത്തിൽ നാം കണ്ടുകഴിഞ്ഞു. ഒമ്പതു പൂൎണ്ണക്രിയകഠംക്കും ഒമ്പതു് ഓമനപ്പേരുകളും നാം പഠിച്ചുകഴിഞ്ഞു. അവയിൽ വൎത്തമാനകാലമായ लट् ഇൻെറ രൂപങ്ങളേ നാം പഠിച്ചിട്ടുള്ളു, മററു പൂൎണ്ണക്രിയകളുടെ—ലകാരങ്ങളുടെ— രൂപങ്ങളാണു് നാമിന്നു പഠിക്കുന്നതു്,

സാൎവ്വധാതുകാൎദ്ധധാതുകഭേദം ഒന്നുകൂടി ഓൎമ്മിപ്പിക്കാം.

लट् लङ् लोट् विधिलिङ् शत्रन्तः—സാൎവ്വധാതുകങ്ങഠം
लृट् लुट् लिट् लुङ् आशीर्लिङ् लृङ्—ആൎദ്ധധാതുകങ്ങഠം

ഇവയിൽ സാൎവ്വധാതുകങ്ങളിലവസാനം കാണുന്ന ശത്രന്തം (Present Participle)പൂൎണ്ണക്രിയയല്ലാത്തതിനാൽ ഇവിടെ വിവരിക്കുന്നില്ല. ആദ്യത്തെ നാലും പൂൎണ്ണക്രിയകളാണു്. അവ വിവരിക്കാം. സാൎവ്വധാതുകരൂപങ്ങളിലേ ഗണചിഹ്നം ചേൎക്കേണ്ടതുള്ളു എന്നും, ഖിലധാതുക്കളിൽ ബ്രാക്കററിൽകൊടുത്ത ആദേശരൂപങ്ങഠം മാത്രമേ പ്രയോഗിക്കുകയുള്ളു എന്നും ആറാം ദിവസം പറഞ്ഞതോൎമ്മയുണ്ടല്ലോ.

लट् लङ् എന്നീ രണ്ടുലകാരങ്ങളും കാലാൎത്ഥം തോന്നിക്കുന്ന പൂൎണ്ണക്രിയകളാകയാൽ കാലക്രിയകളാണു്. लोट् लिङ् (വിധിലിങ്ങ്) ഈ രണ്ടു ലകാരങ്ങളും പ്രകാരാൎത്ഥം തോന്നിക്കുന്ന പൂൎണ്ണക്രിയകളാകയാൽ പ്രകാരക്രിയകളുമാണു്. അതിനാൽ പ്രകാരക്രിയകളായ ലോട്ടും ലിങ്ങും കാലാൎത്ഥക്രിയയായ ലങ്ങുമാണു് ഇനി സാൎവ്വധാതുകങ്ങളിൽ പഠിക്കാനുള്ളതു്. लट् (വൎത്തമാനകാലം) ഒന്നാം ദിവസം തന്നെ വിവരിച്ചുകഴിഞ്ഞല്ലോ.

ഇനി ലങ്ങാണു് വിവരിക്കേണ്ടതു. लङ् ഭൂതകാലക്രിയയാണു്.

### ഭൂതകാലം

ഭൂതകാലത്തിൽ പല രൂപങ്ങളും എല്ലാ ഭാഷകളിലും കാണാം,

| | | |
|---|---|---|
| I Went | मैं गया । | ഞാൻ പോയി. |
| I have gone | मैं गया हूँ । | ഞാൻ പോയിട്ടുണ്ടു് |
| I had gone | मैं गया था । | ഞാൻ പോയിട്ടുണ്ടായിരുന്നു. |
| I Was going | मैं जा रहा था । | ഞാൻ പോവുകയായിരുന്നു. |

ഈ നാലു രൂപങ്ങളും ഭൂതകാലത്തേയാണു് തോന്നിക്കുന്നതു്. പക്ഷെ ആ ഭൂതകാലത്തിനല്ലാല്ലും വ്യത്യാസമുള്ളതായി തോന്നുന്നുണ്ടല്ലോ. യുഗങ്ങൾക്കപ്പുറമുള്ള സംഭവങ്ങളെപ്പോലെ അടുത്ത നിമിഷത്തിൽ കഴിഞ്ഞ സംഭവങ്ങളെപ്പററിയും പറയേണ്ടിവരുമല്ലോ. കാലത്തിലുള്ള ഈ അന്തരം കാണിക്കാനായിരിക്കണം ഭൂതകാലത്തിൽ ഒന്നിലധികം രൂപങ്ങൾ നടപ്പിൽ വന്നതു്. ഭൂതകാലത്തിൽ ഈ വ്യത്യാസം തോന്നിക്കാൻ സംസ്കൃതത്തിലും വിഭിന്നരൂപങ്ങളുണ്ടു്. * അവയിൽ സാമാന്യഭൂതാൎത്ഥം തോന്നിക്കുന്ന രൂപമാണിവിടെ ചേൎക്കുന്നതു്.

ഭൂതകാലത്തിലെ പുരുഷപ്രത്യയങ്ങൾക്കല്ലും വ്യത്യാസമുണ്ടു്. വൎത്തമാനകാലപ്രത്യയങ്ങളിലെ ഇകാരവും ഉ. പുരുഷനിൽ വിസൎഗ്ഗവും ഇതിൽ കാണുകയില്ല. ധാതുവിനതൊട്ടുമുമ്പു് अ എന്നൊരു ഭൂതകാലചിഹ്നം ചേരുകയും ചെയ്യും.

| | लङ् पर· प· प्रत्ययाः | | | लङ् आत्म· प· प्रत्ययाः | | |
|---|---|---|---|---|---|---|
| प्र· पु· | त् | ताम् | अन् | त | इताम् | अन्त |
| म· पु· | स् | तम् | त | थाः | इथाम् | ध्वम् |
| उ· पु· | अम् | व | म | इ | वहि | महि |

ആദ്യം ഭൂതകാലചിഹ്നമായ अ ചേൎക്കുക. പിന്നെ ധാതു, പിന്നെ ഗണ ചിഹ്നം, തുടൎന്നു് പുരുഷ പ്രത്യയങ്ങൾ. ഈ ക്രമത്തിലാണു് ഭൂതകാലത്തിൽ രൂപനിഷ്പാദനരീതി. പഠിച്ചു, പറഞ്ഞു എന്നിങ്ങനെ ഭൂതകാലാൎത്ഥമണവയ്ക്കു്.

भवतिगणः

| अ+पठ्+अ+त्=अपठत् | | | अ+भाष्+अ+त=अभाषत | | |
|---|---|---|---|---|---|
| अपठत् | अपठताम् | अपठन् | अभाषत | अभाषेताम् | अभाषन्त |
| अपठः | अपठतम् | अपठत | अभाषथाः | अभाषेथाम् | अभाषध्वम् |
| अपठम् | अपठाव | अपठाम | अभाषे | अभाषावहि | अभाषामहि |

दीव्यतिगणः

| अ+तुष्+य+त् | | | अ+युध्+य+त | | |
|---|---|---|---|---|---|
| अतुष्यत् | अतुष्यताम् | अतुष्यन् | अयुध्यत | अयुध्येताम् | अयुध्यन्त |
| अतुष्यः | अतुष्यतम् | अतुष्यत | अयुध्यथाः | अयुध्येथाम् | अयुध्यध्वम् |
| अतुष्यम् | अतुष्याव | अतुष्याम | अयुध्ये | अयुध्यावहि | अयुध्यामहि |

---

* സംസ്കൃതസാഹിത്യത്തിൽ ഈ രൂപഭേദം ആരും കാര്യമായെടുത്തു കാണുന്നില്ല.

## चोरयतिगणः

अ+पीड्+अय+त्　　　　अ+पीड+अय+ त

| | | | | | |
|---|---|---|---|---|---|
| अपीडयत् | अपीडयताम् | अपीडयन् | अपीडयत | अपीडयेताम् | अपीडयन्त |
| अपीडयः | अपीडयतम् | अपीडयत | अपीडयथाः | अपीडयेथाम् | अपीडयध्वम् |
| अपीडयम् | अपीडयाव | अपीडयाम | अपीडये | अपीडयावहि | अपीडयामहि |

ഇനി സാർവ്വധാതുകങ്ങളിൽ ബാക്കി പ്രകാരാൎത്ഥത്തിലുള്ള രണ്ടുലകാരങ്ങളുടെ लोट्, लिङ्) രൂപങ്ങളും കൂടി വിവരിക്കാം.

लोट् लिङ् എന്നലകാരങ്ങൾക്ക് മലയാളത്തിലെ പ്രകാരങ്ങളുടെ അൎത്ഥമാണുള്ളത്. ലിങ്ങിന് പ്രകാരാൎത്ഥത്തിൽ കവിഞ്ഞു പ്രാൎത്ഥന, സംഭാവന എന്നിങ്ങനെ മററു ചില അൎത്ഥം കൂടി ഉണ്ടു്.

लोट्-- रामः गच्छतु--രാമൻ പോകട്ടെ, പോകണം, പോകാം.
लिङ् १-- रामः गच्छेत् — ലോട്ടിന്റെ അൎത്ഥങ്ങൾക്കു പുറമേ ലിങ്ങിന് പോകേണമേ, പോകുമായിരുന്നു, പോയേനേ എന്നുകൂടി അൎത്ഥം കിട്ടുമെന്നൊരു വ്യത്യാസമേ ഉള്ളു.

### लोट् (പ്രകാരാൎത്ഥം)

| प्रत्ययाः (परस्मैपदम्) | | | प्रत्ययाः (आत्मनेपदम्) | | |
|---|---|---|---|---|---|
| तु | ताम् | अन्तु | ताम् | इताम् | अन्ताम् |
| | तम् | त | स्व | इथाम् | ध्वम् |
| आनि | आव | आम | ऐ | आवहै | आमहै |
| (हस्+अ+तु=हसतु) | | | (भाष्+अ+ताम्) | | |
| हसतु | हसताम् | हसन्तु | भाषताम् | भाषेताम् | भाषन्ताम् |
| हस | हसतम् | हसत | भाषस्व | भाषेथाम् | भाषध्वम् |
| हसानि | हसाव | हसाम | भाषै | भाषावहै | भाषामहै |

### लिङ्-१

വിധിലിങ്ങ്, ആശീർലിങ്ങ് എന്നിങ്ങനെ ലിങ്ങ് രണ്ടുവിധമുണ്ടല്ലോ. വിധിലിങ്ങിനെ ലിങ്ങ്--1 എന്നും, ആശീർലിങ്ങിനെ ലിങ്ങ്--2 എന്നുമാണിവിടെ നിൎദ്ദേശിച്ചിരിക്കുന്നതു്. ലിങ്ങ് 1 (വിധിലിങ്ങ്--സാർവ്വധാതുകം) പ്രകാരാൎത്ഥങ്ങളെല്ലാം കുറിക്കുന്നു. ലിങ്ങ് 2 (ആശീർലിങ്ങ്-- ആൎദ്ധധാതുകം) ആശീർവ്വാദാൎത്ഥം മാത്രമാണ് കുറിക്കുന്നതു്; ഇതാണ് വ്യത്യാസം.

### विधिलिङ्-प्रत्ययाः

| परस्मैपदम् | | | आत्मनेपदम् | | |
|---|---|---|---|---|---|
| ईत् | ईताम् | ईयुः | ईत | ईयाताम् | ईरन् |
| ईः | ईतम् | ईत | ईथाः | ईयाथाम् | ईध्वम् |
| ईयम् | ईव | ईम | ईय | ईवहि | ईमहि |

| हस्+अ+ईत्= हसेत् | | | भाष्+अ+ईत= भाषेत | | |
|---|---|---|---|---|---|
| हसेत् | हसेताम् | हसेयुः | भाषेत | भाषेयाताम् | भाषेरन् |
| हसेः | हसेतम् | हसेत | भाषेथाः | भाषेयाथाम् | भाषेध्वम् |
| हसेयम् | हसेव | हसेम | भाषेय | भाषेवहि | भाषेमहि |

സൂക്ഷ്മമായി പരിശോധിച്ചാൽ ലിങ്ങിലെ പുരുഷപ്രത്യയങ്ങ ളം ലങ്ങിൻേറതുതന്നെയെന്നു കാണാം. ലങ്ങ്പ്രത്യയങ്ങാംക്കു മു ന്നിൽ ई എന്നൊരുവൎണ്ണം പ്രകാരാൎത്ഥം തോന്നിക്കാൻ ചേൎത്തിരിക്കു ന്നു. പ്രഥമപുരുഷൻ ബഹുവചനത്തിലും ഉത്തമപുരുഷൻ ഏകവചന ത്തിലും അല്പം വ്യത്യാസം കാണുന്നുണ്ടെന്നു മാത്രം.

ഇത്രയും സാർവ്വധാതുകപൂൎണ്ണക്രിയകളാണ്. ഇനി വരുന്നതു് ആൎദ്ധധാതുകങ്ങളാണ്. അവയോടു് ഗണചിഹ്നങ്ങാം ചേൎക്കരുതു്. ഏതു ധാതുക്കളോടും പ്രത്യയങ്ങാം നേരിട്ടു ചേൎക്കാമെന്നർത്ഥം. പ ക്ഷേ चोरयतिगण ത്തിൽ ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ടു്. ആൎദ്ധധാതു കപ്രത്യയങ്ങാം ചേൎക്കുമ്പോാം अय എന്നതിൽ अय् എന്ന അംശം ചേ ൎന്നുകാണും. ഈ अय् മററു ചില രൂപങ്ങളിലും കാണും. चोरयिष्यति चोरयितुं चोरयित्वा എന്നിങ്ങനെ.

ഭാവികാലം

ക്രിയകളുടെ വൎത്തമാനകാല രൂപമാണ് ഒന്നാം ദിവസം വിവ രിച്ചതു്. ഭാവികാലത്തിനു് അധികവും लृट् ആണുപയോഗിക്കുക. ഭാവികാലമുണ്ടാക്കുക വളരെ എളുപ്പമാണ്. ധാതുവിനും വൎത്തമാന പുരുഷപ്രത്യയത്തിന്നുമിടയ്ക്കു ഗണ ചിഹ്നത്തിൻെറ സ്ഥാനത്തു് स्य എന്നു് ചേൎക്കുക. ചില ധാതുക്കളോടു് स्य ചേൎക്കുമ്പോാം മുന്നിൽ इ എന്നു ചേരും. അപ്പോാം രണ്ടുംകൂടി (इ+स्य)इष्य എന്നാവും. ഭാവി കാലത്തിൽ ധാതുവിൻെറ സ്വരത്തിനു് ഗുണം വരും.

दा+स्य+ति=दास्यति। भू+इष्य+ति, भो+इष्य+ति, भव्+इष्य+ति=भविष्यति। भाष्+इष्य+ते=भाषिष्यते। क्षिप्+स्य+ति, क्षेप्+स्य+ति=क्षेप्स्यति।

लृट् (ഭാവികാലം)

| परस्मैपदम् | | | आत्मनेपदम् | | |
|---|---|---|---|---|---|
| पठिष्यति | पठिष्यतः | पठिष्यन्ति | भाषिष्यते | भाषिष्येते | भाषिष्यन्ते |
| पठिष्यसि | पठिष्यथः | पठिष्यथ | भाषिष्यसे | भाषिष्येथे | भाषिष्यध्वे |
| पठिष्यामि | पठिष्यावः | पठिष्यामः | भाषिष्ये | भाषिष्यावहे | भाषिष्यामहे |

ഭാവിയിൽ लुट् എന്ന ലകാരവും പ്രയോഗിക്കാറുണ്ടു്. പക്ഷേ लृट् നെപ്പോലെ സുലഭമായി ആ രൂപം കാണുകയില്ല. അതിൻെറ രൂപമിതാണു്-

(लुट् ഭാവികാലം)

| परस्मैपदम् | | | आत्मनेपदम् | | |
|---|---|---|---|---|---|
| पठिता | पठितारौ | पठितारः | भाषिता | भाषितारौ | भाषितारः |
| पठितासि | पठितास्थः | पठितास्थ | भाषितासे | भाषितासाथे | भाषिताध्वे |
| पठितास्मि | पठितास्वः | पठितास्मः | भाषिताहे | भाषितास्वहे | भाषितास्महे |

സംസ്കൃതത്തിൽ പൂൎണ്ണക്രിയകളുണ്ടാക്കാൻ ഒട്ടാകെ അഞ്ചുതരം പ്രത്യയങ്ങളാണുപയോഗിക്കുന്നതു്. വൎത്തമാനം ഭാവി എന്നിവ യ്ക്കൊരുതരം; ഭൂതകാലത്തിനു് രണ്ടുതരം; പ്രകാരത്തിനൊരുതരം. ഇങ്ങനെയുള്ള നാലുതരം പ്രത്യയങ്ങൾക്കു വരുന്ന മാററം കൊണ്ടാണു് അവ പത്തു തരത്തിലുണ്ടെന്നു തോന്നുന്നതു്. ദശലകാരങ്ങളെന്നു പറയാറുണ്ടെങ്കിലും അവയിലൊന്നായ लेट् വേദകാലത്തോടുകൂടി പ്രയോഗമററതിനാൽ ഇന്നു് ഒമ്പതെണ്ണമേ പ്രചാരത്തിലുള്ളു. പക്ഷേ ലിങ്ങ് രണ്ടുതരമുള്ളതുകൊണ്ടു് മൊത്തത്തിൽ പത്തു ലകാരങ്ങളുന്നും പ്രചാരത്തിലുണ്ടു്- വ്യക്തമാക്കാം. വൎത്തമാനകാല (लट्) ത്തിന്റേയും ഭാവികാല(लृट्)ത്തിന്റേയും നിഷ്പാദനരീതിയൊന്നു നോക്കുക.

पठति (വൎത്തമാനം) पठिष्यति (ഭാവി).

ഇതിൽ ഭാവിരൂപത്തിൽ കാണുന്ന വ്യത്യാസം വൎത്തമാനരൂപത്തിന്റെ നടുക്കു് ഒരു 'इष्य' കടന്നുകൂടീട്ടുള്ളതാണല്ലോ. അതുകൊണ്ടു ഇതു് രണ്ടംശങ്ങൾ കൂട്ടിയൊട്ടിച്ചതാണെന്നൂഹിക്കാം. पठ्+इष्यति। दीव्यतिगणത്തിൽ इष എന്നൊരു ധാതുവുണ്ടു്, പോവുക എന്നൎത്ഥത്തിൽ. सः पठिष्यति എന്നത ന്നു് അവൻ പഠിക്കാൻ പോവുന്നുഎന്നൎത്ഥം. അങ്ങനെ അതു് ഭാവ്യൎത്ഥം തോന്നിക്കുകയാണു്. He is going to study എന്നൎത്ഥം തന്നെ. അതു പറഞ്ഞതിനുശേഷമാണല്ലോ പഠനം നടക്കുന്നതു്. അതുകൊണ്ടതു ഭാവികാലമാണെന്നു കിട്ടിക്കൊള്ളും. ഇംഗ്ലീഷിൽ നിലവിലുള്ള ഭാവികാലം തന്നെ ഇങ്ങനെ ഏച്ചുകൂട്ടി അൎത്ഥം തോന്നിക്കുന്നതാവാം. Will എന്നതിന്നു് ആഗ്രഹം എന്നൎത്ഥമണല്ലോ. അതു് ഖിലധാതുവാണു്. Will, willing എന്നിങ്ങനെ അപൂൎവ്വം ചില രൂപമേ അതിനിന്നു് പ്രചാരത്തിലുള്ളു. will go എന്നതിന്നു് പോകാനാഗ്രഹിക്കുന്നു എന്നാകുമൎത്ഥം. Let me go എന്നതിനെപ്പോലെ സന്തത സാഹചര്യം കൊണ്ടു് To എന്ന Preposition ഉപയോഗിക്കാതായതാവാം. അങ്ങനെ മററു ധാതുവിന്റെ സഹായം കൊണ്ടാണു് ഇംഗ്ലീഷിൽ ഭാവികാലാൎത്ഥമുണ്ടാകുന്നതെന്നൂഹിക്കാം, സംസ്കൃതത്തിലും ഈ സമ്പ്രദായം തന്നെയാണംഗീകരിച്ചതെന്നു തോന്നുന്നു. दास्यति, पास्यति മുതലായവയിൽ 'इ' ലോപിച്ചതാവാം. അല്ലെങ്കിൽ ഇതേ അൎത്ഥത്തിൽ മറേറതെങ്കിലും ധാതു ആവാം.

ലങ് എന്നൊരു ഭൂതകാല രൂപം സാർവ്വധാതുകങ്ങളിൽ നാം ...ിച്ചുകഴിഞ്ഞു. ലുങ്, ലിട് എന്നീ ലകാരങ്ങളും ഭൂതകാലാൎത്ഥത്തിലേ പ്രയോഗിക്കുക. ഈ രണ്ടു ലകാരങ്ങളുടെയും പ്രക്രിയ വളരെ ...കീൎണ്ണമാണു്. ഇവയുടെ രൂപനിഷ്പാദനം വളരെ വിഷമമാണെങ്കിലും രൂപമിന്നതാണെന്നു കണ്ടുപിടിക്കാനെളുപ്പമാണു്. അതേ ഇവിടെ ഉദ്ദേശിക്കുന്നുള്ളു. ലുങ്ങിൽ ലങ്ങിലെന്നപോലെ ധാതുവിന്റെ മുമ്പു് अ എന്ന വൎണ്ണം ചേൎന്നു കാണാം. ഏറെക്കുറെ ലങ്ങിന്റെ പ്രത്യയങ്ങൾ തന്നെ ചേൎന്നിരിക്കും. ചില ധാതുക്കളുടെ പ്രഥമപുരുഷ ബഹുവചന പ്രത്യയം उः എന്നായിക്കാണാം. ചിലധാതുക്കളുടെയും പ്രത്യയത്തിന്റെയും ഇടക്കു് स् എന്നോ इष् എന്നോ ചേൎന്നു കാണും. ഷകാരസംസൎഗ്ഗംകൊണ്ടു് പ്രത്യയത്തിലെ തകാരം ടകാരമായി इष्टाम् എന്നെല്ലാമായി മാറും. വിശേഷവിധികളെല്ലാം വിസ്തരിച്ചു മേലാൽ വിവരിക്കും. സ്വരൂപബോധനത്തിന്നുമാത്രം ചില രൂപങ്ങൾ കൊടുക്കുന്നു.

### लुङ् (भूतकालः)

| | | | | | |
|---|---|---|---|---|---|
| वद्(പറയുക) | | | वन्द्(വന്ദിക്കുക) | | |
| १ अवादीत् | अवादिष्टाम् | अवादिषुः | अवन्दिष्ट | अवन्दिषातां | अवन्दिषत |
| अवादीः | अवादिष्टं | अवादिष्ट | अवन्दिष्ठाः | अवन्दिषाथां | अवन्दिध्वम् |
| अवादिषम् | अवादिष्व | अवादिष्म | अवन्दिषि | अवन्दिष्वहि | अवन्दिष्महि |
| भू(ഭവിക്കുക) | | | कृ(ചെയ്യുക) | | |
| २ अभूत् | अभूताम् | अभूवन् | अकृत | अकृषाताम् | अकृषत |
| अभूः | अभूतम् | अभूत | अकृथाः | अकृषाथाम् | अकृढ्वम् |
| अभूवम् | अभूव | अभूम | अकृषि | अकृष्वहि | अकृष्महि |
| या (പോവുക) | | | जन् (ജനിക്കുക) | | |
| ३ अयासीत् | अयासिष्टाम् | अयासिषुः | अजनिष्ट | अजनिषातां | अजनिषत |
| अयासीः | अयासिष्टम् | अयासिष्ट | अजनिष्ठाः | अजनिषाथां | अजनिध्वम् |
| अयासिषम् | अयासिष्व | अयासिष्म | अजनिषि | अजनिष्वहि | अजनिष्महि |
| धा (ധരിക്കുക) | | | धा (ധരിക്കുക) | | |
| ४ अधात् | अधाताम् | अधुः | अधित | अधिषाताम् | अधिषत |
| अधाः | अधातम् | अधात | अधिथाः | अधिषाथां | अधिध्वम् |
| अधाम् | अधाव | अधाम | अधिषि | अधिष्वहि | अधिष्महि |

### लिट् ഭൂതകാലം

ലിട്ടിൽ ജുഹോത്യാദിഗണധാതുക്കൾക്കെന്നപോലെ ഇരട്ടിപ്പു വരും

ഈ പ്രക്രിയയ്ക്കു് അഭ്യാസകാര്യമെന്നാണു് **പേർ. ഇതി**ന്റെ സമ്പ്രദായം ഒന്നു താരതമ്യപ്പെടുത്തി വ്യക്തമാക്കാം. പപ്പടം, വെവ്വേറെ, കെങ്കേമം മുതലായ പദങ്ങൾ പട, വേറെ,കേമം **എന്നീ** പദങ്ങൾ ഇരട്ടിച്ചു വരുന്നവയാണെന്നു മനസ്സിലാക്കാം. പട പട, വേറെ വേറെ, കേമം കേമം എന്ന പദങ്ങളുടെ ആമ്രേഡിത (ഇരട്ടിച്ച) രൂപങ്ങളെ ഒററപ്പദമാക്കിയതാണവ. അവയ്ക്കു വരുന്ന വികാരമിതാണു്. ആദ്യത്തെ അംശത്തിലെ ആദിസ്വരം വരെയുള്ള ഒരു വർണ്ണം നിർത്തി ബാക്കി ലോപിക്കുന്നു. ആദ്യത്തെ സ്വരം ഹ്രസ്വമാകുന്നു. ദ്വിത്വം വരുന്നു. പടപട, പപട, പപ്പടം, വേറെ വേറെ, വേവേറെ, വെവേറെ, വെവ്വേറെ. ഏതാണ്ടിതുപോലെത്തന്നെയാണു് സംസ്കൃതത്തിലെ അഭ്യാസപ്രക്രിയയും. ധാതുആദ്യമിരട്ടിക്കും. ആദ്യാംശത്തിൽ മിക്കവാറും ആദ്യവ്യഞ്ജനവും ആദിസ്വരവും മാത്രമവശേഷിക്കും. ആദ്യാംശത്തിനു് അഭ്യാസമെന്നുപേർ അതിലെ സ്വരത്തിനു് ഹ്രസ്വം വരും. ക, ഖ എന്നിവ ചകാരവും, ഗ, ഘ, ഹ എന്നിവ ജകാരവുമാകുമെന്നതു് സംസ്കൃതത്തിൽ വിശേഷമാണു്. കെങ്കേമമെന്നതു് സംസ്കൃതമായിരുന്നെങ്കിൽ ചെങ്കേമമാകുമെന്നർത്ഥം.

ലിട്ടിന്റെ അർത്ഥം പരോക്ഷഭൂതമാണു്. യുഗങ്ങൾക്കുമുമ്പു് നടന്ന സംഗതികൾ പറയാനാണിതുപയോഗിക്കുന്നതു്. അപ്പോൾ അതിന്റെ മദ്ധ്യമപുരുഷനും ഉത്തമപുരുഷനും പ്രയോഗിക്കേണ്ട സന്ദർഭം വരില്ല. യുഗങ്ങൾക്കു മുമ്പു് ഞാൻ ഒരു സംഗതി പ്രസ്താവിക്കുക സാദ്ധ്യമല്ലല്ലോ. അതുപോലെ യുഗങ്ങൾക്കു് മുമ്പു് നിങ്ങൾ കേൾപ്പാനുമുണ്ടാവില്ലല്ലോ. അതുകൊണ്ടു് പ്രഥമപുരുഷനേ പ്രയോഗിക്കേണ്ടിവരുന്നുള്ളു. **शकुन्तला दुष्यन्तं ददर्श** എന്നു് പറയാം, പക്ഷേ **अहं त्वां ददर्श** എന്നു പറയാറില്ല. നാരായണീയത്തിൽ ഗുരുപവനപുരാധീശനെ സംബോധന ചെയ്തു പറയുന്ന സന്ദർഭത്തിൽ ഭട്ടതിരി മദ്ധ്യമപുരുഷൻ പ്രയോഗിച്ചു കാണുന്നതു് ഒരു വ്യത്യസ്തതയാണു്

लिट् (परोक्षभूतः)

| परस्मैपदप्रत्ययाः | | | आत्मनेपदप्रत्ययाः | | |
|---|---|---|---|---|---|
| अ | अतुः | उः | ए | आते | इरे |
| *थ | अथुः | अ | से | आथे | ध्वे |
| अ | व | म | ए | वहे | महे |

* *വ്യഞ്ജനത്തിൽ തുടങ്ങുന്ന മിക്ക ആദ്ധധാതുകപ്രത്യയങ്ങളുടേയും മുമ്പ് इ എന്നു ചേർന്നുകാണും. അങ്ങനെ* थ, म, से, ध्वे *മുതലായവ* इथ इम इषे इध्वे *എന്നെല്ലാമാവും.*

| | | | | | |
|---|---|---|---|---|---|
| १ लिलेख | लिलिखतुः | लिलिखुः | बभाषे | बभाषाते | बभाषिरे |
| लिलेखिथ | लिलिखथुः | लिलिख | बभाषिषे | बभाषाथे | बभाषिध्वे |
| लिलेख | लिलिखिव | लिलिखिम | बभाषे | बभाषिवहे | बभाषिमहे |
| २ पपाठ | पेठतुः | पेठुः | रेमे | रेमाते | रेमिरे |
| पेठिथ | पेठथुः | पेठ | रेमिषे | रेमाथे | रेमिध्वे |
| पपाठ | पेठिव | पेठिम | रेमे | रेमिवहे | रेमिमहे |

ചില വ്യത്യസ്തരൂപങ്ങളുടെ പ്രഥമപുരുഷൻ മാത്രം.

| | | | | | |
|---|---|---|---|---|---|
| ३ कृ-चकार | चक्रतुः | चक्रुः | चक्रे | चक्राते | चक्रिरे |
| ४ नी-निनाय | निन्यतुः | निन्युः | निन्ये | निन्याते | निन्यिरे |
| ५ पा-पपौ | पपतुः | पपुः | पपे | पपाते | पपिरे |
| ६ क्षिप्-चिक्षेप | चिक्षिपतुः | चिक्षिपुः | चिक्षिपे | चिक्षिपाते | चिक्षिपिरे |

## लृङ्

കാര്യകാരണഭാവമുള്ള സംഭവങ്ങ‌ൾ സങ്കല്പിക്കുമ്പോഴാണ് लृङ ന്നു പ്രയോഗിക്കാനുള്ള സന്ദർഭമുണ്ടാവുക. ''വിളക്കു് കൊളുത്തിയെങ്കിൽ വായിക്കാമായിരുന്നു.'' ഇവിടെ വായിക്കുകയെന്നതിന്റെ കാരണമാണ് വിളക്കു കൊളുത്തുക, പക്ഷേ വായിക്കലും കൊളുത്തലും സങ്കല്പമാണ്. രണ്ടുസംഗതിയും നടന്നിട്ടില്ലെന്നർത്ഥം. ഇവിടെ സങ്കല്പാർത്ഥമുണ്ടാക്കുന്നതു് ഒരു പ്രത്യേക രീതിയിലാണ്. ഭൂതകാലത്തിന്റെയും ഭാവിയുടെയും ചിഹ്നങ്ങൾ ഒന്നിച്ചൊട്ടിച്ചു ചേർക്കുമ്പോഴാണ് ഈ അർത്ഥമുണ്ടാവുന്നതു്.

अ എന്ന ഭൂതകാലചിഹ്നം लങ്ങിലെന്നപോലെ ധാതുവിന്റെ മുമ്പിൽ ചേർക്കുക, इष्य എന്ന ഭാവികാലചിഹ്നം लृट् ലെപ്പോലെ ധാതുവിന്നു ശേഷവും ചേർക്കുക, പിന്നെ ലങ്ങിന്റെ പ്രത്യയങ്ങളും മുറയ്ക്കുചേർക്കുക.

## लृङ्

| परस्मैपदम् | | | आत्मनेपदम् | | |
|---|---|---|---|---|---|
| अ+दा + स्य+त्= अदास्यत् | | | अ+दा + स्य+त = अदास्यत | | |
| अदास्यत् | अदास्यतां | अदास्यन् | अदास्यत | अदास्येतां | अदास्यन्त |
| अदास्यः | अदास्यतं | अदास्यत | अदास्यथाः | अदास्येथां | अदास्यध्वं |
| अदास्यं | अदास्याव | अदास्याम | अदास्ये | अदास्यावहि | अदास्यामहि |

ഭൂതഭാവികൾ ഒട്ടിച്ചുചേർത്തു് സങ്കല്പാർത്ഥം തോന്നിക്കുന്ന രീതി പല ഭാഷകളിലും നിലവിലുണ്ടു്.

1 He would have gone there 2 राम अपने यहां पहुंचा होगा
3 यदिह्यायाचिष्यमदास्यदच्युतः । 4 രാമൻ വീട്ടിലെത്തിയിരിക്കും.

ഇവിടെ ഇംഗ്ലീഷിലെ സങ്കല്പാർത്ഥമുണ്ടാക്കുന്നതു് ഭാവിപ്രത്യയത്തിൻെറ സ്ഥാനത്തു നില്ക്കുന്ന Will എന്നതിനെ ഭൂതമാക്കി മാററിയിട്ടാണല്ലോ. ഭൂതഭാവികൾ ഒരേ പോയിൻറിൽ നിൽക്കുക യഥാർത്ഥമല്ല. വെറും സങ്കല്പമാണു്. അങ്ങനെത്തന്നെ 'पहूँचा' ഭൂതം. 'होगा' ഭാവി. ഇവരണ്ടും കൂടിച്ചേരുമ്പോൾ സങ്കല്പമായി മാറുന്നു. 'എത്തി' ഭൂതം, 'ഇരിക്കും' ഭാവി. അവിടേയും സങ്കല്പാർത്ഥം തന്നെ. 'अयाचिष्यम्' 'अदास्यत्' എന്ന രണ്ടു് ക്രിയകളിലേയും മട്ടിതുതന്നെ. ഞാൻ (കുചേലൻ) യാചിച്ചിരുന്നെങ്കിൽ ഭഗവാൻ തരുമായിരുന്നു. (यदि हि अयाचिष्यं अदास्यत् अच्युतः)

लृङ् ൻെറ സ്ഥാനത്തു്, അതേ അർത്ഥത്തിൽ വിധിലിങ്ങു് ധാരാളമുപയോഗിച്ചു കാണുന്നുണ്ടു്. ഈ അർത്ഥത്തിൽ ലിങ്ങിനാണു് लृङ् നേക്കാൾ കൂടുതൽ പ്രചാരവും, സങ്കല്പാർത്ഥമടക്കമുള്ള പ്രകാരാർത്ഥങ്ങളെല്ലാം ലിങ്ങുകൊണ്ടു് സിദ്ധിക്കുന്നതിനാൽ ലിങ്ങിലെ രൂപങ്ങൾക്കു് കൂടുതൽ പ്രാധാന്യം കൊടുക്കേണ്ടതാണു്.

---

## അഭ്യാസം

1 पा, स्था, दृश्, मुच्, गम्, शम् എന്നിവയുടെ लङ् ലെ പ്ര. പു. രൂപങ്ങളെഴുതുക.

2 താഴെക്കാണുന്ന ക്രിയകളുടെ ധാതു, ലകാരം, പദം, പുരുഷൻ, വചനം എന്നിവ എഴുതുക.

१) लभस्व । २) अयाचत । ३) वर्तेत । ४)जायेते । ५)अयतिष्यत ।
६) पास्यति । ७) सृजति । ८) अर्चेत् । ९ चक्रन्द । १० पिबेत् ।

3 അംശങ്ങൾ വിഘടിപ്പിച്ചെഴുതുക (ഉദാ-- पश्यति--दृश्+अ+ति ।

१) अपीडयत् २) आदास्यन् । ३) धाविष्यथः । ४) अस्पृहयिष्यत ।
५) ननाद । ६) क्षिपेयम् । ७) चक्रन्दुः । ८) दण्डयत ।
९) अमज्जत । १०) असृजम् ।

4 തർജ്ജമ ചെയ്യുക,

दशरथस्य तिस्रो भार्या आसन् । तासु कौसल्या रामं असूत । कैकेयी भरतम्, सुमित्रा लक्ष्मणशत्रुघ्नौ च । ते कुमाराः क्रमेण ववृधिरे । एकदा विश्वामित्रः दशरथस्य राजधानीमविशत् । नृपो मुनिं कुसुमैरपूजयत् । मुनिः सिंहासने उपाविशत् एवमचिन्तयत् च । यदि रामलक्ष्मणौ यज्ञस्य रक्षणाय याचेय तर्हि नृपो महयं तौ यच्छेत् किम् ?नृपस्तौ नादास्यत् तर्हि यागः निर्विघ्नो नाभविष्यत् । अन्ते मुनिर्नृपम् रामलक्ष्मणौ ययाचे । दशरथः मुनेः वचनेन दुखितोऽभवत् ।"कुमारौआश्रमं गत्वा किं करिष्यतः? राक्षसानाम् दर्शनेन तौ भीतौ भवेताम् । कथमहं तौ मुनये यच्छेयम् । " एवं चिन्ताकुलोऽपि दशरथः मुनिवराय पुत्रावदिशत् ।(तिस्रः=മൂന്നു്)

വിശ്വാമിത്രൻ കുമാരന്മാരോടുകൂടെ ആശ്രമത്തിൽ പ്രവേശിച്ചു മുനികുമാരന്മാർ അത്ഭുതത്തോടെ രാജകുമാരന്മാരെ കണ്ടു. മഹർഷി യാഗമാരംഭിച്ചു. യാഗാഗ്നി ആശ്രമപരിസരത്തിൽ തിളങ്ങി. രാക്ഷസന്മാർ ആകാശത്തിലൂടെ വന്നു. അവർ മഹർഷിമാരെ ഉപദ്രവിച്ചു എന്തുചെയ്യണമെന്നു് അവർ ചിന്തിച്ചു. "രാക്ഷസന്മാരുടെ ഉപദ്രവം കൊണ്ടു് ഞങ്ങൾ മരിക്കും ഞങ്ങളെ ആരും രക്ഷിക്കയില്ല." അവർ ഉറക്കെ വിലവിളിച്ചു. അപ്പോൾ ശ്രീരാമൻ വില്ലിൽ നിന്നു് അമ്പു വിട്ടു. രാക്ഷസരിൽ ചിലർ ഓടി. അവരിലൊരാളാണു് മാരീചൻ

(**किम्** ശബ്ദത്തോടുകൂടി **चित् चन अपि** എന്നിവയിൽ ഏതെങ്കിലും ഒന്നു ചേർന്നാൽ സന്ദർഭമനുസരിച്ചു് ഒരു, കുറെ, ചില എന്നിങ്ങനെയുള്ള അർത്ഥം കിട്ടും. **कः+चन=कश्चन, कश्चित् ,कोपि=** ഒരാൾ. **कश्चन नरः** =ഒരുമനുഷ്യൻ. വിശേഷ്യത്തിന്റെ ലിംഗവചനവിഭക്തികളനുസരിച്ചു് അവ മാറുകയും ചെയ്യും=**केषुचित् दिनेषु**, ചില ദിവസങ്ങളിൽ. **कयाचन वनितया** = ഒരു വനിതയാൽ എന്നിങ്ങനെ.
**तिस्रः** =മൂന്നു്. **गत्वा** = പോയിട്ടു്. **आरभत**= ആരംഭിച്ചു. **असूत**= പ്രസവിച്ചു. **ते**= അവർ **व्यलसत्** = തിളങ്ങി. **एकदा** =ഒരിക്കൽ. **उच्चैः**= ഉറക്കെ. **अर्दयत्**= ഉപദ്രവിച്ചു. **यदि तर्हि**=എങ്കിൽ. **चेत्**=എങ്കിൽ. **अक्रन्दत्** = നിലവിളിച്ചു.

കാര്യകാരണഭാവം കാണിക്കാൻ സംസ്കൃതത്തിൽ **यदि--तर्हि** എന്നോ **चेत्** എന്നോ പ്രയോഗിക്കുന്നു. പക്ഷേ രണ്ടിൽേറയും പ്രയോഗത്തിലല്പം വ്യത്യാസമുണ്ടു്. കാര്യകാരണഭാവം രണ്ടു വാക്യങ്ങളുടെയാണല്ലോ വരുക. മഴ പെയ്യെങ്കിൽ ഉഷ്ണം ശമിക്കുമായിരുന്നു. എന്നവാക്യത്തിൽ മഴ പെയ്യുക കാരണവും ഉഷ്ണം ശമിക്കുക കാര്യവുമാണു്. ഇതിൽ ആദിമ വാക്യത്തിന്റെ മുമ്പിൽ **यदि** ചേർക്കുക; അന്ത്യവാക്യത്തിനു മുമ്പിൽ **तर्हि**യും ചേർക്കുക. അപ്പോൾ **यदि मेघः अवर्षिष्यत् तर्हि उष्णं अशमिष्यत्** എന്നോ **यदि मेघः वर्षेत् तर्हि उष्णं शाम्येत्** എന്നോ ആവും വാക്യം. **चेत्** എന്നു ചേർക്കുന്നതു് രണ്ടു വാക്യങ്ങളുടേയും മദ്ധ്യത്തിലാണു്. **मेघः अवर्षिष्यत् चेत् उष्णम् अशमिष्यत्। यदि–तर्हि** എന്നിവയെ ഒററപ്പെടുത്തിയും പ്രയോഗം കാണാറുണ്ടു്. **यदि ह्ययाचिष्यं मदास्यदच्युतः।** ഈ പദങ്ങളുടെ പരസ്പര ബന്ധം നിമിത്തം ഇവയിൽ ഏതെങ്കിലുമൊന്നു് പ്രയോഗിച്ചാൽതന്നെ മറേറതു് അവിടെയുണ്ടെന്നു ഊഹിച്ചുകൊള്ളും. **कुसुमानि विकसेयुः तर्हि सौरभ्यं प्रसरेत् ।**)

5 രണ്ടു പദങ്ങളിലേയും **लङ्, लिङ्, लोट्** എന്നീ ലകാരങ്ങൾ മൃഷ്ടപാഠ്യമാക്കുക.

---

# ദിവസം പത്ത്

## (വിശേഷണം — വ്യഞ്ജനാന്തശബ്ദങ്ങളുടെ രൂപങ്ങൾ)

സ്വരാന്തശബ്ദങ്ങളുടെ വിഭക്തിരൂപമുണ്ടാക്കാൻ ഏഴാം ദിവസം നാം പഠിച്ചുകഴിഞ്ഞു. ഇന്നു നമുക്കു് വ്യഞ്ജനാന്തശബ്ദങ്ങളുടെ രൂപമുണ്ടാക്കാൻ പഠിക്കാം. राजा, अणिमा, महिमा മുതലായ ശബ്ദങ്ങൾ പ്രഥമാ ഏകവചനത്തിൽ ആകാരാന്തമായാണു് കാണുന്നതു്. करी, धनी, विद्यार्थी മുതലായ ശബ്ദങ്ങൾ ഈകാരാന്തമാണെന്നാണു് തോന്നുക. പക്ഷേ അവയെല്ലാം യഥാർത്ഥത്തിൽ राजन्, अणिमन्, महिमन्' करिन्, धनिन्, विद्यार्थिन् എന്നിങ്ങനെ നകാരാന്തങ്ങളാണു്. 'यथा राजा तथा प्रजा' എന്നതിൽ राजा നകാരാന്തവും प्रजा ആകാരാന്തവുമാണു്. ഇതെല്ലാം ആശയക്കുഴപ്പത്തിന്നു കാരണമായേക്കാം. അതിനാൽ ഇത്തരം ശബ്ദങ്ങളെപ്പററി അല്പം വിശദീകരണം ഇവിടെ ആവശ്യമാണു്.

ഇത്തരം ശബ്ദങ്ങളിലേയ്ക്കു കടക്കുംമുമ്പു് ചില അപൂർണ്ണക്രിയകളും (കൃദന്തങ്ങൾ) വിശേഷണങ്ങളും തമ്മിലുള്ള വ്യത്യാസം അറിഞ്ഞിരിക്കേണ്ടതുണ്ടു്. ഒരു വിശേഷ്യത്തെ, അതു നാമമോ ക്രിയയോ ആയിക്കൊള്ളട്ടേ, എന്തെങ്കിലും ഒരു പ്രത്യേകതയെ മുൻനിർത്തി അതിന്റെ സമുദായത്തിൽനിന്നു് വേർതിരിച്ചു കാണിക്കാനാണു് വിശേഷണമുപയോഗിക്കുന്നതു്. നാമൊരു സ്റ്റേഷനറിക്കടയിൽ കയറിച്ചെല്ലുന്നു. ഒരു പേന വാങ്ങണം. നാം പീടികക്കാരനോടു് ചോദിക്കുന്നു.

''ഒരു പേന വേണമല്ലോ.''

പല നിറത്തിലുള്ള പേനകളിൽനിന്നു് പീടികക്കാരൻ ഒരു പേന എടുത്തുകാട്ടുന്നു.

''ഒരു കറുത്ത പേന.'' നാമാവശ്യപ്പെടുന്നു.

അയാൾ കറുത്ത പേന എടുത്തു കാട്ടുന്നു. വില പറയുന്നു. വാങ്ങുന്നു, നാം തിരിച്ചു പോരുന്നു.

ഇവിടെ നമുക്കൊന്നാലോചിക്കാനുണ്ടു്. പീടികക്കാരൻ പല നിറത്തിലുള്ള പേനകളിൽ നിന്നു നാം വാങ്ങിയ പേന തിരഞ്ഞെടുത്തു തരുവാൻ കാരണമെന്തു്? കറുത്ത എന്ന പദം പറഞ്ഞതുകൊണ്ടാണല്ലോ. ആ പദമാണു് പേനയുടെ സമുദായത്തിൽനിന്നു് ഒന്നിനെ വേർതിരിച്ചെടുക്കാൻ കാരണമായതു്. അതാണു് വിശേഷണം അതുകൊണ്ടു് 'കറുത്ത' വിശേഷണമായി.

നാമിപ്പോൾ ഒരു ഗ്രൌണ്ടിൽ കളി കാണുകയാണു്.

''എൻെറ അനുജനാണെടോ ആ കുട്ടി.''

''ഏതു കുട്ടി?''

''ആ ഓടുന്ന കുട്ടി.''

ഇവിടെ 'ഓടുന്ന' എന്ന പദമാണു് കുട്ടികളുടെ കൂട്ടത്തിൽ നി ന്നു് ആ ഒരു കുട്ടിയെ വേർതിരിച്ചുകാട്ടുന്നതു്. അതുകൊണ്ടു് അതു വിശേഷണമാണു്, പക്ഷേ ഈ രണ്ടു വിശേഷണങ്ങൾക്കും തമ്മിൽ ല്ലം വ്യത്യാസമുണ്ടു്. കറുത്ത പേന എന്നിടത്തു് കറുത്ത എന്ന പദ ഗുണരൂപത്തിലാണ് പേനയെ വിശേഷിപ്പിക്കുന്നതു്. ഓടുന്ന കുട്ടി എന്നതിൽ ഓടുന്ന എന്ന പദം ക്രിയാരൂപത്തിലാണു് കുട്ടിയെവിശേ ഷിപ്പിക്കുന്നതു്. ഇതിൽ ഗുണരൂപത്തിൽ അതായതു് എന്തെങ്കിലു വിശേഷത കാണിച്ചു് നാമത്തെ വിശേഷിപ്പിക്കുന്നതു് വിശേഷ ണം. നാമത്തിൻെറ പ്രവൃത്തി കാണിച്ചു് വിശേഷിപ്പിക്കുന്ന അ പൂർണ്ണക്രിയ കൃദന്തം. വലിയ വീടു്, ചെറിയ കുളം, നല്ല മനുഷ്യൻ-മു ലായവയിലെ ആദ്യത്തെ പദങ്ങൾ വിശേഷണങ്ങൾ. ഉദിക്കുന്ന സ ര്യൻ, പാടിയ കുട്ടി, വരുംകാലം മുതലായവയിലേതു് കൃദന്തവും,

വിശേഷണങ്ങളും അവയുടെ വിശേഷ്യങ്ങളായ നാമങ്ങളും പ രസ്പരം ലിംഗവചനങ്ങളിൽ പൊരുത്തപ്പെടണമെന്ന നിയമം ഹി ന്ദിയിലുണ്ടല്ലോ. **छोटा लड़का, छोटी लड़की । जाता लड़का, जाते लड़के** സംസ്കൃതത്തിൽ അവയ്ക്കു് വിഭക്തിയിലും പൊരുത്തം വേണമെ ന്നതാണു് പ്രത്യേകത. നാമത്തെ ക്രിയാരൂപത്തിൽ വിശേഷിപ്പി ക്കുന്ന കൃദന്തം വിശേഷണമാണെന്നു വ്യക്തമായല്ലോ. അതുകൊണ്ടു വിശേഷ്യമായ നാമത്തിൻെറ ലിംഗവചനവിഭക്തികൾ അവയ്ക്കു ചേർക്കണം.

അപൂർണ്ണക്രിയകൾ കാലം പ്രകാരം എന്നിവ പ്രമാണിച്ചു് പല വിധമുണ്ടു്. അവയിൽ പ്രധാനമായ മൂന്നെണ്ണം വ്യഞ്ജനാന്തമാണു് വർത്തമാനകാലത്തിലെ **शतृ** പ്രത്യയം. ഭൂതകാലത്തിലെ **क्तवतु** പ്രത്യ യവും **क्वसु** പ്രത്യയവും. ഈ മൂന്നു പ്രത്യയങ്ങളിലും അവശേഷിക്കു ന്ന അംശങ്ങൾ **अत्, तवत्, वस्** എന്നിവയാണു്. ഇവയിൽ അവസാ നത്തെ രണ്ടും ചില ധാതുക്കളോടു ചേർക്കുമ്പോൾ **इतवत् इवस्** എന്നി ങ്ങനെ ഒരു ഇകാരം മുമ്പു ചേർന്നതായും കാണാം. **हसत्**= ചിരിക്കുന്ന **हसितवत् जिहसिवस्**=ചിരിച്ച. ഈ മൂന്നുരൂപവും വ്യഞ്ജനത്തിലവസാ നിക്കുന്നു. **गच्छत्, गतवत्, जग्मिवस्** ।

ഇനി നമുക്കു് വ്യഞ്ജനാന്തശബ്ദങ്ങളുടെ വിഭക്തിരൂപപ്രക്രിയ യിലേയ്ക്കു കടക്കാം. രണ്ടാം ദിവസം **शरद्** എന്ന വ്യഞ്ജനാന്തശബ്ദ

ത്തിൻെറ മാതൃക നാം കണ്ടു കഴിഞ്ഞു. പദങ്ങളോടു നേരിട്ടു അതാതു് പ്രത്യയങ്ങരം ചേക്കുക. അങ്ങനെ ചേക്കുമ്പോരം വലിയ വ്യത്യാസ മൊന്നും വരുന്നതായിക്കാണുന്നില്ല. വ്യഞ്ജനാന്തങ്ങളായ രണ്ടു പദ ങ്ങളുടെ വിഭക്തിരൂപംകൂടി താഴെ കൊടുക്കുന്നു.

| चकारान्तः 'वाच्' शब्दः | | | शकारान्तः 'दिश्' शब्दः | | |
|---|---|---|---|---|---|
| वाक् | वाचौ | वाचः | दिक् | दिशौ | दिशः |
| वाचम् | वाचौ | वाचः | दिशम् | दिशौ | दिशः |
| वाचा | वाग्भ्याम् | वाग्भिः | दिशा | दिग्भ्याम | दिग्भिः |
| वाचे | वाग्भ्याम् | वाग्भ्यः | दिशे | दिग्भ्याम् | दिग्भ्यः |
| वाचः | वाग्भ्याम् | वाग्भ्यः | दिशः | दिग्भ्याम् | दिग्भ्यः |
| वाचः | वाचोः | वाचाम् | दिशः | दिशोः | दिशाम् |
| वाचि | वाचोः | वाक्षु | दिशि | दिशोः | दिक्षु |

**वाच्, दिश्** എന്നീ രണ്ടു പദങ്ങളിലും കാര്യമായ വ്യത്യാസമൊന്നും കാണുന്നില്ല. ചകാര ശകാരങ്ങരം കകാരമാകുന്നതു് സന്ധികാര്യമാണു്. പക്ഷേ മേൽ വിവരിച്ച കൃദന്തങ്ങളായ മൂന്നു വ്യഞ്ജനാന്ത ശബ്ദങ്ങളുടെ രൂപനിഷ്പാദനത്തിൽ ദ്വിതീയാ ദ്വിവചനം വരെ അല്പം വ്യത്യാസമുണ്ടു്. മൂന്നിൻേറയും അന്ത്യവർണ്ണത്തിൻെറ മുമ്പായി **न्** എന്നൊരു വർണ്ണം വന്നു ചേരും. അങ്ങനെ **अत्, तावत्, वस्** എന്നിവ **अन्त्, तवन्त्, वन्स्** എന്നായിമാറും. പ്രഥമാ ഏകവചനത്തിൽ അങ്ങനെ **हसन्त् स्, हसितवन्त् स्, जिहसिवन्स् स्**, എന്നാവും. സന്ധിനിയമത്താൽ അവസാനത്തെ സ്വരസഹായമില്ലാത്ത വ്യഞ്ജനങ്ങളെല്ലാം ലോപിച്ചു് **हसन्, हसितवान्, जिहसिवान्** എന്നിങ്ങനെയാവും. ഇവയിൽ അവസാനത്തെ രണ്ടിൻേറയും അന്ത്യമായ അകാരം പ്രഥമാ ഏകവചനത്തിൽ മാത്രം ദീർഘിക്കും. ഇനി നമുക്കു് അവയുടെ വിഭക്തി രൂപങ്ങളുമായി പരിചയപ്പെടാം.

ആദ്യത്തെ ഇനമായ **अत् (शतृ) पठ्, पा** എന്നീ ധാതുക്കളോടു ചേർത്തുദാഹരിക്കാം

तकारान्तः पुंलिगः

| पठत् शब्दः | | | पिबत् शब्दः | | |
|---|---|---|---|---|---|
| पठन् | पठन्तौ | पठन्तः | पिबन् | पिबन्तौ | पिबन्तः |
| पठन्तम् | पठन्तौ | पठतः | पिबन्तम् | पिबन्तौ | पिबतः |
| पठता | पठद्भ्यां | पठद्भिः | पिबता | पिबद्भ्यां | पिबद्भिः |
| पठते | पठद्भ्यां | पठद्भ्यः | पिबते | पिबद्भ्यां | पिबद्भ्यः |
| पठतः | पठद्भ्यां | पठद्भ्यः | पिबतः | पिबद्भ्याम् | पिबद्भ्यः |
| पठतः | पठतोः | पठताम् | पिबतः | पिबतोः | पिबताम् |
| पठति | पठतोः | पठत्सु | पिबति | पिबतोः | पिबत्सु |

അതുള്ള എന്ന അൎത്ഥത്തിൽ वत् എന്നൊരു പ്രത്യയം നാമ ങ്ങളോടുകൂടി ചേൎക്കാറുണ്ടെന്നു നാം തദ്ധിതപ്രകരണത്തിൽ പഠിച്ചു വല്ലോ. धनवत् =ധനമുള്ള. क्षमावत् =ക്ഷമയുള്ള. ഇകാര ഉകാരങ്ങൾക്കും ചില വ്യഞ്ജനങ്ങൾക്കും ശേഷം വരുന്ന वत् എന്നതിന്റെ വകാരം മകാരമാകും. बुद्धिमत्=ബുദ്ധിയുള്ള. सानुमत् = താഴ്വരയുള്ള. (പൎവ്വതം) ഇത്തരം ശബ്ദങ്ങളുടെ രൂപവും वत् പ്രത്യയാന്ത രൂപങ്ങൾ പോലെത്തന്നെയാണ്. പ്ര ഏകവചനത്തിൽ ദീൎഘം ഇത്തരം ശബ്ദ ങ്ങളുടെ വിശേഷമാണ്.

| तद्धित ''वत्'' | | | कृदन्त-''तवत'' | | |
|---|---|---|---|---|---|
| धनवान् | धनवन्तौ | धनवन्तः | कृतवान् | कृतवन्तौ | कृतवन्तः |
| धनवन्तम् | धनवन्तौ | धनवतः | कृतवन्तम् | कृतवन्तौ | कृतवतः |

ശേഷം पठत् ശബ്ദം പോലെ. महत् ശബ്ദത്തിന്റെ അന്ത്യസ ദ്വിതീയാ ദ്വിവചനം വരെ ദീൎഘിക്കും. മധ്യമ പുരുഷാൎത്ഥത്തിലു भवत् ശബ്ദം പ്രഥമയ്ക്കേകവചനത്തിൽ മാത്രം ദീൎഘിക്കും.

| | | | | | |
|---|---|---|---|---|---|
| महान् | महान्तौ | महान्तः | भवान् | भवन्तौ | भवन्तः |
| महान्तम् | महान्तौ | महतः | भवन्तम् | भवन्तौ | भवतः |

ജുഹോതി ഗണത്തിലെ शतृ പ്രത്യയാന്ത രൂപത്തിൽ മേൽ ണിച്ച നകാരം ചേരില്ല. अस् ധാതുവിന്റെ ആദ്യത്തെ അകാ ലോപിക്കും. अस+अत् · स + अत् = सत्

| | | | | | |
|---|---|---|---|---|---|
| ददत् | ददतौ | ददतः | सन् | सन्तौ | सन्तः |
| ददतम् | ददतौ | ददतः | सन्तम् | सन्तौ | सतः |

നകാരാന്തങ്ങൾ

അതുള്ള എന്ന അൎത്ഥത്തിൽ നാമത്തോടും അതു ചെയ്യുന്ന എ അൎത്ഥത്തിൽ ധാതുക്കളോടും इन् എന്ന പ്രത്യയം ചേൎക്കുന്നു. നാമ ങ്ങളോടു ചേൎക്കുമ്പോൾ അവയുടെ അന്ത്യസ്വരം ലോപിക്കും. ധാതു ങ്ങളോടു ചേൎക്കുമ്പോൾ സ്വരവികാരങ്ങൾ വരും.

| നാമം | ധാതു |
|---|---|
| धन+इन्=धनिन् | विद्+इन्=वेदिन् |
| शरीर+इन् = शरीरिन् | पुष्+इन्=पोषिन् |
| कर+इन्= करिन् | दृश्+इन्=दर्शिन् |
| यशस्+विन्=यशस्विन् | नी+इन्=नायिन् |
| धनुस्+विन्=धन्विन् | भू+इन्=भाविन् |
| वाक्+विन् = वाग्मिन् | कृ+इन्= कारिन् |
| तेजस्+विन्=तेजस्विन् | पठ+इन्=पाठिन् |

इन् പ്രത്യയം ചില നാമങ്ങളോടു ചേരുമ്പോൾ विन् मिन् എന്നെല്ലാമായി മാറുന്നതു് ശ്രദ്ധിക്കുക.

ഇനി മറെറാരു തരത്തിലുള്ള നകാരാന്തശബ്ദങ്ങൾ കൂടി വിവരിക്കാം. മുൻകാണിച്ചവ തദ്ധിതാന്തങ്ങളും കൃദന്തങ്ങളുമായനാമവിശേഷണങ്ങളാണു്. എന്നാൽ താഴെ പറയുന്നവ നാമങ്ങളാണു്. അതുകൊണ്ടു് അവയ്ക്കു് ലിംഗവ്യത്യാസം വരുന്നതല്ല. राजन् नामन् पूषन्. महिमन् മുതലായവ നകാരാന്ത നാമങ്ങളാണു്. ഇത്തരം നകാരാന്തങ്ങളുടെ പ്രക്രിയ താഴെ കാണിക്കാം.

വ്യഞ്ജന പ്രത്യയങ്ങൾക്കു മുമ്പിലുള്ള നകാരം ലോപിക്കും. नामन् + भ्याम् = नामभ्याम् । राजन् + सु = राजसु ഇത്തരം നകാരാന്ത നാമങ്ങളുടെ അന്ത്യമായ സ്വരം നപുംസകലിംഗ മൊഴികെ ദ്വിതീയാ ദ്വിവചനം വരെ ദീർഘിക്കും. പ്രഥമൈകവചനത്തിൽ राजन् + स . അന്ത്യവ്യഞ്ജനങ്ങൾ ലോപിച്ചു് അ ദീർഘിക്കുന്നു. राजा । करिन् स् करिन्, करी करिणौ करिणः । മററു ചില നകാരാന്തങ്ങളുടെ പ്രഥമൈക വചനം മാത്രമേ ദീർഘിക്കൂ. സ്വര പ്രത്യയങ്ങൾ ചേർക്കുമ്പോൾ അന്തിമ നകാരത്തിനു മുമ്പുള്ള അകാരം ലോപിക്കും. महिमन् + आ = महिम्ना । സപ്തമി ഏക വചനത്തിൽ ഈ നിയമം പാക്ഷികമാണു്. सीमन् + इ = सीम्नि. सीमनि ദ്വിതി. ബഹുവചനത്തിൽ राजन् + अः, राज्ञ् + अः । ഇവിടെ ജകാര സംസർഗ്ഗത്തിൽ നകാരം ഞകാരമായതാണു്. राज्ञ । (പര വർണ്ണം പൂർവ്വ വർണ്ണത്തിന്റെ ധർമ്മം സ്വീകരിക്കുന്ന ഈ സമ്പ്രദായം മററു ചില ദിക്കിൽ കൂടി കാണാം. पुष् + त = पुष्ट । द्विष् + तवत् = द्विष्टवत् । द्विष्ट्वा, दृष्ट (दृश् + त) ആദി.

### नकारान्तः

| 'धनिन्' शब्दः | | | 'महिमन्' शब्दः | | |
|---|---|---|---|---|---|
| धनी | धनिनौ | धनिनः | महिमा | महिमानौ | महिमानः |
| धनिनम् | धनिनौ | धनिनः | महिमानम् | महिमानौ | महिम्नः |
| धनिना | धनिभ्याम् | धनिभिः | महिम्ना | महिमभ्याम् | महिमभिः |
| धनिने | धनिभ्याम् | धनिभ्यः | महिम्ने | महिमभ्याम् | महिमभ्यः |
| धनिनः | धनिभ्याम् | धनिभ्यः | महिम्नः | महिमभ्याम् | महिमभ्यः |
| धनिनः | धनिनोः | धनिनाम् | महिम्नः | महिम्नोः | महिम्नाम् |
| धनिनि | धनिनोः | धनिषु | महिम्नि | महिम्नोः | महिमसु |

ഇവിടെ **धनिन** പ്ര. ഏ. മാത്രം ദീർഘിക്കുന്നു **पथिन** ദ്വി. ഏ വരെയും. **पथिन** (മാർഗ്ഗം) നകാരാന്ത ശബ്ദമേ ഒന്ന്. ദ്വിതീയാദ്വിവചനം വരെ അത് **पन्थान** എന്നാവും. അതിനുശേഷം സ്വരപ്രത്യയങ്ങൾ ചേക്കുമ്പോൾ **पथ्** എന്നാകും. സമാസത്തിൽ **पथिन** അകാരാന്തമാവും. ഉദാ:-- **राजपथः विषमपथस्य सज्जनपथान्** ।

| राजन् शब्दः | | | पथिन् शब्दः | | |
|---|---|---|---|---|---|
| राजा | राजानौ | राजानः | पन्थाः | पन्थानौ | पन्थानः |
| राजानम् | राजानौ | राज्ञः | पन्थानम् | पन्थानौ | पथः |
| राज्ञा | राजभ्यां | राजभिः | पथा | पथिभ्यां | पथिभिः |
| राज्ञे | राजभ्यां | राजभ्यः | पथे | पथिभ्यां | पथिभ्यः |
| राज्ञः | राजभ्यां | राजभ्यः | पथः | पथिभ्यां | पथिभ्यः |
| राज्ञः | राज्ञोः | राज्ञाम् | पथः | पथोः | पथाम् |
| राज्ञि | राज्ञोः | राजसु | पथि | पथोः | पथिषु |

സകാരാന്തങ്ങൾ.

സകാരാന്തശബ്ദങ്ങൾ താരതമ്യേന കുറവാണ്. **श्रेयस्, मनस्, यशस्, पयस्,** തുടങ്ങിയവ സകാരാന്തങ്ങളാണ്. സകാരാന്തശബ്ദങ്ങളുടെ പ്രക്രിയ വളരെ സരളമാണ്. പും. സ്ത്രീ. പ്രഥമൈകവചനത്തിൽ അന്ത്യസ്വരം ദീർഘിക്കും. വ്യഞ്ജനപ്രത്യയങ്ങൾ ചേരുമ്പോൾ വിസർഗ്ഗമാവുകയും വിസർഗ്ഗത്തിനു വരുന്ന വികാരങ്ങൾ വരികയും ചെയ്യും.

മറെറാരുതരം സകാരാന്തങ്ങളുണ്ടു്. അവയുടെ പ്രക്രിയകൾ അല്പം വ്യത്യസ്തമാണ്. **वस्** പ്രത്യയാന്തങ്ങളായ കൃദന്തശബ്ദങ്ങളാണവ. ഈത്തരം ശബ്ദങ്ങൾ പൂർണ്ണക്രിയയായ ലിട്ടിനു ബദലായ അപൂർണ്ണക്രിയകളാണ്. ലിട്ടിന്റെ ഇരട്ടിപ്പെല്ലാം ഇതിനും വരും. **जगाम, ययौ, ददर्श,** മുതലായവ പൂർണ്ണക്രിയകൾ. **जग्मिवस्, ययिवस्, ददृशिवस्** മുതലായവ അവയുടെ അപൂർണ്ണക്രിയകൾ. പോയ, കണ്ട എന്നിങ്ങനെ അത്ഥവും. **विद्वस्** ശബ്ദവും ഇതുപോലെ തന്നെ. ഇത്തരം ശബ്ദങ്ങളിലെ അന്ത്യവർണ്ണത്തിന്റെ മുമ്പ് ദ്വിതീയാദ്വിവചനം വരെ തകാരന്തങ്ങളിലെന്നപോലെ നകാരം ചേരും. ആ രൂപങ്ങളുടെ അന്ത്യമായ അകാരം ദീർഘിക്കുകയും ചെയ്യും. **विद्वस् विद्वान्स् स्** അന്ത്യവ്യഞ്ജനങ്ങൾ ലോപിച്ച് **विद्वान्, जग्मिवान्, ययिवान्** എന്നിങ്ങനെയാവും. **ययिवान् ययिवांसौ ययिवांसः** എന്നിങ്ങനെ

| विद्वस् शब्दः | | | वेधस शब्दः | | |
|---|---|---|---|---|---|
| विद्वान् | विद्वांसौ | विद्वांसः | वेधाः | वेधसौ | वेधसः |
| विद्वांसम् | विद्वांसौ | विदुषः | वेधसम् | वेधसौ | वेधसः |
| विदुषा | विद्वद्भ्यां | विद्वद्भिः | वेधसा | वेधोभ्यां | वेधोभिः |
| विदुषे | विद्वद्भ्यां | विद्वद्भ्यः | वेधसे | वेधोभ्यां | वेधोभ्यः |
| विदुषः | विद्वद्भ्यां | विद्वद्भ्यः | वेधसः | वेधोभ्यां | वेधोभ्यः |
| विदुषः | विदुषोः | विदुषाम् | वेधसः | वेधसोः | वेधसाम् |
| विदुषि | विदुषोः | विद्वत्सु | वेधसि | वेधसोः | वेधस्सु |

**विद्वांसौ विद्वांसः** തുടങ്ങിയവയിൽ നകാരം അനുസ്വാരമായിരിക്കുന്നു. സ്വരപ്രത്യയമായതിനാൽ ഒന്നും ലോപിക്കുന്നില്ല. ഒരു വിശേഷം ശ്രദ്ധേയമാണ്. **वस्** ദ്വിതീയാബഹുവചനം മുതൽക്കുള്ള വ്യഞ്ജനപ്രത്യയങ്ങൾ ചേർക്കുമ്പോൾ **वद्** എന്നായി മാറുന്നു, **विद्वद्भिः** । സ്വരപ്രത്യയങ്ങളാണെങ്കിൽ **उष्** എന്നും. **विदुषः विदुषा** ।

വ്യഞ്ജനാന്തങ്ങളുടെ സ്ത്രീലിംഗരൂപങ്ങൾ.

പൊതുവിൽ വ്യഞ്ജനാന്തശബ്ദങ്ങളുടെ രൂപങ്ങൾക്ക് സ്ത്രീലിംഗ പുംലിംഗവ്യത്യാസമില്ല. പക്ഷേ മേൽ കാണിച്ച വിശേഷണരൂപങ്ങളിൽ ചില വ്യത്യാസങ്ങൾ കാണാവുന്നതാണ്. **ई** എന്ന സ്ത്രീലിംഗപ്രത്യയം അവയിൽ പ്രത്യേകിച്ച് ചേർക്കേണ്ടതുണ്ട്. **अत्** പ്രത്യയത്തിന്റെ ഇടയ്ക്ക് നകാരം ചേരും. അതു പുംലിംഗത്തിൽ പോലെ ദ്വിതീയാദ്വിവചനം വരെയല്ല; സപ്തമി ബഹുവചനം വരെയും കാണും. അങ്ങനെ **पठत्** എന്നതു് **पठन्ती** എന്നായിമാറുന്നു. **वादिन्** മുതലായ നകരാന്തശബ്ദങ്ങളോടു നേരിട്ട് **ई** എന്നു മാത്രം ചേർത്താൽ മതി. **वादिन् वादिनी** । **करिन्-करिणी** । ഇത്തരം ശബ്ദങ്ങൾക്ക് പുംലിംഗ സ്ത്രീലിംഗഭേദമനുസരിച്ച് വിഭക്തികളിൽ വരുന്ന മാററം ശ്രദ്ധിക്കുക.

| पठन्(पुं) | पठन्ती (स्त्री) |
|---|---|
| पठन् बालः -- | पठन्ती सीता |
| पठन्तं बालम् -- | पठन्तीं सीताम् |
| पठता बलेन -- | पठन्त्या सीतया |
| पठते बालाय -- | पठन्त्यै सीतायै |
| पठतः बालात् -- | पठन्त्याः सीतायाः |
| पठतः बालस्य -- | पठन्त्याः सीतायाः |
| पठति बाले -- | पठन्त्यां सीतायां |

| वादी (पु) | वादिनी (स्त्री) |
|---|---|
| वादी नरः -- | वादिनी नारी |
| वादिनं नरं -- | वादिनीं नारीम् |
| वादिना नरेण -- | वादिन्या नार्या |
| वादिने नराय -- | वादिन्यै नार्यै |
| वादिनः नरात् -- | वादिन्याः नार्याः |
| वादिनः नरस्य -- | वादिन्याः नार्याः |
| वादिनि नरे -- | वादिन्यां नार्याम् |

വിശേഷ വിധികളുള്ള തകാരാന്ത ശബ്ദങ്ങളുടെ ഉപാന്ത്യത്തിൽ ഈ നകാരം ചേരുകയില്ല. നേരിട്ടു് ई പ്രത്യയം ചേരുന്നു. ഇവയുടെയെല്ലാം രൂപങ്ങൾ നദീശബ്ദങ്ങളുടേതു പോലെയാണു്

| | पुंलिंगः | स्त्रीलिंगः | | पुंलिंगः | स्त्रीलिंगः |
|---|---|---|---|---|---|
| 1 धनवत्-- | धनवान् | धनवती | 5 कृतवत्-- | कृतवान् | कृतवती |
| 2 महत् -- | महान् | महती | 6 भवत् -- | भवान् | भवती |
| 3 धीमत्-- | धीमान् | धीमती | 7 ददत् -- | ददत् | ददती |
| 4 सत् -- | सन् | सती | 8 जातवत्- | जातवान् | जातवती |

वस् എന്നവസാനിക്കുന്ന വിശേഷണ ശബ്ദങ്ങളോടു് സ്വരാദിപ്രത്യയങ്ങൾ ചേരുമ്പോൾ വരുന്ന വികാരം സ്ത്രീ പ്രത്യയം ചേർക്കുമ്പോഴും വരും. वस् എന്നതു് उष् എന്നാവുമെന്നർത്ഥം. विद्वस् - विदुषी । जग्मिवस्- जग्मुषी । സ്ത്രീലിംഗത്തിലെ तृष् दिश् वाच् क्षुध् മുതലായ ചില വ്യഞ്ജനാന്തശബ്ദങ്ങൾ ആകാരാന്തമായും ഉപയോഗിക്കും. तृट् -तृषा, दिक्- दिशा, वाक्-वाचा, क्षुत्-क्षुधा ।

നപുംസകലിംഗം.

നപുംസകലിംഗത്തിൽ മററു ശബ്ദങ്ങളെപ്പോലെ ഒരു വിഭക്തി രൂപം മാത്രമേ പഠിക്കാനുള്ളൂ. അതിൽ പ്രഥമയും ദ്വിതീയയും ഒരു രൂപം തന്നെയാണല്ലോ. തൃതീയമുതൽ പുംലിംഗത്തിലെരൂപം തന്നെ.

1 पठत् -- पठत् पठती पठन्ति
2 धनवत्-धनवत् धनवती धनवन्ति
3 धनिन्-धनि धनिनी धनीनि
4 लेखिन्- लेखि लेखिनी लेखीनि
5 मनस्- मनः मनसी मनांसि
6 ददत - ददत् ददती ददति
7 महत् -महत् महती महान्ति
8 नामन्-नाम नामनी नामानि
9 सद्मन्- सद्म सद्मनी सद्मानि
10 हविस -हविः हविषी हवींषि

ഇവയുടെ ദ്വിതീയാരൂപങ്ങൾ ഇതു തന്നെ, തൃതീയ മുതൽ പുംലിംഗം പോലെ. मनः तपः മുതലായ സകരാന്തനപുംസകലിംഗം ഏക വചനം പ്രഥമ ദൃഷ്ടിയിൽ बालः, दीपः എന്നിവപോലെ अ. पु. प्र. एक വചനമാണെന്നു തോന്നാം. मनस् तपस् മുതലായവയിൽ കാണുന്ന അവസാനത്തെ സകാരം ഇവിടെ വിസർഗ്ഗമായി മാറിയതാണു്. പ്രകരണം, അന്യപദബന്ധം മുതലായവയിൽനിന്നാണു് അത്തരം പദങ്ങളെ തിരിച്ചറിയുന്നതു്, हविः धनुः മുതലായവയിലും ഇങ്ങനെ സംശയം വരാം. ലിംഗ വ്യത്യാസം കൊണ്ടു് മററു ചില ശബ്ദങ്ങളിൽ വരുന്ന വ്യത്യാസം താഴെ കാണിക്കുന്നു.

| शब्दः | | पुं | स्त्री | नपुं |
|---|---|---|---|---|
| राजन् | — | राजा | राज्ञी | — |
| मानिन् | — | मानी | मानिनी | मानि |
| करिन् | — | करी | करिणी | — |
| अर्थिन् | — | अर्थी | अर्थिनी | अर्थि |
| पठत् | — | पठन् | पठन्ती | पठत् |
| धनवत् | — | धनवान् | धनवती | धनवत् |

## അഭ്യാസം

I തകാരാന്തശബ്ദങ്ങളുടെ ദ്വിതീയാദ്വിവചനം വരെയുള്ള രൂപരചനയെങ്ങനെ? വിവരിക്കുക.

II നിർദ്ദേശമനുസരിച്ച് താഴെ കാണുന്ന ശബ്ദങ്ങളുടെ രൂപങ്ങളെഴുതുക:— ഉദാ:—गच्छत्- स्त्री· ष·ए- गच्छन्त्याः । दर्शिन्-पु· स· ब·- दर्शिषु ।

१) धावत् —पु· द्वि· ब । २) पठत् —स्त्री· च· ए । ३) महत् स्त्री· स· ब· ४) भाषमाण — स्त्री· ष· ए । ५) सत् — पु· ष· ब ६) सहपाठिन् —स्त्री· तृ· ए । ७) पतत् —नपुं· प्र· ब । ८) हसत् — पु· तृ· ब । ९) यच्छत् —पु· प्र· ब । १०) पिबत् —स्त्री· द्वि· ब ।

III നാമങ്ങളനുസരിച്ച് വിശേഷണരൂപങ്ങൾ മാററിയെഴുതുക:—

ഉദാ:- तिष्ठत् नारीभिः -तिष्ठन्तीभिः नारीभिः । दीर्घदर्शिन् जनानां - दीर्घदर्शिनां जनानां ।

१) धनवत् नारिषु । २) जलं पिबत् बालेषु । ३) प्रवहत् नद्याः । ४) संस्कृतं जानत् जनैः । ५) धनं मुष्णत् चोरस्य । ६) महत् नार्यै । ७) प्रकाशमान नक्षत्राणि । ८) सत् नारीणाम् । ९) हसत् कन्यायाम् । १०) ददत् विद्वांसः ।

IV തർജ്ജമ ചെയ്യുക.

१) अस्मिन् विद्यालये पठन्तीनां बालिकानां संख्या वर्धते । २) कानने ज्वलति अग्नौ पततां मृगाणां रोदनं वयं आकर्णयामः । ३) बुद्धिमत्याः जानक्याः विजये पितरौ अभिमानिनौ स्तः । ४) छत्रं धृतवतां विद्यार्थिनां मध्ये अध्यापकः चरति । ५) मम गृहं आगतवत्यै सीतायै मातुलः मोदकं

(ലഡ്ഡു)अयच्छत् । ६)शोभमानानां नक्षत्राणां मध्ये विलसन्तं चन्द्रं पश्यत । ७) असत्यवादिषु जनेषु कस्यापि विश्वासः न भवति । ८) पवनेन चलद्भ्यः वृक्षेभ्यः सुरभीणि पुष्पाणि पतन्ति । ९) मधुकराः मधु पिबन्तः उद्यानेषु भ्राम्यन्ति । १० भारते महतीः नारीः जनाः पूजयन्ति ।

V സംസ്കൃതത്തിൽ തർജ്ജമ ചെയ്യുക:— ഉദാ:- വനത്തിലൂടെ പോകുന്ന ആനകളുടെ കൂടെ=वनेन गच्छद्भिः गजैः सह । പത്രമെഴുതുന്ന പെൺകുട്ടിയിൽ=पत्रं लिखन्त्यां कन्यायां ।

1) ദേവിയുടെ കരുണയാൽ. 2) ചിരിക്കുന്ന പെൺകുട്ടിയുടെ അമ്മയ്ക്ക്. 3) കാററിനാൽ ഇളകുന്ന മരങ്ങൾ. 4) ഒഴുകുന്ന നദിയുടെ തീരത്തിൽ. 5) കളിക്കുന്ന കുട്ടികളുടെ നിലവിളിയാൽ. 6) സ്കൂളിൽനിന്നു വരുന്ന കുട്ടികളിൽ. 7) കിണററിലെ വെള്ളം കുടിക്കുന്ന കന്യകകളുടെ. 8) നക്ഷത്രങ്ങളാൽ തിളങ്ങുന്ന ആകാശത്തിൽ. 9) ആരോഗ്യവാന്മാരും ധനവാന്മാരുമായ ജനങ്ങളുടെ. 10) കട്ടിലിൽ കിടക്കുന്ന എൻെറ പിതാവിൽ.

प्रवहत् =.ഒഴുകുന്ന. क्रन्दनं=നിലവിളി. कूपः=കിണർ. प्रकाशमान=തിളങ്ങുന്ന. खट्वा=കട്ടിൽ.

VI അന്തം, ലിംഗം. വിഭക്തി, വചനം എന്നിവ എഴുതുക:—

ഉദാ:- ज्ञानिनां (न· पुं· ष· ब·) धनवत्या ( ई· स्त्री· तृ· ए)

१) सति· २) सती· ३) मानिने· ४) कानने· ५) बाले· ६) [illegible]·
७) जायमानां· ८) वर्धमानां· ९) वारिणः· १०) करिणः ।

VII नदी (ഈ കാരാന്ത സ്ത്രീലിംഗം) वाच्· पठत् (പുംലിംഗം) विद्वस् എന്നിവയുടെ രൂപങ്ങൾ മനഃപാഠമാക്കുക.

# ദിവസം പതിനൊന്ന്

## (അകമ്മക സകമ്മക ക്രിയകൾ — കർത്തരി കർമ്മണി രൂപ പ്രയോഗങ്ങൾ—അംഗക്രിയകൾ)

ക്രിയയുടെ അകമ്മക സകമ്മക വ്യത്യാസമാണിന്നു നാം ആദ്യമായി പഠിക്കാൻ പോകുന്നത്. ക്രിയ അകമ്മകം സകമ്മകമെന്നു രണ്ടു വിധമാണ്. ക്രിയയ്ക്കു രണ്ടംശമുണ്ട് ഒന്ന് പ്രവൃത്തി, മറ്റൊന്ന് ഫലം. നടക്കുന്നു എന്ന ക്രിയയുടെ പ്രവൃത്തി തുടർച്ചയായി കാലെടുത്തുമുന്നോട്ടു വെയ്ക്കുകയാണ്. ഒരിടത്തുനിന്നു മറ്റൊരിടത്തെത്തുകയാണതിൻെറ ഫലം. 'കുട്ടി നടക്കുന്നു' എന്നതിൽ കാലെടുത്തു മുന്നോട്ടു വെയ്ക്കുന്നതോടുകൂടി കുട്ടി ഒരിടത്തുനിന്നു' മറ്റൊരിടത്തെത്തുന്നു. ഇതിൻെറ പ്രവൃത്തിയും ഫലവും കുട്ടിയെന്ന ഒരു വ്യക്തിയെ ആശ്രയിച്ചു നില്ക്കുന്നു. ക്രിയയുടെ പ്രവൃത്തിയും ഫലവും ഒന്നിനെ തന്നെ ആശ്രയിച്ചു നില്ക്കുകയാണെങ്കിൽ ആ ക്രിയ അകമ്മകമാണ്. അതുകൊണ്ട് നടക്കുന്നു എന്ന ക്രിയ അകമ്മകമാണല്ലോ. 'സീത ചിരിക്കുന്നു.' ഇവിടെ ചുണ്ടുകളകത്തി പല്ലു പുറത്തു കാട്ടുക എന്ന പ്രവൃത്തിയും സന്തോഷം വെളിപ്പെടുത്തുകയെന്ന ഫലവും സീതയെ ആശ്രയിക്കുന്നയിനാൽ 'ചിരിക്കുക' അകമ്മകമായി. ഇനി മറ്റൊരുതരം ക്രിയകളെ നോക്കുക. 'അച്ഛൻ കുട്ടിയെ അടിക്കുന്നു.' ഇവിടെ 'അടിക്കുക' എന്ന ക്രിയയുടെ പ്രവൃത്തി വടിയെടുത്ത് ഊക്കിൽ ശരീരത്തിൽ മുട്ടിക്കുകയും ഫലം വേദന അനുഭവിക്കുകയുമാണല്ലോ. ഇതിൽ പ്രവൃത്തി ചെയ്യുന്നത് അച്ഛനാണ്, ഫലമനുഭവിക്കുന്നതോ കുട്ടിയുമാണ്. അതുകൊണ്ട് ഈ ക്രിയയുടെ പ്രവൃത്തി ചെയ്യാനൊരാളും ഫലമനുഭവിക്കാൻ മറ്റൊരാളുമാണ്.'കുട്ടി കുളിക്കുന്നു.' ഇവിടെ വെള്ളം ദേഹത്തിലൊഴിക്കുക തേയ്ക്കുക തോർത്തുക എന്നീ പ്രവൃത്തി ചെയ്യുന്നത് കുട്ടിതന്നെ. ക്ഷീണം മാറുന്നതും ശുദ്ധിവരുന്നതും കുട്ടിക്കുതന്നെ. 'അമ്മ കുട്ടിയെ കുളിപ്പിക്കുന്നു.' എന്നിടത്ത് പ്രവൃത്തി ചെയ്യുന്നതമ്മയാണ്, ദേഹശുദ്ധി വരുന്നത് കുട്ടിക്കുമാണ്. അതുകൊണ്ട് അതു സകമ്മകമായി. ചില ക്രിയകളെ സ്സംബന്ധിച്ചിടത്തോളം ഈ അപഗ്രഥനം വളരെ സൂക്ഷ്മമായിരിക്കും.

പ്രവൃത്തി ചെയ്യുന്നത് കർത്താവും ഫലമനുഭവിക്കുന്നത് കർമ്മവുമാണ്. കർത്താവിൽ നിന്നു ക്രിയയുടെ ഫലം മറ്റൊന്നിലേയ്ക്കു സംക്രമിക്കുന്നുവെങ്കിൽ അതാണ് സകമ്മകം. അല്ലാത്തത് അകമ്മകവും. ഇംഗ്ലീഷിലും ഈ തത്ത്വം തന്നെയാണംഗീകരിച്ചിട്ടുള്ളത്. ക്രിയയു

ടെ ഫലം മററൊന്നിലേയ്ക്കു് Transit ചെയ്യുന്നതു് Transitive. അല്ലാത്തതു് Intransitive.

### പ്രയോഗം

പ്രയോഗം മൂന്നു വിധമാണു്. കത്തരിപ്രയോഗം, കർമ്മണിപ്രയോഗം, ഭാവേപ്രയോഗം. കത്തരി എന്നതു് കർത്തൃ എന്ന പദത്തിന്റെ സപ്തമിയാണു് കത്താവിൽ എന്നത്ഥം. കത്താവിൽ ക്രിയ ബന്ധപ്പെടുന്നപ്രയോഗമാണു് കത്തരി പ്രയോഗം. കർമ്മണി=കമ്മത്തിൽ. അതായതു കമ്മത്തിൽ ക്രിയ ബന്ധപ്പെടുന്ന പ്രയോഗമാണു് കർമ്മണി പ്രയോഗം. ഭാവേ=ഭാവത്തിൽ_ ക്രിയയുടെ അത്ഥത്തിൽ തന്നെ ക്രിയ ബന്ധപ്പെടുന്ന പ്രയോഗമാണു് ഭാവേപ്രയോഗം. കത്താവിനോടും കർമ്മത്തിനോടും ക്രിയയെ ബന്ധപ്പെടുത്താതെ പ്രയോഗിക്കലാണു് ഭാവേ പ്രയോഗമെന്നത്ഥം.

ഒരാശയം അത്ഥവ്യത്യാസമില്ലാതെ രണ്ടുവിധം പ്രയോഗിക്കാം.

രാമൻ രാവണനെ കൊന്നു.

രാമനാൽ രാവണൻ കൊല്ലപ്പെട്ടു.

ഈ രണ്ടുവാക്യങ്ങളിലും പദഘടനയ്ക്കു ചില വ്യത്യാസങ്ങളുണ്ടെങ്കിലും ആശയത്തിനു മാററമൊന്നുമില്ല. കൊല്ലുന്നതു രാമൻ തന്നെ; ചാവുന്നതു രാവണനും. ഇങ്ങനെ ഒരേ ആശയത്തെ രണ്ടു വിധത്തിൽ പ്രയോഗിക്കുന്നതാണു് പ്രയോഗം,

മലയാളത്തിൽ ഇവിടെ കാണിച്ചതിൽ രണ്ടാമത്തെ പ്രയോഗം അത്ര സ്വഭാവികമല്ല. എന്നാൽ ഹിന്ദി, ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളിൽ ഈ പ്രയോഗത്തിനാണു് കൂടുതൽ ഗൌരവവും പ്രചാരവും. കത്താവിനു പ്രാധാന്യമോ പരിഗണനയോ ഇല്ലാത്തിടത്തു് രണ്ടാമത്തെ പ്രയോഗമാണു് സ്വഭാവികം.

കത്തരിപ്രയോഗം അകർമ്മകങ്ങളും സകർമ്മകങ്ങളുമായ രണ്ടു തരം ക്രിയകൾക്കും പൊതുവിലുള്ളതാണു്. കർമ്മണിപ്രയോഗം സകർമ്മകക്രിയകൾക്കും ഭാവേപ്രയോഗം അകർമ്മകക്രിയകൾക്കും മാത്രമേയുള്ളു. അതായതു ക്രിയ സകർമ്മകമാണെങ്കിൽ കത്തരി കർമ്മണി എന്നു രണ്ടുതരം പ്രയോഗം, അകർമ്മകമെങ്കിൽ കത്തരി ഭാവേ എന്നു രണ്ടുതരം പ്രയോഗമെന്നത്ഥം.

ഒരു വാക്യത്തിൽ പ്രധാനമായ പദം പ്രഥമാവിഭക്തിയിലായിരിക്കും. സാധാരണ നിലയിൽ കത്താവിനു് പ്രാധാന്യമുള്ളതിനാൽ കത്താവു് പ്രഥമാവിഭക്തിയിൽ വരുന്നു. ക്രിയ വാക്യമാകുന്ന കുലീന കുടുംബത്തിലെ ഒരു വധുവാണു്. അവരം സ്വാതന്ത്ര്യവും പ്രാധാന്യവുമുള്ള ഒരു വ്യക്തിയെ മാത്രമേ വരനായി സ്വീകരിക്കൂ. പ്രഥമാന്തപദവും ക്രിയയും ഇപ്പോഴം ദമ്പതിമാരാണു്.

ദാമ്പത്യധർമ്മാനുസരിച്ച് അവർ ഒരേ അഭിപ്രായക്കാരായി ത്തീരുന്നു. വരൻ ഏകവചനമെങ്കിൽ ക്രിയയും ഏകവചനം. ബഹു വചനമെങ്കിൽ ബഹുവചനം. പ്രഥമപുരുഷനെങ്കിൽ ക്രിയയും പ്ര ഥമപുരുഷൻ, മദ്ധ്യമനെങ്കിൽ മദ്ധ്യമൻ. ഉത്തമനെങ്കിൽ ഉത്തമൻ. എന്തൊരൊരുമയാണവക്കെന്നോ! അതുകൊണ്ടാണ് വാക്യം ആശ യസമ്പന്നമായിത്തീരുന്നത്.

**कर्तरिप्रयोगः**

കർത്തരി പ്രയോഗത്തിൽ കർത്താവിനാണ് പ്രാധാന്യം. അതി നാൽ കർത്താവ് പ്രഥമാന്തമായിരിക്കും. കർമ്മമുണ്ടെങ്കിൽ അത് ദ്വിതീയാന്തവുമാകും. ക്രിയ കർത്താവിനോട് ബന്ധപ്പെടുന്നു.

रामः गच्छति ।　　　　बालिकाः क्रीडन्ति ।
त्वं पुस्तकं पठसि ।　　　　अहं गजं पश्यामि ।

**कर्मणिप्रयोगः**

കർമ്മണിക്രിയാരൂപം ഉണ്ടാക്കുന്നതു സാധാരണരീതിയിലല്ല. താഴെ പറയുന്ന നിയമങ്ങൾ കർമ്മണി ക്രിയക്കുള്ളതാണ്.

1 ആത്മനേപദത്തിന് വിധിച്ച പുരുഷ പ്രത്യയങ്ങളേ കർമ്മണി ക്രിയയിൽ ചേർക്കാവൂ. लिख्यते, अलिख्यत ।

2 ധാതുവിന്റേയും പുരുഷ പ്രത്യയത്തിന്റേയും നടുക്ക് 'य' എന്നൊരു കർമ്മണിചിഹ്നം ചേർക്കണം. ഗണചിഹ്നങ്ങൾ ചേർക്കരുത്.
लिख् + य + ते = लिख्यते

3 ധാതുവിന്റെ ഇകാര, ഉകാര, ഋകാരങ്ങൾക്ക ഗുണവൃദ്ധി കൾ വരുന്നതല്ല. कृष् + य + ते = कृष्यते, श्लिष्यते । भुज्यते ।

4 കർമ്മണി ക്രിയയിൽ ചേർക്കുന്ന ഈ य പ്രത്യയം സാർവ്വധാതു കരൂപങ്ങളിൽ മാത്രമേ ചേർക്കേണ്ടതുള്ളു. മറ്റൊരു രൂപത്തിലും य പ്രത്യയം കാണുകയില്ല.

5 കർമ്മണി പ്രയോഗത്തിൽ സകർമ്മക ധാതുക്കളേ പ്രയോഗി ക്കാവൂ.

6 ധാതുക്കളിലെ അന്ത്യമായ ऋ കാരം रि എന്നാവും. कृ + य + ते = क्रियते । मृ + य + ते = म्रियते ।

7 കൂട്ടക്ഷരത്തിനു ശേഷമാണ് ऋ കാരമെങ്കിൽ ഗുണം വരും. स्मृ + य + ते = स्मर्यते ।

8 ധാതുവിന്റെ അന്ത്യത്തിലുള്ള ഇ കാരവും ഉകാരവും ദീർഘിക്കും. ആകാരം ഈകാരമാകും. जि+य+ते=जीयते, श्रु - श्रूयते, दा - दीयते ।

9 കർമ്മണിക്രിയയിൽ ധാതുക്കളുടെ സ്വതവേ ഉള്ള രൂപമേ പ്രയോഗിക്കാവൂ. ബ്രാക്കററിൽ കൊടുത്ത ആദേശരൂപങ്ങളല്ല. दृश् - पश्यति, दृश्यते । गम् - गच्छति, गम्यते ।

10 പരസ്മൈപദധാതുക്കളോടും കർമ്മണി പ്രയോഗത്തിൽ ആത്മനേപദ പ്രത്യയമാണ് ചേർക്കേണ്ടതു്. लिखति, लिख्यते ।

11 കർത്തരിപ്രയോഗത്തിലെ കർത്താവും കർമ്മവും കർമ്മണിപ്രയോഗത്തിൽ യഥാക്രമം തൃതീയാവിഭക്തിയിലും പ്രഥമാവിഭക്തിയിലും വരും. बालः गजं पश्यति । बालेन गजः दृश्यते ।

12 കർമ്മം പ്രഥമാന്തമാകയാൽ ക്രിയ കർമ്മവുമായാണ് ബന്ധപ്പെടുക. त्वं मां पश्यसि । കർമ്മണി; त्वया अहं दृश्ये ।

സാർവ്വധാതുകരൂപങ്ങൾ:

| | |
|---|---|
| लट्—ताड्+य+ते=ताड्यते । | दृश्+य+से=दृश्यसे । |
| लङ्—अ+लिख्+य+त=अलिख्यत । | अ+दा+य+अन्त=अदीयन्त । |
| लोट्—कृ+य+तां=क्रियतां । | जि+य+तां=जीयतां । |
| लिङ्—स्मृ+य+ईत=स्मर्येत । | श्रु+य+ईत=श्रूयेत । |
| शानच् दृश्+य+मान=दृश्यमान । | पा+य+मान=पीयमान । |

लृट् മുതലായ ആർദ്ധധാതുകലകാരങ്ങളോടു് മുറയ്ക്കു് ആത്മനേപദപ്രത്യയങ്ങൾ ചേർത്തു് लिलिखे, पठिष्यते, पठिता, अपठिष्यत മുതലായ രൂപങ്ങളുണ്ടാകുന്നു. ഇവിടെ दृश्ये എന്നതിലെ य എന്നതു് കർമ്മണി य അല്ല. दृश्य എന്നതിലെ य ആണു്.

| कर्तरि | कर्मणि |
|---|---|
| जनकः पुत्रं ताडयति | जनकेन पुत्रः ताड्यते |
| अहं त्वां पश्यामि | मया त्वं दृश्यसे |
| त्वं पत्रं अलिखः | त्वया पत्रं अलिख्यत |
| बालः पुस्तकानि अयच्छत् | बालेन पुस्तकानि अदीयन्त |
| ते कर्म कुर्वन्तु | तैः कर्म क्रियताम् |
| धीराः भीरून् जयन्तु | धीरैः भीरवः जीयन्ताम् |
| अहं त्वां स्मरेयम् | मया त्वं स्मर्येथाः |
| सः वार्ताः शृणुयात् | तेन वार्ताः श्रूयेरन् |
| (श्रु(शृ) കേൾക്കുക) | |

ഇതിൽനിന്നു് രണ്ടുപ്രയോഗങ്ങളിലും ക്രിയകൾക്കു വരുന്ന ഭാവഭേദങ്ങൾ മനസ്സിലാക്കുക. പ്രയോഗം മാറുമ്പോൾ ക്രിയയുടെ പുരുഷ വചനങ്ങൾക്കു മാത്രമേ മാററം വരുള്ളു കാലപ്രകാരങ്ങൾക്കു മാററമില്ലെന്നതു് ശ്രദ്ധിക്കുക.

**भावेप्रयोग**

ഭാവേപ്രയോഗത്തിൽ ക്രിയയുടെ അർത്ഥത്തിനാണു് പ്രാധാന്യം. കർത്താവിനു് അതിൽ പ്രാധാന്യമില്ല. 'അവൻ വരുന്നു' എന്നതിനു പകരം 'അവൻെറ വരവാണു്' എന്നു പറയുന്ന അർത്ഥവ്യത്യാസമാണു് ഭാവേപ്രയോഗത്തിലുള്ളതു്. ആദ്യത്തേതിൽ അവനാണു് പ്രാധാന്യം, മറേറതിൽ വരവു് എന്ന ക്രിയയ്ക്കാണു് പ്രാധാന്യം. ആശയം ഒന്നു തന്നെ. പക്ഷേ പദങ്ങളുടെ പ്രാധാന്യത്തിനു് വലിയ വ്യത്യാസമുണ്ടു്. ഭാവേപ്രയോഗത്തിൽ കർത്താവു് തൃതീയയാവും. ക്രിയ എപ്പോഴും പ്രഥമപുരുഷൻ ഏകവചനവുമായിരിക്കും. കർമ്മണി ക്രിയയുടെ രൂപം തന്നെ. പക്ഷേ പുരുഷവചനങ്ങളനുസരിച്ചു മാററം വരുന്നതല്ല.

| | |
|---|---|
| जनाः चरन्ति= जनैः चर्यते | ते अमोदन्त = तैः अमुद्यत । |
| अहं गच्छामि = मया गम्यते | अहं करिष्यामि=मया करिष्यते । |
| यूयं हसथ = युष्माभिः हस्यते | यूयं हसेत =युष्माभिः हस्येत । |

അംഗക്രിയകൾ

അംഗം=അവയവം; അംഗി=ശരീരം. ശരീരത്തെ അപേക്ഷിച്ചു് അവയവം അപ്രധാനമാണു്. അതുകൊണ്ടു് അംഗം അപ്രധാനം. അപ്രധാനമായ ക്രിയ അംഗക്രിയ. അതുപോലെ പ്രധാനമായ ക്രിയ അംഗിക്രിയ. അങ്ങനെ അപ്രധാനക്രിയകളെ ഇവിടെ അംഗക്രിയകളെന്നു വിളിക്കുന്നു.

1. കളിക്കുന്ന കുട്ടി, 2. കളിച്ച കുട്ടി.
3. കുട്ടി കളിച്ചിട്ടു് പോയി. 4. കുട്ടി കളിക്കാൻ പോയി.

ഇവിടെ കളിക്കുക എന്ന ക്രിയയുടെ നാലു രൂപങ്ങൾ ഉണ്ടു്. ആദ്യത്തെ രണ്ടും കുട്ടി എന്ന നാമത്തിൻെറ വിശേഷണമാണു്. അവസാനത്തെ രണ്ടും പോയി എന്ന ക്രിയയുടെയും. ആദ്യം നാമവിശേഷണങ്ങളായ അംഗ ക്രിയകളുടെ നിഷ്പത്തി എങ്ങനെ എന്നു കാണിക്കാം.

പരസ്മൈപദധാതുക്കളോടുകൂടി ഗണചിഹ്നത്തിനുശേഷം अत् എന്ന പ്രത്യയം ചേർത്താൽ വർത്തമാനകാലത്തിലുള്ള നാമവിശേഷണരൂപം കിട്ടും. ഈ രൂപനിഷ്പാദന സമ്പ്രദായം തകരാന്ത പ്രകരണത്തിൽ സന്ദർഭവശാൽ പറയുകയുണ്ടായി. **वदति**=പറയുന്നു. **वदत्** =പറയുന്ന (**वद्+अ+अत्**) **अत्** ചേർക്കുമ്പോൾ അതിനുതൊട്ടു മുമ്പുള്ള അകാരം ലോപിക്കും.

**नृत्+य+अत्=नृत्यत्** । ഈ രൂപം ക്രിയയിൽ നിന്നുത്ഭവിക്കുന്ന വിശേഷണമായതിനാൽ വിശേഷ്യത്തിന്റെ ലിംഗവചനവിഭക്തികളനുസരിച്ചു രൂപഭേദങ്ങൾ വരുന്നതാണു്.

**वदन् बालः । नृत्यन्त्यां कन्यायां । वदन्ती बालिका । पठद्भ्यः बालेभ्यः ।** വ്യഞ്ജനാന്തശബ്ദപ്രകരണം നോക്കുക.

ആത്മനേപദധാതുക്കളോടു ഗണചിഹ്നം ചേർത്തശേഷം **भवति तुदति दीव्यति चोरयति** എന്നീ ഗണങ്ങളോടു് **मान** എന്നും മററു ഗണങ്ങളോടു് **आन** എന്നും ചേർത്താണു് നാമവിശേഷണങ്ങളായ അംഗക്രിയകൾ ഉണ്ടാക്കുന്നതു്. അവ അകാരാന്തങ്ങളാകയാൽ പുംല്ലിംഗത്തിൽ **बाल** ശബ്ദം പോലെയും സ്ത്രീലിംഗത്തിൽ **कन्या** ശബ്ദം പോലെയും നപുംസകലിംഗത്തിൽ **वन** ശബ്ദംപോലെയും രൂപങ്ങൾ കണ്ടു കൊൾക.

**वर्धमानः बालः, वर्धमाना कन्या, वर्धमानं जलम् ।**

പോയ, കുളിച്ച മുതലായി ഭൂതകാലത്തിലെ നാമവിശേഷണങ്ങളായ അംഗക്രിയകളുണ്ടാക്കാൻ **त, तवत्** എന്ന പ്രത്യയങ്ങൾ ചേർക്കുന്നു. ചില ധാതുക്കളോടു് ചേർക്കുമ്പോൾ അവയ്ക്കു മുമ്പു് **इ** കാരം ചേർന്നു് **इत, इतवत्** എന്നാകുന്നു. **गत, स्नात, लिखित, पठित, गतवत्, स्नातवत्, लिखितवत्, पठितवत्** । ഈ പ്രത്യയങ്ങൾ ചേരുമ്പോൾഗുണവൃദ്ധികൾ വരുന്നതല്ല. **गत** മുതലായ രൂപങ്ങൾ **बाल** ശബ്ദംപോലെ **अ** കാരാന്തങ്ങളും **गतवत्** മുതലായവ **धनवत्** ശബ്ദംപോലെ **त्** കാരാന്തങ്ങളുമാണു്. ഇവ വിശേഷ്യത്തിന്റെ ലിംഗ, വചന, വിഭക്തികളനുസരിച്ചു രൂപം മാറുമെന്നതോർക്കുക.

**गतः बालः, गता कन्या, गतं धनम् । गतवान् बालः, गतवती कन्या, गतवत् धनम् ।**

**त तवत्** പ്രത്യയാന്തശബ്ദങ്ങളുടെ പ്രയോഗത്തിനല്പം വ്യത്യാസമുണ്ടു്. സകർമ്മകക്രിയകളോടാണു് **त** പ്രത്യയം ചേർക്കുന്നതെങ്കിൽ ആ പദം കർമ്മത്തിനോടാണു് ബന്ധപ്പെടുക. അതുകൊണ്ടു് അത്തരം പദങ്ങൾ കർമ്മത്തിന്റെ ലിംഗവചനവിഭക്തികളോടു് ബന്ധപ്പെട്ടിരിക്കും.

**रामः जातः (आसीत्)** (जन्+त=जात) —(കർത്തരി)

**रामः दृष्टः (आसीत्)** (दृश्+त=दृष्ट) —(കർമ്മണി)

ഇതിൽ ആദ്യത്തേതിൽ ജനനക്രിയയുടെ കർത്താവു രാമനാണു്. രണ്ടാമത്തേതിൽ ദർശനക്രിയയുടെ കർത്താവു് മററാരോ ആണു്. ദർശനക്രിയയുടെ കർമ്മമാണു് രാമൻ. അപ്പോൾ സകർമ്മകധാതുക്കളോടു് **त** പ്രത്യയം ചേർത്താൽ ആ ക്രിയ കർമ്മത്തെയാണു് വിശേഷിപ്പിക്കുകയെന്നു വ്യക്തമായല്ലോ.

**तवत्** പ്രത്യയം ചേർത്ത രൂപം സകർമ്മകാകർമ്മകഭേദമെന്യേ കർത്താവിനെ മാത്രമേ കുറിക്കുകയുള്ളൂ. അതു കർത്താവുമായി മാത്രമേ ബന്ധപ്പെടൂ.

**रामः गतवान्, सीता गतवती । रामः सीतां दृष्टवान्, सीता रामं दृष्टवती ।** ഇവിടെ ക്രിയാരൂപങ്ങൾ അതാതിന്റെകർത്തൃപദങ്ങളുടെ ലിംഗവചനങ്ങളുമായി ബന്ധപ്പെടുന്നതു ശ്രദ്ധിക്കുക.

താഴെ കാണുന്നവാക്യങ്ങളിൽ വരുന്നവ്യത്യാസം മനസ്സിലാക്കുക

| त (കർമ്മാർത്ഥം) | तवत् (കർത്രർത്ഥം) |
|---|---|
| मया पुस्तकम् लिखितम् | अहं पुस्तकम् लिखितवान् |
| सीतया उत्सवः दृष्टः | सीता उत्सवम् दृष्टवती |
| तैः जनाः कथिताः | ते जनान् कथितवन्तः |
| बालिकाभिः पाठाः पठिताः | बालिकाः पाठान् पठितवत्यः |
| अंगक्रियाः | अंगक्रियाः |
| राम गच्छति/अगच्छत् | गच्छन्/गतवान्/गतः रामः । |
| सीता हसति/अहसत् । | हसन्ती/हसितवती/हसिता सीता । |
| धनं वर्धते /अवर्धत । | वर्धमानं/वृद्धवत्/वृद्धं धनं । |

त, तवत् പ്രത്യയങ്ങളുടെ പ്രയോഗവ്യത്യാസം താഴെ കാണുന്ന ഉദാഹരണങ്ങളിൽ നിന്നു കൂടി മനസ്സിലാക്കുക.

**मया पत्रं अलिख्यत । मया लिखितं पत्रं । अहं पत्रं लिखितवान् ।**
**सीतया गजाः अदृश्यन्त । सीतया गजाः दृष्टाः । सीता गजान् दृष्टवती ।**

ഭൂതകാലത്തിലെ അംഗക്രിയകൾ വിശേഷ്യത്തിനുശേഷം പ്രയോഗിക്കുകയാണെങ്കിൽ പൂർണ്ണക്രിയയുടെ ഫലം ചെയ്യും. **मया धनं अलभ्यत** എന്നതിനുപകരം **मया धनं लब्धं** എന്നും **अहं धनं अलभे** എന്നതിനു പകരം **अहं धनं लब्धवान्** എന്നും പറഞ്ഞാൽ മതി. **सीतया कुसुमानि समचीयन्त । सीतया कुसुमानि सञ्चितानि । सीता कुसुमानि समचिनोत् । सीता कुसुमानि सञ्चितवती ।**

കുളിച്ചിട്ട്, എഴുതിയിട്ട്, കുളിക്കാൻ, എഴുതാൻ എന്നീ രൂപങ്ങൾ ക്രിയാവിശേഷണങ്ങളായ അംഗക്രിയകളാണെന്നു മുമ്പ് പറഞ്ഞല്ലോ. ''കുട്ടി കുളിച്ചിട്ടു പോയി'' എന്നതിൽ പൂർണ്ണക്രിയയായ പോയി എന്നതിനു മുമ്പാണ് കുളി നടക്കുന്നതു്. അപ്പോൾ പൂർണ്ണക്രിയയ്ക്കു മുമ്പ് നടക്കുന്ന അംഗക്രിയയാണതു്. ഇത്തരം അംഗക്രിയകൾക്കു സംസ്കൃതത്തിൽ **त्वा** എന്നൊരു പ്രത്യയമാണ് ചേർക്കുക. **स्नात्वा. जित्वा** കുളിച്ചിട്ട്, ജയിച്ചിട്ട്. **त** പ്രത്യയം ചേർക്കുമ്പോഴെ

ന്നപോലെ त्वा പ്രത്യയം ചില ധാതുക്കളോട് ചേരുമ്പോഠം മുമ്പ് ഇകാരം ചേൎന്ന് इत्वा എന്നാവും. पठित्वा; लिखित्वा । त्वा, तवत् ति, त എന്നീ പ്രത്യയങ്ങഠം ചേൎക്കുമ്പോഠം ധാതുക്കളുടെ അന്ത്യമായ അനനാസികവൎണ്ണം ലോപിക്കുകയും ചെയ്യും. गम् -- गत्वा, नम् - नत्वा, मन्-मत्वा । गत, मति, नतवत्, मत ।

എന്നാൽ ധാതുവിന്റെ മുമ്പിൽ ഉപസൎഗ്ഗമുണ്ടെങ്കിൽ त्वा, इत्वा എന്നിവക്കു പകരം य എന്നാണ് ചേരുക. ഇവ ല്യബന്തങ്ങളാണ്.

लिखित्वा, विलिख्य । नीत्वा, विनीय । गत्वा, संगम्य । ധാതു ഹ്രസ്വാന്തമാണെങ്കിൽ त് ഇടക്കു വരും. जि-जित्वा' विजित्य ।

കുട്ടി കളിക്കാൻ പോയി എന്നിടത്തെ കളിക്കാൻ എന്നതും അംഗക്രിയയാണ്. ഈ അൎത്ഥത്തിലുള്ള സംസ്കൃതത്തിലെ പ്രത്യയം तुम् എന്നാണ്. स्नातुम्, गन्तुम्, पठितुम् കളിക്കാൻ, പോകാൻ, പഠിക്കാൻ. ഇവയെ തുമുന്നന്തങ്ങളെന്നു പറയും.

ഇതുവരെ പറഞ്ഞ പ്രത്യയങ്ങളിൽ त, तवत्, त्वा, ति എന്നീ നാലു പ്രത്യയങ്ങഠം ചേരുമ്പോഠം ധാതുവിന്നു സ്വരവികാരം വരില്ല. മററുള്ളവ ചേരുമ്പോഠം വരുകയും ചെയ്യും. (ति മുമ്പു ക്രിയാനാമമുണ്ടാക്കാൻ വിധിച്ച പ്രത്യയം गति, प्रीति എന്നിവപോലെ)

| വരാത്തവ | | വരുന്നവ | |
|---|---|---|---|
| मुक्त | लिखित | मोचनं | लेखनं |
| मुक्तवत् | लिखितवत् | मोक्ता | लेखिता |
| मुक्त्वा | लिखित्वा | मोक्षः | लेखः |
| मुक्तिः | — | मोचिन् | लेखिन् |
| | | मोचक | लेखक |

ഇതുവരെപ്പറഞ്ഞതു് കാലാൎത്ഥത്തിലുള്ള അംഗക്രിയകളെപ്പററിയാണ്. ഇനി പ്രകാരാൎത്ഥത്തിലുള്ള അംഗക്രിയകളെപ്പററിയും ചിലതറിയേണ്ടതുണ്ട്. പ്രകാരാൎത്ഥത്തിൽ അംഗക്രിയക്കു് य, तव्य, अनीय എന്നീ പ്രത്യയങ്ങളാണ് പ്രയോഗിക്കുക പതിവ്. അതു് മൂന്നും കൎമ്മണിക്രിയയായേ പ്രയോഗിക്കൂ. ഭൂതകാലത്തിലെ पठित पठितवत् എന്ന പോലെ കൎമ്മാൎത്ഥത്തിലും കൎത്രൎത്ഥത്തിലും പ്രയോഗിക്കാൻ പ്രകാരാൎത്ഥത്തിൽ വെവ്വേറെ പ്രത്യയങ്ങളില്ലെന്നൎത്ഥം. പ്രകാരാൎത്ഥത്തിൽ പ്രധാനമായി ലിങ്ങ് ലോട്ട് എന്നീ രണ്ടു ലകാരങ്ങളാണല്ലൊ പ്രയോഗിക്കുക പതിവ്. അവയുടെ കൎമ്മണി പൂൎണ്ണക്രിയകളുടെ അൎത്ഥത്തിലുള്ള അംഗക്രിയയാണ് ഈ മൂന്നു പ്രത്യയം ചേൎത്താൽ കിട്ടുക. ഉദാ:-- दृश्यताम्, दृश्येत

എന്നിവയ്ക്കു കാണപ്പെടാം, കാണപ്പെടട്ടേ; കാണപ്പെട്ടേക്കാം എന്നൊ ക്കോം അർത്ഥമാണല്ലോ, दृश्य, दर्शनीय, द्रष्टव्य=കാണപ്പെടാവുന്ന, കാണപ്പെടേണ്ടതായ, കാണപ്പെട്ടേക്കാവുന്ന എന്നിങ്ങനെ അവയുടെ അംഗക്രിയകളുണ്ടാകുന്നു. बालैः दृश्यः उत्सवः=കുട്ടികളാൽ കാണപ്പെടേണ്ട ഉത്സവം. മലയാളത്തിൽ കർമ്മണിപ്രയോഗം ദുർല്ലഭമായതിനാൽ കുട്ടികൾ കാണേണ്ട ഉത്സവമെന്നാണ് പറയുക. പക്ഷേ അതേ അർത്ഥം ചോരാതെ സംസ്കൃതത്തിലാക്കണമെങ്കിൽ കർമ്മണിയാക്കി മാററുകയേ വഴിയുള്ളു. എനിക്കു വായിക്കാവുന്ന പത്രം (എന്നാൽ വായിക്കപ്പെടാവുന്ന പത്രം ) = मया पठनीयं ( पाठ्यं, पठितव्यं ) पत्रम् ।

ഈ മൂന്നു രൂപവും അകാരാന്തങ്ങളാണ്. അതിനാൽ വിഭക്തിരൂപങ്ങൾക്കു വിഷമമില്ല. പുംലിംഗത്തിൽ बाल ശബ്ദവും സ്ത്രീലിംഗത്തിൽ रमा ശബ്ദവും നപുംസകലിംഗത്തിൽ वन ശബ്ദവും പോലെ രൂപങ്ങൾ കണ്ടുകൊൾക.

कर्मणि

| | | | | | |
|---|---|---|---|---|---|
| दृश्यमानः<br>दृष्टः<br>दृश्यः<br>द्रष्टव्यः<br>दर्शनीयः | बालः | दृश्यमाना<br>दृष्टा<br>दृश्या<br>द्रष्टव्या<br>दर्शनीया | कन्या | दृश्यमानम्<br>दृष्टम्<br>दृश्यम्<br>द्रष्टव्यम्<br>दर्शनीयाम् | वनम् |

कर्तरि

| | | | | | |
|---|---|---|---|---|---|
| लसन्<br>लसितवान् | बालः | लसन्ती<br>लसितवती | कन्या | लसत्<br>लसितवत् | वनम् |

കർത്തരി ക്രിയകൾക്ക് लट्टിനും लृट्टിനും അതായത് വർത്തമാനകാലത്തിലും ഭാവിയിലും മാത്രമേ നാമ വിശേഷണ രൂപത്തിലുള്ള അംഗക്രിയകളുള്ളു.

കർത്തരിപ്രയോഗം

| അംഗിക്രിയ | അംഗക്രിയ |
|---|---|
| रामः गच्छति | गच्छन् रामः |
| सीता हसति | हसन्ती सीता |
| सुतः जायते | जायमानः सुतः |
| कुमारः जनिष्यति | जनिष्यन् कुमारः |
| कुमारी जनिष्यति | जनिष्यन्ती कुमारी |
| नृपः विद्यते | विद्यमानः नृपः |
| नारी ईक्षिष्यते | ईक्षिष्यमाणा नारी |

എന്നാൽ കർമ്മണിക്രിയകൾക്ക് വർത്തമാനം, ഭാവി, ഭൂതം എന്നീ കാലങ്ങളിലും എല്ലാ പ്രകാരങ്ങളിലും നാമവിശേഷണമായ അംഗക്രിയകളുണ്ട്.

## കർമ്മണിപ്രയോഗം

| അംഗിക്രിയ | അംഗക്രിയ |
|---|---|
| **വർത്തമാനം** | |
| 1 **मया ग्रन्थः लिख्यते ।** | **मया लिख्यमानः ग्रन्थः ।** |
| എന്നാൽ പുസ്തകം എഴുതപ്പെടുന്നു. | എന്നാൽ എഴുതപ്പെടുന്ന പുസ്തകം. |
| **ഭൂതം** | |
| 2 **तेन चन्द्रः अदृश्यत ।** | **तेन दृष्टः चन्द्रः ।** |
| അവനാൽ ചന്ദ്രൻ കാണപ്പെട്ടു. | അവനാൽ കാണപ്പെട്ട ചന്ദ്രൻ. |
| **ഭാവി** | |
| 3 **मया पाठाः पठिष्यन्ते ।** | **मया पठिष्यमाणाः पाठाः ।** |
| എന്നാൽ പാഠങ്ങൾ പഠിക്കപ്പെടും. | എന്നാൽ പഠിക്കപ്പെടാൻ പോകുന്ന പാഠങ്ങൾ. |

### പ്രകാരാർത്ഥം

| അംഗിക്രിയ | അംഗക്രിയ |
|---|---|
| **त्वया पत्रं लिख्यताम्** <br> നിന്നാൽ പത്രം എഴുതപ്പെടട്ടേ <br><br> **त्वया पत्रं लिख्येत** <br> നിന്നാൽ പത്രം എഴുതപ്പെടണം | **त्वया लेख्यं (लेखनीयं लेखितव्यं) पत्रम् ।** <br> നിന്നാൽ എഴുതപ്പെടേണ്ട (എഴുതപ്പെടാവുന്ന, എഴുതപ്പെടേണ്ടതാവുന്ന) പത്രം. |

പ്രകാരാർത്ഥത്തിലുള്ള ഇത്തരം അംഗക്രിയകളുടെ കർത്താവ് തൃതീയയിലും ഷഷ്ഠിയിലും പ്രയോഗിക്കാറുണ്ട്. **त्वया/तव भक्ष्यं फलम्**

മേൽ കാണിച്ച ദൃഷ്ടാന്തങ്ങളിൽ കാണുന്ന സമ്പ്രദായം ഇങ്ങനെ സംഗ്രഹിക്കാം.

1 വർത്തമാനകാലത്തിൽ ധാതുവിനോട് നേരിട്ട് **य** എന്ന കർമ്മണി ചിഹ്നം ചേർത്ത് **मान** എന്നു ചേർക്കുന്നു. **दृश्यमान, लिख्यमान ।**

2 ഭാവികാലത്തിൽ **स्य** എന്നോ **इष्य** എന്നോ ചേർത്തശേഷം **मान** എന്നു ചേർക്കുന്നു. **द्रक्ष्यमान, लेखिष्यमाण ।**

3 ഭൂതകാലത്തിൽ **त** എന്നോ **इत** എന്നോ ചേർക്കുന്നു. **नीत, भक्षित ।**

4 ലോട്ട്, ലിങ്ങ് എന്നീ പ്രകാരാർത്ഥം കാണിക്കുന്ന അംഗിക്രിയകളുടെ അംഗക്രിയകളുണ്ടാക്കാൻ ധാതുവിനോടുകൂടി **य, तव्य, अनीय** എന്നീ പ്രത്യയങ്ങളിൽ ഏതെങ്കിലും ചേർക്കുക. **तव्य, अनीय**

എന്നിവ ചേർക്കമ്പോഠം ഗുണവൃദ്ധികഠം വരുന്നതാണു്. ധാതു ഹ്രസ്വാന്തമാണെങ്കിൽ य प्रत्ययത്തിന്നുമുമ്പു् त् വന്നു ചേരും. स्तु +य=स्तुत्य । त् വന്നാൽ സ്വരവികാരമില്ല.

5 ഭാവേപ്രയോഗത്തിലെ അംഗക്രിയകളാണു് ക്രിയാനാമങ്ങഠം. അവയ്ക്കു് ക്രിയയുടെ അത്ഥം മാത്രമേ ഉള്ളല്ലോ. അവയുടെ പ്രത്യയങ്ങഠം എട്ടാംദിവസം പറഞ്ഞ अ, अन, ति എന്നിവതന്നെ.

6 ഇതിൽ ഭൂതകാലത്തിലും പ്രകാരാത്ഥത്തിലുമുള്ള അംഗക്രിയകഠം പൂണ്ണക്രിയകഠംക്കു പകരമുപയോഗിക്കാറുണ്ടു്. ഉദാ:- सीता रामं अपश्यत् =सीता रामं दृष्टवती । मया पाठः अपठ्यत=मया पाठः पठितः । त्वं पाठं पठेः=त्वया पाठः पाठ्यः ( पठितव्यः पठनीयः )

താഴെ കാണുന്ന തജ്ജമയിൽ നിന്നു് പ്രയോഗം മാററുന്ന രീതി മനസ്സിലാക്കുക.

1 മിടുക്കന്മാരായ കുട്ടികഠം മടിയന്മാരായ നിങ്ങളെ റോട്ടിലൂടെ പോകുന്നതു കണ്ടു. (നിങ്ങഠം എന്നാണു് മലയാള ശൈലി)

कर्त—ते समर्थाः बालाः अलसान् युष्मान् मार्गेण धावतः अपश्यन् ।
कर्म—तैः समर्थैः बालैः अलसाः यूयं मार्गेण धावन्तः अदृश्यध्वम् ।

2 നിലവിളിക്കുന്ന എന്നെ വീണ്ടും ആ കള്ളന്മാർ വടികൊണ്ടടിച്ചു.

कर्त—उच्चैः आक्रोशन्तं मां ते चोराः दण्डेन अताडयन् ।
कर्म—उच्चैः आक्रोशन् अहं तैः चोरैः दण्डेन अताड्ये ।

3 ആകാശത്തു് സൌമ്യനായ ചന്ദ്രൻ ശോഭിക്കുന്നു.

कर्त —आकाशे सौम्यः चन्द्रः शोभते ।
भावे—आकाशे सौम्येन चन्द्रेण शुभ्यते ।

4 മലയുടെ മുകളിൽ വലിയ മരങ്ങഠം നില്ക്കുന്നു.

कर्त—गिरेः उपरि उन्नताः वृक्षाः तिष्ठन्ति ।
भावे—गिरेः उपरि उन्नतैः वृक्षैः स्थीयते ।

5 നിങ്ങഠം രണ്ടു പുസ്തകം അവനു കൊടുക്കുമായിരിക്കും.

कर्त—यूयं पुस्तके तस्मै यच्छेत ।
कर्म—युष्माभिः पुस्तके तस्मै दीयेयाताम् ।

6 ഞാൻ അവരോടുകൂടെ അമ്പലത്തിലേയ്ക്കു പോയി.

कर्त—अहं तैः सह मन्दिरं अगच्छम् ।
कर्म—मया तैः सह मन्दिरं अगम्यत ।

7 ഞങ്ങൾ തണുത്ത വെള്ളം കുടിക്കില്ല,

कर्त—वयं शीतं जलं न पास्यामः ।

कर्म—अस्माभिः शीतं जलं न पास्यते ।

8 കാമധേനുവിന്റെ മകൾ നന്ദിനി ദിലീപനെ രക്ഷിച്ചു.

कर्त—कामधेनोः सुता नन्दिनी दिलीपं ररक्ष ।

कर्म—कामधेनोः सुतया नन्दिन्या दिलीपः ररक्षे ।

9 ഞങ്ങളുടെ വീടിന്റെ അടുത്തുള്ള മാവിൽ നിന്നു് രണ്ടു മാമ്പഴം വീണു.

कर्त—अस्माकं गृहस्य निकटस्थितात् आम्रात् आम्रे अपतताम् ।

भावे—अस्माकं गृहस्य निकटस्थितात् आम्रात् आम्राभ्यां अपत्यत ।

10 ഞങ്ങൾ കുറച്ചു പുസ്തകങ്ങൾ വായിക്കട്ടെ.

कर्त—वयं कतिचन पुस्तकानि पठेम ।

कर्म—अस्माभिः कतिचन पुस्तकानि पठ्येरन् ।

(മരങ്ങൾ പുംലിംഗവും അവയുടെ പഴങ്ങൾ നപുംസകലിംഗങ്ങളുമാണു്. पनसः പിലാവു്, पनसं ചക്ക आम्रः മാവു്, आम्रं മാങ്ങ.)

## അഭ്യാസം

1 താഴെ കൊടുക്കുന്ന ക്രിയകൾ ഉപയോഗിച്ചു ഓരോ വാക്യമുണ്ടാക്കി അവയുടെ മാറു പ്രയോഗങ്ങളെഴുതുക:

ഉദാ:-- दृश्येत । भक्तेन भगवान् दृश्येत । भक्तः भगवन्तं पश्येत् ।

1 अपीयत 2 गम्यते 3 लिख्येत 4 दृश्येय 5 दीयते 6 पठ्यन्तां 7 ईक्ष्यध्वम् 8 भाष्यतां 9 नश्यते 10 अनम्यत ।

II 6-ാം ദിവസത്തെ സംസ്കൃത തർജ്ജമയിലെ വാക്യങ്ങളുടെ പ്രയോഗം മാററി എഴുതുക. ഉദാ:- माता पिता च पुत्रेभ्यः अन्नं यच्छतः =माता पिता च पुत्रेभ्यः अन्नं दीयते ।

III താഴെ കൊടുക്കുന്ന അംഗക്രിയകൾ ഉപയോഗിച്ചു് വാക്യങ്ങളുണ്ടാക്കുക; ഉദാ:-भक्ष्य- एतेषु भक्ष्येषु फलेषु एकं दुष्टमस्ति । അല്ലെങ്കിൽ एतानि फलानि त्वया भक्ष्याणि ।

1 पेय । 2 गन्तव्य । 3 ईक्षित । 4 हृतवत् । 5 भाषणीय । 6 पतित । 7 क्रीडितवत् । 8 याच्य । 9 वन्दितुम् । 10 पतित्वा ।

IV लोट् लिङ् എന്നിവയുടെ രണ്ടു പദത്തിലേയും രൂപങ്ങൾ മനഃപാഠമാക്കുക.

# ദിവസം പന്ത്രണ്ട്

അടുത്ത ദിവസം മുതൽ കാവ്യപാഠം തുടങ്ങുകയായി. അതിനു മുമ്പ് അത്യാവശ്യം അറിയേണ്ട ചില പ്രയോഗങ്ങൾ കൂടി ഇവിടെ വിവരിക്കാം.

## सन्नन्ताः

ഒരു ക്രിയ ചെയ്യാനാഗ്രഹിക്കുന്നു എന്നർത്ഥം കാണിക്കാൻ മിക്ക ഭാഷകളിലും ഒററപ്പദം കാണുകയില്ല. സംസ്കൃതത്തിൽ അതിനൊററപ്പദമുണ്ട്. ആഗ്രഹിക്കുക എന്നർത്ഥം സൂചിപ്പിക്കുവാൻ ധാതുവിനെ തുടർന്ന് स എന്നൊരു പ്രത്യയം ചേർക്കുന്നു. ഇതു ചേർക്കുമ്പോൾ ലിട്ടിലെന്നപോലെ ധാതുവിന് അഭ്യാസകാര്യങ്ങളെല്ലാം വരും. അഭ്യാസത്തിൽ ഹ്രസ്വമായ अ കാരമുണ്ടെങ്കിൽ അതു് इ കാരമാകും. ചില ധാതുക്കളോടു് स ചേർക്കുമ്പോൾ മററു പല പ്രത്യയങ്ങളിലുമെന്നപോലെ മുമ്പു് इ കാരം വന്നു് इष എന്നാവും.

पठ् + स + ति, पठ् पठ् + इष + ति, प पठ् + इष + ति, पिपठ् + इष + ति, पिपठिषति = पठितुं इच्छति = പഠിക്കാനാഗ്രഹിക്കുന്നു.

ज्ञा + स + ति, ज्ञा ज्ञा + स + ति, जाज्ञा + स + ति അഭ്യാസത്തിനു് ഹ്രസ്വം വന്നു് जज्ञासति, പിന്നെ जिज्ञासति । पिपासति മുതലായവയുടെ പ്രക്രിയകളുമിതുപോലെത്തന്നെ.

स പ്രത്യയത്തിനുശേഷം आ എന്ന പ്രത്യയം ചേർത്താൽ അതിന്റെ നാമം കിട്ടും. അതു സ്ത്രീലിംഗമാകും.

पिपठिषा, जिज्ञासा, मुमुक्षा, पिपासा, विवक्षा, तितिक्षा ആദി.

स എന്ന പ്രത്യയം सु എന്നാക്കിയാൽ നാമവിശേഷണമാകും. पिपठिषु, जिज्ञासु, पिपासु, मुमुक्षु, विवक्षु ആദി.

നാമവിശേഷണത്തിന്റെ അതേ അർത്ഥത്തിൽ മറെറാരു രൂപം കൂടി പ്രയോഗിക്കാറുണ്ടു്. ज्ञातुम् गन्तुम् മുതലായ അംഗ ക്രിയകളുടെ അവസാനത്തെ അനുസ്വാരം നീക്കി തത്സ്ഥാനത്തു് काम എന്നു ചേർക്കുക. गन्तुकामः रामः । ज्ञातुकामा बालिका । — जिगमिषुः रामः । जिज्ञासुः बालिका എന്നുതന്നെ അർത്ഥം.

सन् എന്നാണിതിന്റെ പ്രത്യയം. सन् അന്തത്തിലുള്ളതുകൊണ്ടിത്തരം രൂപങ്ങൾ സന്നന്തങ്ങളായി, सन् എന്നതിൽ न् എന്ന അംശം ലോപിച്ചു് स എന്നേ ചേർക്കാനുണ്ടാവൂ.

## प्रयोजकक्रिया

''കുട്ടി കളിക്കുന്നു'' എന്നതിൽ കുട്ടിയുടെ കളിയിൽ മററാരുടേയും

പ്രേരണയില്ല. ''അമ്മ കുട്ടിയെ കുളിപ്പിക്കുന്നു'' എന്നതിലാകട്ടേ അഴുക്കു പോകുന്നതും ക്ഷീണം മാറുന്നതും കുട്ടിക്കുതന്നെയാണെങ്കിലും കുളിയിൽ അമ്മയുടെ പ്രേരണയുള്ളതായിക്കാണാം. പ്രേരണാത്രപത്തിലുള്ള ഈ അൎത്ഥവിശേഷമാണു് പ്രയോജകരൂപങ്ങളിൽ നിന്നു കിട്ടുന്നതു.

| കേവലം | പ്രയോജകം |
|---|---|
| शिष्यः पाठं पठति । | आचार्यः शिष्यं पाठं पाठयति । |
| माता तुष्यति । | पुत्रः मातरं तोषयति । |

കേവലധാതുക്കളെ പ്രയോജകങ്ങളാക്കി മാററാൻ चोरयति ഗണത്തിലെ ഗണചിഹ്നമായ अय എന്നു ചേൎത്താൽ മതി. ഈ अय എന്നു ചേൎക്കുമ്പോഠം चोरयति ഗണത്തിലെന്നപോലെ ധാതുവിനു താഴെ പറയുന്ന മാററങ്ങഠം വരുന്നതാണു്. चोरयति ഗണത്തിലെ ക്രിയാരൂപങ്ങഠംക്കു് കേവലത്തിലും പ്രയോജകത്തിലും വ്യത്യാസമില്ല.

1 ധാതുവിൻെറ അന്ത്യസ്വരത്തിന്നു വൃദ്ധിവരും.

2. മിക്കധാതുക്കളുടേയും ഉപാന്ത്യമായ (അന്ത്യത്തിനു തൊട്ടു മുമ്പുള്ള) അകാരം ദീൎഘിക്കും.

3. ഉപാന്ത്യമായ മററു സ്വരങ്ങഠംക്കു ഗുണം വരും.

4. आ എന്നവസാനിക്കുന്ന ചില ധാതുക്കഠംക്കു് അന്ത്യത്തിൽ प् എന്നോ य् എന്നോ ആഗമമായിവരും.

5. ചിലതിൻെറ आ കാരം ഹ്രസ്വമാകും.

6. अय അല്ലാതെ മററു ഗണചിഹ്നങ്ങളൊന്നും ചേൎക്കരുതു്.

7. ചില ധാതുക്കളിൽ ബ്രാക്കററിൽ കൊടുത്ത ആദേശരൂപങ്ങഠം പ്രയോജകത്തിൽ പ്രയോഗിക്കരുതു്.

8. പ്രയോജകരൂപങ്ങഠംക്കു് ആത്മനേപദപരസ്മൈപദഭേദം അത്ര കാൎയ്യമാക്കാറില്ല.

| | കേവലം | പ്രയോജകം | | കേവലം | പ്രയോജകം |
|---|---|---|---|---|---|
| 1 | नी—नयति | नाययति | | सृज्—सृजति | सर्जयति |
| | भू—भवति | भावयति | 4) | मा—माति | मापयति |
| | कृ—करोति | कारयति | | या—याति | यापयति |
| 2) | पठ्—पठति | पाठयति | 5) | स्ना-स्नाति | स्नपयति |
| | नद्—नदति | नादयति | | ग्लै—ग्लायति | ग्लपयति |
| | नम्—नमति | नमयति | 6) | पुष्—पुष्णाति | पोषयति |
| | गम्—गच्छति | गमयति | 7) | पा(पिब्) पिबति | पाययति |
| 3) | छिद्—छिनत्ति | छेदयति | 8) | जन्—जायते | जनयति |

चोरयति ഗണത്തിലെ ധാതുക്കളോടു് अय പ്രത്യയം ചേർത്താൽ കേവലാർത്ഥവും പ്രയോജകാർത്ഥവും കിട്ടും. മററു ഗണങ്ങളിലെ ധാതുക്കളോടു് അതേ പ്രത്യയം ചേർത്താൽ പ്രയോജകാർത്ഥം മാത്രമേ കിട്ടൂ എന്ന വ്യത്യാസം ഇവിടെ ശ്രദ്ധേയമാണു്,

കേ:---माता कथां कथयति । പ്ര:---पुत्रः मात्रा कथां कथयति ।

ഇവിടെ രണ്ടു ക്രിയാരൂപങ്ങൾക്കും വ്യത്യാസമില്ലല്ലോ.

ആർദ്ധധാതുകരൂപങ്ങളിൽ अय എന്നതിന്റെ അന്ത്യം ലോപിച്ചു് अय् എന്നേ ഉണ്ടാവൂ. कथ्+अय्+इष्य+ति = कथयिष्यति । कथयित्वा ।

പ്രയോജകങ്ങളുടെ 'കർമ്മണി, ഭാവേ' ക്രിയാരൂപങ്ങളിൽ अय പ്രത്യയം കാണില്ല. ധാതുവിന്നു് വരാവുന്ന സ്വരവികാരമെല്ലാം വരും. नीयते क्रियते भूयते കേവലം, नाय्यते कार्यते भाव्यते പ്രയോജകം. ഈ പ്രയോഗത്തിൽ മറെറാരു സംഗതി കൂടി ശ്രദ്ധിക്കേണ്ടതുണ്ടു്. കേവലവാക്യത്തിലെ കർത്താവു് പ്രയോജകവാക്യത്തിൽ ദ്വിതീയയോ തൃതീയയോ വിഭക്തിയിൽ വരും. ഉദാഹരണങ്ങളിൽനിന്നു് ഇതു വ്യക്തമാണല്ലോ.

പ്രയോജകങ്ങളുടെ ലിട്ടിലെ രൂപങ്ങൾക്കു ചില വിശേഷങ്ങളുണ്ടു്. ഒന്നിലധികം സ്വരങ്ങളുള്ള ധാതുക്കൾക്കു് പൊതുവിൽ അഭ്യാസകാര്യങ്ങൾ വരുന്നതല്ല. अय् പ്രത്യയം ചേർന്നുകഴിഞ്ഞാൽ ധാതു ഒന്നിലധികം സ്വരമുള്ളതാകുമല്ലോ. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ലിട്ടിലെ രൂപമുണ്ടാക്കാൻ आम् എന്നൊരിടനില ചേർത്തു ശേഷം अस्, कृ, भू എന്നീ ധാതുക്കളിലേതെങ്കിലുമൊന്നിന്റെ ലിട്ടിലെ രൂപമനുപ്രയോഗിക്കുകയാണു് പതിവു്.

हृ + अय् + आम् + आस = हारयामास, हारयांचकार, हारयांबभूव ।

| | | | |
|---|---|---|---|
| പര. | पाठयामास | पाठयामासतुः | पाठयामासुः । |
| ആത്മ. | लेखयांचक्रे | लेखयांचक्राते | लेखयांचक्रिरे । |

चोरयतिगणത്തിൽ കേവലാർത്ഥത്തിലുള്ള ലിട്ടിലെ രൂപവും ഇതുപോലെത്തന്നെയാണു്. कथयामास എന്നതിനു് പറഞ്ഞു പറയിച്ചു എന്നു രണ്ടർത്ഥവും കിട്ടും.

പ്രയോജകത്തിലെ लुङ् രൂപത്തിനല്പം വിശേഷമുണ്ടു്. अय യുടെ സ്ഥാനത്തു് अ ചേർത്താൽ മതി. ധാതുവിനു് ദ്വിത്വപ്രക്രിയകളെല്ലാം വരും. അഭ്യാസത്തിലെ അകാരം ഇകാരമാകും ഇ, ഉ എന്നിവ ദീർഘിക്കും. भावयति -अबीभवत् । दर्शयति -अदीदृशत् । अचूचुरत्,

अलीलिखत् । ഇത്തരം രൂപങ്ങരം വളരെ വിരളമായേ കാണു. अभावयत् अचोरयत् अदर्शयत् എന്നിങ്ങനെ ലങ്ങിലെ രൂപങ്ങരംക്കാണ് പ്രചാരം.

സപ്തമിയുടെ പ്രയോഗവിശേഷം

സപ്തമീവിഭക്തിക്ക് ഒരു സവിശേഷപ്രയോഗമുണ്ട്. വിഭക്ത്യർത്ഥത്തിനു പുറമേ അംഗിക്രിയയുടെ (പൂർണ്ണക്രിയയുടെ) സമകാലികത്വം കാണിക്കാൻ കൂടി അതുപയോഗിക്കുന്നു. അപ്പോരം അംഗവാക്യത്തിലെ കർത്താവും ക്രിയയും സപ്തമിയായി മാറും.

'ശിഷ്യൻ പഠിക്കുമ്പോരം ആചാര്യൻ സന്തോഷിക്കുന്നു' എന്ന വാക്യത്തിൽ ശിഷ്യൻ പഠിക്കുമ്പോരം എന്നതു് അംഗവാക്യമാണ്. ആചാര്യൻ സന്തോഷിക്കുന്നു എന്നതു് അംഗിവാക്യവും. ഇതിൽഅംഗവാക്യത്തിലെ ക്രിയയേയും കർത്താവിനേയും സപ്തമീവിഭക്തിയിലേയ്ക്കു കൊണ്ടുവരുന്നു. ക്രിയയ്ക്കു സ്വതവേ വിഭക്തികളില്ലല്ലോ. വിഭക്തിചേർക്കേണ്ടിവന്നാൽ അതിനെ ഒന്നുകിൽ നാമമാക്കണം. അല്ലെങ്കിൽ വിശേഷണമാക്കണം. ഇവിടെ വിശേഷണരൂപമാണു് വേണ്ടതു്. ക്രിയയെ വിശേഷണമാക്കി മാററണമെങ്കിൽ വർത്തമാന കാലത്തിൽ अत्, मान എന്നും ഭൂതകാലത്തിൽ त, तवत् എന്നും പ്രകാരാർത്ഥത്തിൽ य, तव्य, अनीय എന്നും പ്രത്യയങ്ങരം ചേർക്കണമെന്നു് അംഗക്രിയകളെപ്പററി പറഞ്ഞ സന്ദർഭത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. പ്രസ്തുത പ്രത്യയങ്ങരം ചേർത്തശേഷം വിശേഷ്യത്തിന്റെ ലിംഗവചനമനുസരിച്ച സപ്തമീ പ്രത്യയങ്ങരം ചേർക്കുക. മേൽകാണിച്ച വാക്യത്തിലെ അംഗക്രിയയായ 'പഠിക്കുമ്പോരം' എന്നതു് വർത്തമാന കാലത്തിലാക്കി മാററുമ്പോരം पठ् + अत्= पठत् എന്നാവും. അതിനോടു് സപ്തമ്യേകവചനപ്രത്യയം ചേർത്തു് पठत्+इ=पठति എന്നരൂപമുണ്ടാകുന്നു. അപ്പോരം ശിഷ്യശബ്ദവും സപ്തമിയാകണമല്ലോ. അങ്ങനെ ആ വാക്യം സംസ്കൃതത്തിലാവുമ്പോരം शिष्ये पठति आचार्यः तुष्यति എന്നായി മാറും. ഈ ആശയം തന്നെ यदा तदा എന്ന അവ്യയങ്ങളുപയോഗിച്ചും വ്യക്തമാക്കാം. यदा शिष्यः पठति तदा आचार्यः तुष्यति ।

ഇവിടെ രണ്ടുതരം പ്രയോഗങ്ങളിലും पठति എന്ന രൂപമുണ്ടു്. അവയിൽ ആദ്യത്തേതു് സപ്തമ്യന്തമായ വിശേഷണവും അവസാനത്തേതു് പൂർണ്ണക്രിയയുമാണെന്നോർക്കണം. ഒന്നു് पठ् + अत् + इ എന്നാണ്. മററതു് पठ्+अ+ति എന്നും. കൂടി ചേരുമ്പോരം രൂപമൊന്നുതന്നെ. തിരിച്ചറിയേണ്ടതു് കർത്താവിൽ നിന്നാണ്. കർത്താവു് സപ്തമിയായാൽ ഇതും സപ്തമിയാണെന്നോർക്കണം. സപ്തമി ഏകവചനത്തിലേ ഈ സംശയം നേരിടുകയുമുള്ളു. यदा शिष्याः पठन्ति तदा

എന്നതു് शिष्येषु पठत्सु എന്നാകുന്നതു നോക്കുക. സപ്തമിയുടെ ഈ പ്രയോഗവിശേഷത്തിന്നു് ഭാവലക്ഷണസപ്തമി എന്നും സതിസപ്തമി എന്നും പറയും. सति എന്നതു് सन् सन्तौ सन्तः എന്ന अस् ധാതുവിന്റെ അംഗക്രിയയുടെ സപ്തമി ഏകവചനരൂപമാണു്. സപ്തമിക്കു് ഈ അത്ഥമാണിവിടെ എന്നു സൂചിപ്പിക്കാൻവേണ്ടി सत् എന്നതിന്റെ സപ്തമീ രൂപവും (सति) പ്രയോഗിക്കാറുണ്ടു്.

शिष्ये पठति सति आचार्यः अतुष्यत् ।

താഴെ കൊടുത്ത വാക്യങ്ങളിൽ നിന്നു സപ്തമീപ്രയോഗമുറപ്പിക്കുക.

१) मयि गच्छति माता मां पश्यति=यदा अहं गच्छामि तदा माता मां पश्यति

२) वृक्षेषु पतितेषु बालाः अधावन्=यदा वृक्षाः अपतन् तदा बाला अधावन् ।

३) सीतायां गच्छन्त्यां पौराः व्यलपन्=यदा सीता अगच्छत् तदा पौराः व्यलपन्

४) रामलक्ष्मणयोः वनं गतवतोः दशरथः अम्रियत । =यदा रामलक्ष्मणौ वनं अगच्छतां तदा दशरथः अम्रियत ।

५) पुत्रे वर्धमाने पिता अतुष्यत । = यदा पुत्रः अवर्धत तदा पिता अतुष्यत् ।

അംഗിക്രിയയ്ക്കു് പ്രാധാന്യമുള്ളതിനാൽ അംഗക്രിയയുടെ കാലത്തെ അത്ര ഗണിക്കാറില്ല. അംഗിക്രിയ ഭൂതമാണെങ്കിൽ അതിനു് സമകാലികമായി നടക്കുന്ന അംഗക്രിയ വത്തമാനത്തിൽപ്രയോഗിച്ചാലും ഭൂതകാലം തന്നെയായിരിക്കും. അഞ്ചാംവാക്യത്തിലെ वर्धमान എന്ന അംഗക്രിയ വത്തമാനകാലമാണെങ്കിലും अतुष्यत् എന്ന അംഗിക്രിയ ഭൂതമായതിനാൽ അതിനു് ഭൂതകാലാത്ഥമാണു് വന്നുചേരുന്നതു്. यदा तदा പ്രയോഗത്തിൽ अवर्धत എന്നു് ഭൂതകാലമായിരിക്കുന്നതു് ശ്രദ്ധിക്കുക.

## अभूत तद्भावः

മുമ്പു് ഒരുവിധത്തിലല്ലായിരുന്നതു് ആ വിധത്തിലായിത്തീരുക എന്നാണു് അഭൂതതദ്ഭാവം എന്ന പദത്തിനത്ഥം. അഭൂതം = ഭവിക്കാത്തതു്. തദ്ഭാവം = അതായിത്തീരുക. ഈ അത്ഥത്തിൽ സംസ്കൃതത്തിലൊരു പ്രക്രിയയുണ്ടു്. സാമാന്യമായി നാമങ്ങളിൽനിന്നും വിശേഷണങ്ങളിൽനിന്നുമാണു് ഇത്തരം രൂപങ്ങൾ നിഷ്പാദിക്കുക പതിവു്. പദങ്ങളുടെ അന്ത്യമായ അകാരം ई എന്നാക്കി कृ, भू എന്നീ ധാതുരൂപങ്ങളനുപ്രയോഗിക്കുകയാണു് ഈ പ്രക്രിയയുടെ സ്വഭാവം.

शरण എന്ന പദം. അതിന്റെ അന്ത്യമായ അകാരം ई എന്നാക്കി മാറ്റുന്നു. शरणी എന്നായി. അതിനു ശേഷം करोति, भवति എന്നിവയിലേതെങ്കിലുമൊരു പദമനുപ്രയോഗിക്കുന്നു. അങ്ങനെ शरणीकरोति, शरणीभवति എന്നുണ്ടാവുന്നു. മുമ്പു് ശരണമാക്കാത്തതിനെ (അവനെ, അവളെ) ശരണമാക്കിത്തീക്കുന്നു. शरणीकरोति । മുമ്പു് ശരണ

മാവാത്തതു ശരണമായിത്തീരുന്നു. =शरणीभवति ! ആദ്യത്തേതു സകർമ്മകം. മററതു് അകർമ്മകം. शरणीचकार, शरणीकरणम् മുതലായ മററു രൂപങ്ങളും കണ്ടു കൊൾക. शरणीकृत्य शमीभूय എന്നിങ്ങനെ ല്യബന്തരൂപങ്ങളേ ഇതിന്നുള്ളു. ക്ത്വാന്തരൂപമില്ല.

**क्विबन्ताः**

ധാതുവിനെ അതേ രൂപത്തിൽതന്നെ നാമമായുപയോഗിക്കാൻ क्विप् എന്നൊരു പ്രത്യയം വിധിക്കുന്നുണ്ടു്. പക്ഷേ ആ പ്രത്യയത്തിൻെറ ഒരവശിഷ്ടവും ധാതുവിൽ കാണുകയില്ല. സന്താനഗോപാലത്തിലെ പ്രസവം പോലെ ആപ്രത്യയം കാണാൻ തന്നെ ഉണ്ടാവുകയില്ല.കുട്ടിയില്ലെങ്കിലും പ്രസവിച്ചു കഴിഞ്ഞാൽ സ്ത്രീയുടെ കന്യകാത്വം നഷ്ടപ്പെടും പോലെ क्विप् വിധിച്ചുകഴിഞ്ഞാൽ ധാതുവിൻെറ ധാതുത്വം നഷ്ടപ്പെടുന്നു. नयविद् എന്നതിൽ नय എന്നു നാമവും विद् എന്ന ധാതുവുമാണല്ലോ ഉള്ളതു്. ആ ധാതുവിന്നു് വെറും ധാത്വർത്ഥമായ 'അറിയുക' എന്ന അർത്ഥമല്ല ഉള്ളതു്. അറിയുന്നവൻ എന്ന വ്യക്തിബോധം കൂടി അതുണ്ടാക്കുന്നു. അതായതു് नयवेत्तृ, नयवेदिन् എന്ന പദങ്ങളെപ്പോലെത്തന്നെ ആ പ്രവൃത്തി ചെയ്യുന്ന വ്യക്തിയെ കൂടി ബോധിപ്പിക്കുന്നു. नयवेत्तृ. नयवेदिन्, नयविद् = നയമറിയുന്ന വ്യക്തി. ഈ പ്രത്യയം ചേർക്കുമ്പോൾ ഗുണവൃദ്ധികൾ വരുന്നതല്ല. ഹ്രസ്വമായ സ്വരത്തിലവസാനിക്കുന്ന ധാതുക്കൾക്കു താങ്ങായി त् എന്നൊരാഗമം വന്നുകാണും.

मर्मच्छिद्, सूक्ष्मदृक्, स्वयंभू, विश्वजित, कर्मकृत ।( जि. कृ )

ഇംഗ്ലീഷിൽ cook, keep മുതലായ ധാതുക്കൾക്കു് പാചകൻ, അവിഹിതബന്ധം പുലർത്തുന്ന സ്ത്രീ മുതലായി നാമങ്ങളുടെ അർത്ഥം കിട്ടുന്നുണ്ടല്ലോ. അതുപോലെയാണിത്തരം പദങ്ങൾ.

പാരിഭാഷികപദങ്ങൾ

സംസ്കൃതവൈയാകരണന്മാർ ഓരോ തരം പദങ്ങളെ ഓരോ പാരിഭാഷികപദങ്ങൾ കൊണ്ടാണു് വിളിച്ചു വരുന്നതു്. ആശയങ്ങൾ സംക്ഷേപിച്ചു പറയാൻ അവയെപ്പററിയുള്ള പരിജ്ഞാനമാവശ്യമാണു്. ആ പ്രകരണം ഇവിടെയൊന്നു ചുരുക്കിപ്പറയാം.

**अजन्ताः, हलन्ताः**

അച് അന്തത്തിലുള്ള പദം അജന്തം; ഹല് അന്തത്തിലുള്ള പദം ഹലന്തം. അച്=സ്വരം; ഹല്=വ്യഞ്ജനം അച്, ഹല് എന്നിങ്ങനെ സ്വരവ്യഞ്ജനങ്ങൾക്കു പര്യായപദങ്ങൾ വരാനുള്ള കാരണം വിശദമാക്കാം. പാണിനി അക്ഷരമാല രൂപവത്കരിച്ചിട്ടുള്ളതു താഴെ കാണുന്ന ക്രമത്തിലാണു്. അദ്ദേഹത്തിൻെറ പതിനാലു

സൂത്രങ്ങൾ തന്നെ ഇവിടെ പ്രദർശിപ്പിക്കാം.

**अइउण्। ऋऌक्। एओङ्। ऐऔच्। हयवरट्। लण्। ञमङणनम्। झभञ्। घढधष्। जबगडदश्। खफछठथचटतव्। कपय्। शषसर्। हल्।**

പാണിനിപ്രണീതമായ അഷ്ടാദ്ധ്യായിയിലെ പ്രത്യാഹാര സൌകര്യം പുരസ്കരിച്ചാണ് ഇങ്ങനെ അക്ഷരമാല അദ്ദേഹം ചേർത്തിണക്കിയിരിക്കുന്നത്. പ്രത്യാഹാരമെന്നതു് സംക്ഷേപണസൌകര്യം പ്രമാണിച്ച് ആ ദീർഘദർശി കണ്ടുപിടിച്ച ഒരുപായമാണ്. ഓരോ സൂത്രത്തിലേയും അവസാനത്തെ **ण् क्** മുതലായ വർണ്ണങ്ങൾ കണക്കിൽ കൂട്ടുകയില്ല. അവ മുന്നിലുള്ള വർണ്ണങ്ങളെ ഉള്ളടക്കം ചെയ്യാനുപകരിക്കുന്നു. അതിൻെറ സമ്പ്രദായമിതാണ്;—

ആദ്യത്തെ സൂത്രത്തിൻെറ ആദിമവർണ്ണമായ **अ** എന്നും നാലാം സൂത്രത്തിൻെറ അന്ത്യവർണ്ണമായ **च** എന്നും ചേർത്തു് പറഞ്ഞാൽ **अच्** എന്നാവുമല്ലോ. അപ്പോൾ **अच्** എന്നതിൽ അതിനുള്ളിലുള്ള വർണ്ണങ്ങളെല്ലാമടങ്ങുന്നു. സൂത്രാന്തങ്ങളിലുള്ള വർണ്ണങ്ങളെ പരിഗണിക്കുകയുമില്ല. അങ്ങനെ **अच्** എന്നു പറഞ്ഞാൽ **अ इ उ ऋ ऌ ए ओ ऐ औ** എന്നിവയാണെന്നു വന്നു ചേരുന്നു. അവ സ്വരങ്ങളാണല്ലോ. അതുകൊണ്ടു് അച് സ്വരങ്ങളുടെ പര്യായമായിത്തീരുന്നു. **अच् + अन्त** എന്നതു് **अजन्त** എന്നാവുന്നതു് സന്ധികാര്യമാണ് അതുപോലെഅഞ്ചാം സൂത്രത്തിൻെറ ആദ്യം കാണുന്ന **ह** എന്ന വർണ്ണവും അന്ത്യസൂത്രത്തിലെ അന്ത്യവർണ്ണമായ **ल** എന്നതും ചേർത്താൽ **हल्** എന്നു കിട്ടും. സൂത്രങ്ങളിലെ അന്ത്യവർണ്ണങ്ങളെല്ലാം നീക്കിയാൽ അവശേഷിക്കുന്ന വർണ്ണങ്ങൾ വ്യഞ്ജനങ്ങളാണെന്നു കാണാം. അങ്ങനെ **हल्** വ്യഞ്ജനങ്ങളുടെ പര്യായമായി, ഹലന്തം എന്നതിനു വ്യഞ്ജനാന്തമെന്നർത്ഥം അങ്ങനെ വന്നതാണ്.

പാണിനിയുടെ അക്ഷരമാലാക്രമം ഇങ്ങനെയാണ്. സ്വരങ്ങൾ മദ്ധ്യമങ്ങൾ (അന്തഃസ്ഥങ്ങൾ), അനുനാസികങ്ങൾ, ഘോഷങ്ങൾ, മൃദുക്കൾ, അതിഖരഖരങ്ങൾ, ഊഷ്മാക്കൾ ഇവയുടെ പ്രത്യാഹാരങ്ങൾ ക്രമത്തിൽ **अच्, यण्, ञम्, झष्, जश्, खय्, शर्** എന്നിവയാണ്. ഹകാരത്തിന് എവിടെയും ഒരസാധാരണത്വമുണ്ടു്. അതാണതിനു രണ്ടിടത്തു് സ്ഥാനം കല്പിക്കേണ്ടി വന്നതു്.

**बाल, कवि, सूनु, पितृ** മുതലായ സ്വരത്തിലവസാനിക്കുന്ന ശബ്ദങ്ങൾ അജന്തങ്ങൾ. **दिश्, राजन्, करिन्, वाच्** മുതലായി വ്യഞ്ജനത്തിലവസാനിക്കുന്നവ ഹലന്തങ്ങളും.

## इत् (ഇത്ത്)

പ്രയോഗദശയിൽ പരിഗണിക്കാത്തവയാണ് ഇത്തുകൾ. इत् എന്നതിന്റെ അർത്ഥം പോകുന്നതു് എന്നാണ്. പ്രയോഗദശയിൽ കത്തിന്റെ കവർപോലെ വലിച്ചെറിയുന്നഅംശങ്ങളാണ് ഇത്തുക്കളെന്നർത്ഥം. അടയിൽ ഇലയുള്ള സ്ഥാനമേ അതിനുള്ള अच् എന്നുപറഞ്ഞാൽ अ മുതൽ च् വരെയുള്ളതിനിടയ്ക്കുള്ള ण्, क्, ङ् എന്നിവയേയും च् എന്നതിനേയും കണക്കാക്കുന്നില്ല. അവ ഇത്തുക്കളാണ്.

## तिङन्ता · सुबन्ताः

तिङ् അന്തത്തിലുള്ളതു് തിങന്തം. सुप् അന്തത്തിലുള്ളതു് സുബന്തം. तिङ् എന്നതു് പൂർണ്ണക്രിയാപ്രത്യയങ്ങളുടേയും सुप् എന്നതു് വിഭക്തിപ്രത്യയങ്ങളുടേയും പ്രത്യാഹാരമാണ് പാണിനി വിഭക്തിപ്രത്യയങ്ങളേയും പൂർണ്ണക്രിയാപ്രത്യയങ്ങളേയും വിധിക്കുന്നതിങ്ങനെയാണ്.

| വിഭക്തിപ്രത്യയങ്ങൾ | | | | പൂർണ്ണക്രിയാ പ്രത്യയങ്ങൾ | | |
|---|---|---|---|---|---|---|
| सु | औ | जस् | | तिप् | तस् | झि |
| अम् | औट् | शस् | പരസ്മൈപദം | सिप् | थस् | थ |
| टा | भ्याम् | भिस् | | मिप् | वस् | मस् |
| ङे | भ्याम् | भ्यस् | | | | |
| ङसि | भ्याम् | भ्यस् | | त | आताम् | झ |
| ङस | ओस् | आम् | ആത്മനേപദം | थास् | आथाम् | ध्वम् |
| ङि | ओस् | सुप् | | इड् | वहि | महिङ् |

ഇവയിൽ വിഭക്തിപ്രത്യയങ്ങളുടെ ആദ്യത്തെ सु എന്നതു് അവസാനത്തെ सुप् എന്നതിലെ प् എന്നതിനോടു് ചേർത്താൽ सुप् എന്നായല്ലോ. അതുകൊണ്ടു് सुप् എന്നതിൽ അതിനിടയ്ക്കുള്ള എല്ലാ പ്രത്യയങ്ങളും പെടും. ആദ്യം പഠിച്ച स, औ, अः മുതലായ വിഭക്തി പ്രത്യയങ്ങളും ഇവയും തമ്മിലൊന്നു താരതമ്യപ്പെടുത്തി നോക്കുക. ആദ്യത്തേതിൽ കാണാനില്ലാത്ത അംശങ്ങളെല്ലാം ഇത്തുകളാണ്. सु എന്നതിൽ उ ഇത്തു്; जस् എന്നതിൽ ज् ഇത്തു്. എന്നിങ്ങനെ കണ്ടുകൊൾക. तिङ् എന്നതും ഇതുപോലെത്തന്നെ പ്രത്യാഹാരമാണ് ആദ്യത്തെ പ്രത്യയമായ तिप् എന്നതിലെ ति യും അവസാനത്തെ महिङ् എന്നതിലെ ङ् ഉം ചേർത്താൽ तिङ् എന്നാവുമല്ലോ. അപ്പോൾ तिङ् എന്ന പ്രത്യാഹാരത്തിൽ അവയ്ക്കിടയ്ക്കുള്ള പ്രത്യയങ്ങളെല്ലാം പെടും. പൂർണ്ണക്രിയയാണെങ്കിൽ ഇവയിലേതെങ്കിലുമൊരു പ്രത്യയം ഉണ്ടാവാതിരിക്കില്ല. അതുകൊണ്ടവ തിങന്തങ്ങളാണ്. മുമ്പു പഠിച്ച ति, त, अन्ति മുതലായ പ്രത്യയങ്ങളുമായൊത്തുനോക്കി ഇത്തുകൾ കണ്ടുപിടിക്കുക.

त, तवत्, तुम् മുതലായി ഇതുവരെ പഠിച്ച कृत् പ്രത്യയങ്ങളെ ഇത്തുകരം ചെത്തിക്കളഞ്ഞ നിലയിലാണ് അവിടെ പ്രദർശിപ്പിച്ചിട്ടുള്ളത്. പാണിനി അവയെ क्त, क्तवतु, तुमुन् എന്നിങ്ങനെ മററു ചില വർണ്ണങ്ങളെക്കൂടി അവയോടു ഘടിപ്പിച്ചാണ് വിധിച്ചിട്ടുള്ളത്. അതിൻെറ ഉദ്ദേശവും സമ്പ്രദായവുമൊന്നു പരിചയപ്പെടുത്താം. कित् എന്നാൽ കകാരം ഇത്തായ പ്രത്യയം എന്നർത്ഥം. കിത്തായപ്രത്യയങ്ങൾ ചേരുമ്പോൾ ധാതുക്കളുടെ സ്വരത്തിന്നു പൊതുവിൽ ഗുണവൃദ്ധികൾ വരില്ല. ചിലേടത്തു് അന്തസ്ഥങ്ങൾ അവയുടെ സ്വരങ്ങളായി മാറുകയും ചെയ്യും. ആ നിലയ്ക്കു क्त പ്രത്യയം ചേരുന്ന नी कृ മുതലായ ധാതുക്കളുടെ സ്വരങ്ങൾക്കു വികാരമൊന്നും വരാനവകാശമില്ലല്ലോ. അതിനാൽ नीतम् कृतम् മുതലായവയിൽ സ്വരവികാരമില്ല. നേരെ മറിച്ച് तुमुन् എന്നൊരു പ്രത്യയം. उन् എന്ന ഇത്തു് പോയാൽ ബാക്കി तुम् എന്ന അംശമേ ബാക്കിയുണ്ടാവൂ. അതു കിത്തല്ല. അതിനാൽ नेतुम् कर्तुम् എന്നിങ്ങനെ ഗുണം വരുന്നു. वच् + क्त = उक्त वस् + क्त्वा = उषित्वा എന്നിവ സ്വരങ്ങളായി മാറുന്നതിനുദാഹരണം.

സംസ്കൃതവൈയാകരണന്മാർ ഇത്തരം കൃദന്ത പദങ്ങളെ क्तान्ताः, क्तवत्वन्ताः, तुमुन्नन्ताः, क्त्वान्ताः (यात, यातवत्, यातुम्, यात्वा) എന്നിങ്ങനെയാണ് പേരിട്ടിരിക്കുന്നതു്. താഴെ കാണുന്ന പട്ടികയിൽ നിന്നു് ഈ സംഗതി വ്യക്തമാക്കാം.

| പേർ | പ്രത്യയം | ഇത്തു് | ശിഷ്ടം | രൂപം | അർത്ഥം |
|---|---|---|---|---|---|
| क्तान्ताः | क्त | क् | त | हृत | ഹരിക്കപ്പെട്ട- |
| क्तवत्वन्ताः | क्तवतु | क् | तवत् | हृतवत् | ഹരിച്ച |
| क्त्वान्ताः | क्त्वा | क् | त्वा | हृत्वा | ഹരിച്ചിട്ട് |
| क्तिन्नन्ताः | क्तिन् | क् | ति | (सं) हृति | സംഹരിക്കുക |
| णिन्यन्ताः | णिनिः | ण् इ | इन् | हारिन् | ഹരിക്കുന്ന |
| ल्यबन्ताः | ल्यप् | ल्, प् | य | विहृत्य | വിഹരിച്ചിട്ട് |
| तुमुन्नन्ताः | तुमुन् | उन् | तुम् | हर्तुम् | ഹരിക്കുവാൻ |
| शत्रन्ताः | शतृ | श्, ऋ | अत् | हरत् | ഹരിക്കുന്ന |
| शानजन्ताः | शानच् | श्, च् | आन | ह्रियमाण | ഹരിക്കപ്പെടുന്ന |
| तृजन्ताः | तृच् | च् | तृ | हर्तृ | ഹരിക്കുന്ന |
| ण्वुलन्ताः | ण्वुल् | ण्, ल् | वु (अक) | हारक | ഹരിക്കുന്നവൻ |
| क्वस्वन्ताः | क्वसु | क् उ | वस् | जह्रिवस् | ഹരിച്ച |
| सन्नन्ताः | सन् | न् | सा | जिहीर्षा | ഹരിക്കാനാഗ്രഹം |

അഭ്യാസം

1 താഴെ കാണുന്ന പദങ്ങളുടെ ധാതുവും പ്രത്യയവും വേർതിരിക്കുക

൧) पिपठिषति  ൨) दिदृक्षु  ൩) चिकीर्षा  ൪) जिगमिषति

൫) विवक्षा  ൬) आज्ञापयति  ൭) प्रावेशयम्  ൮) अवर्षयत्

2 താഴെ എഴുതുന്ന വാക്യങ്ങളിലെ ക്രിയകളെ സന്നന്തങ്ങളാക്കി മാററുക: ഉദാ.-- अहं पातुमिच्छामि=अहं पिपासामि ।

1 बलाः गन्तुमिच्छन्ति । 2 अहं जलं पातुमिच्छामि । 3 त्वं किं वक्तुमिच्छसि । 4 ते पठितुं न इच्छन्ति । 5 पितरौ भोक्तुं इच्छतः । 6 वयं ज्ञातुमिच्छामः ।

3 കേവലക്രിയകളെ പ്രയോജകങ്ങളാക്കി മാററുക:

ഉദാ:--धेनवः काननेषु चरन्ति । गोपाः धेनूः काननेषु चारयन्ति । 1 पुत्रः छत्रं धरति । 2 मेघः वर्षति । 3 शिष्याः आचार्यम् नमन्ति । 4 वृक्षाः पतन्ति । 5 वयं खादामः । 6 मृगः तृणं चरन्ति ।

4 സംസ്കൃതരൂപങ്ങളെഴുതുക: ഉദാ;_ഭസ്മമായിത്തീൎന്നു=भस्मीबभूव

1. സഹോദരനായിത്തീൎന്നു.
2. സമൎത്ഥനാക്കിത്തീൎക്കുന്നു.
3. ബാഷ്പമാക്കിത്തീൎക്കൽ.
4. ചിത്രമാക്കിത്തീൎക്കുന്നു.
5. വിശദമാക്കിത്തീൎത്തു.
6. ശുചിയായിത്തീരുന്നു.

5 തൎജ്ജമ ചെയ്യുക:

കുട്ടികൾ കളിക്കാനാഗ്രഹിക്കുമ്പോൾ മഴ പെയ്യാൻ തുടങ്ങി. അദ്ധ്യാപകൻ പഠിപ്പിക്കുമ്പോൾ വിദ്യാൎത്ഥികൾ നിശബ്ദരായിരുന്നു. സീത കാട്ടിലേയ്ക്കു പുറപ്പെടാനാഗ്രഹിച്ചപ്പോൾ അമ്മമാർ കരഞ്ഞു. ആചാര്യൻ ശിഷ്യനെ എഴുതിക്കുമ്പോൾ ശിഷ്യൻ എഴുന്നേൽക്കാനാഗ്രഹിച്ചു. കൂടുതൽ ഭക്ഷിക്കാനാഗ്രഹിക്കുന്നതു കൊണ്ടു് ആളുകൾ അവനവനെത്തന്നെ നശിപ്പിക്കുന്നു. സന്ധ്യയ്ക്കു പെൺകുട്ടി വിളക്കു കൊളുത്തുമ്പോൾ ഇരുട്ടു് ഇല്ലാതാകുന്നു. മൂഢന്മാർ എപ്പോഴും ദുഃഖിക്കുന്നു. അതുകൊണ്ടു് ജീവിതം അന്ധകാരമാക്കി തീൎക്കുന്നു. ഉത്തരരാമചരിതം, വായിക്കുന്ന ജനങ്ങളുടെ കണ്ണുകളെ കടലാക്കിത്തീൎക്കുന്നു. ചളിയാക്കിത്തീൎക്കപ്പെട്ട വയലുകളിൽ കൎഷകർ കൃഷിചെയ്യുന്നു.

6 പത്താം ദിവസത്തിലെ തകാരാന്തം (पठत्) നകാരാന്തം राजन्, धनिन् എന്നീ ശബ്ദങ്ങൾ മനഃപാഠമാക്കുക.

7 पठत् धनवत् എന്നിവയുടെ മൂന്നു ലിംഗങ്ങളിലേയും രൂപങ്ങളെഴുതുക.

---

# ദിവസം പതിമൂന്ന്

ഇന്നുവരെ നാം മരുഭൂമിയിലൂടെയാണ് സഞ്ചരിച്ചതു്. വല്ലാതെ തളർന്നുപോയി. ദാഹിച്ചു വരണ്ടിരിക്കുന്നു. എവിടെയും നിയമങ്ങളുടെ കൊടും ചൂടുതന്നെ. നാമിതാ ഇപ്പോൾ ഒരു പൂങ്കാവിലേയ്ക്കു് പ്രവേശിക്കുകയാണ്. ഇവിടെ നമുക്കു് വിശ്രമിക്കാം. എല്ലാവരും കൂടെയില്ലേ?

'ഉണ്ടു്, ഗുരുനാഥാ ഞങ്ങളെല്ലാം കൂടെയുണ്ടു്'.

ഗുരുവും ശിഷ്യരും പൂന്തോട്ടത്തിലെത്തി. ഒരു കുളക്കരയിൽ പന്തലിച്ചു നില്ക്കുന്ന പാലമരത്തണലിൽ അവർ കിടന്നു. അല്പനേരത്തിനുള്ളിൽ ഗുരുജി ആനന്ദത്തിൽ മതിമറന്നു് താനറിയാതെത്തന്നെ ഒരു പദ്യമാലപിച്ചു.

**स राज्यं गुरुणा दत्तं प्रतिपद्याधिकं बभौ ।**
**दिनान्ते निहितं तेजः सवित्रेव हुताशनः ॥**

ശിഷ്യരെല്ലാം പിടഞ്ഞെണീററു. ''ഇതെന്താണ്, ഗുരോ, എന്തൊരു മധുരം! ഈ പാട്ടു് അവിടേയ്ക്കു എവിടെനിന്നു കിട്ടി?''

''വത്സരേ! ഇതു് രഘുവംശം നാലാം സർഗ്ഗത്തിലെ ആദ്യത്തെ ശ്ലോകമാണ്. കാവ്യഭാഷയുമായി പരിചയപ്പെടാൻ നാമിതാണ് തിരഞ്ഞെടുത്തിട്ടുള്ളതു്. കാരണമിതാണ്. പഠിച്ച നിയമങ്ങൾ ഉദാഹരിച്ചുറപ്പിക്കാം. വിശേഷനിയമങ്ങളുമായി പരിചയപ്പെടാം. പുറമേ നമുക്കു് രഘുവിൻെറ സൈന്യത്തോടൊപ്പം ഒരു ഭാരതപര്യടനവും നടത്താം.

**रघुवंशे चतुर्थः सर्गः ।**

**प्रसंगावतरणम् —**

अथाध्ययनार्थं रघुवंशमहाकाव्यात् चतुर्थः सर्गः उद्ध्रियते । अस्याध्ययनात् पूर्वमेव सर्गस्यास्य कथावतरणमावश्यकं खलु * तदत्र क्रियते ।

सूर्यवंशे पुरा दिलीपो नाम कश्चिद् राजा आसीत् । तस्य सुदक्षिणा नाम पत्नी च आसीत् । तौ दम्पती यथाकालं सन्ततिं न अलभेताम् । तदा तौ कुलगुरोः वसिष्ठस्य आश्रमं अयाताम् । वसिष्ठः तौ अनुजग्राह । तस्य मुनेः निर्देशात् दिलीपः नन्दिनीं नाम धेनुं परिचचार । तस्याः धेनोः प्रसादात् सुदक्षिणा गर्भमधारयत् । तयोः दम्पत्योः रघुः नाम पुत्रः अजायत । यदा

* खलु किल हि തുടങ്ങിയ അവ്യയങ്ങൾ 'അല്ലോ' എന്ന അർത്ഥത്തിൽ പ്രയോഗിച്ചു കാണും. വാക്യഭംഗിക്കു വേണ്ടിയും ചേർക്കാറുണ്ടു്.

युवा अभवत् तदा दिलीपः स्वपुत्राय राज्यं दत्त्वा वानप्रस्थमाश्रमं स्वीचकार। पितुः राज्ये लब्धे सति स रघुः प्रथमत एव दिग्जयाय प्रतिष्ठासते स्म *। राज्यलाभानन्तरं रघुणा कृतः दिग्विजय एव अत्र चतुर्थे सर्गे वर्ण्यते।
कविपरिचयः—

अस्य महाकाव्यस्य कर्ता महाकविः कालिदासः इति प्रसिद्धमेव। स क्रिस्तोः पश्चात् द्वितीये शतके अवर्तत इति पंडिताः वदन्ति। शाकुन्तलं विक्रमोर्वशीयं मालविकाग्निमित्रं इति त्रीणि नाटकानि रघुवंशं कुमारसंभवं मेघसंदेशः इति त्रीणि काव्यानि च तेन विरचितानि इति ज्ञायते।

1 स राज्यं गुरुणा दत्तं प्रतिपद्याधिकं बभौ
दिनान्ते निहितं तेजः सवित्रेव हुताशनः॥

സന്ധ്യാരംഭമയത്തു് സൂര്യൻ സമപ്പിച്ച തേജസ്സു് കൈക്കൊണ്ടു അഗ്നി പൂർവ്വാധികം പ്രകാശിക്കാറുണ്ടല്ലോ. അതു പോലെ ദിലീപൻ കൊടുത്ത രാജ്യം ഏറ്റെടുത്തു് രഘു കൂടുതൽ ശോഭിച്ചു. ഇതാണീ പദ്യത്തിൻെറ സാരം. ഇതു് ഈ പദ്യത്തിൽ നിന്നെങ്ങനെ കിട്ടുമെന്നു നോക്കാം.

പദ്യത്തിൽ നിന്നു് അതിൻെറ അത്ഥമെടുക്കുവാനുള്ള പ്രക്രിയക്രമം താഴെ വിവരിക്കാം.

1 पदच्छेदः।

ആദ്യമായി പദ്യത്തിലുള്ള പദങ്ങരം വേർതിരിക്കുക. ഈ പ്രക്രിയയ്ക്കു പദച്ഛേദമെന്നു പറയും. ഇംഗ്ലീഷിലും ഹിന്ദിയിലും പദച്ഛേദത്തിൻെറ പ്രശ്നമില്ല. ആ രണ്ടു ഭാഷയിലും പദങ്ങരം കൂട്ടിച്ചേത്തെഴുതാറില്ല. സംസ്കൃതത്തിലും മലയാളത്തിലും കാണുന്ന രീതി ഇതല്ല. അവയിൽ സന്ധികൊണ്ടു് പദങ്ങരംക്കു് പല വൈരൂപ്യവും വരും.

यशोधरा उठ अवश अधीरा എന്ന ഹിന്ദിയിലെ വരി സംസ്കൃതത്തിലാകുമ്പോരം यशोधरोठवशाधीरा എന്നായി മാറും.

ഇനിയില്ലിഹവാസമെന്നുരയ്ക്കു-
ന്നൊരിവക്കാരവലംബമിജ്ജഗത്തിൽ.

ഇതിലെ പദങ്ങളെല്ലാം പരസ്പരം കൂടിക്കുഴഞ്ഞു കിടക്കുകയാണു്. അവയുടെ ചേരുവ എവിടെയെല്ലാമാണെന്നു് പദസന്നിവേ

* വർത്തമാന ക്രിയാകളോടുകൂടി स्म എന്ന അവ്യയം പ്രയോഗിച്ചാൽ ഭൂതകാലാത്ഥംകിട്ടും. हसति स्म=अहसत्। प्रतिष्ठासते स्म =प्रातिष्ठासत। പുറപ്പെടാനാഗ്രഹിച്ചു.

ശംകൊണ്ടറിയാനാവില്ല. പക്ഷേ പദങ്ങരംകേട്ടുകേട്ടുതഴക്കമുള്ളതുകൊണ്ടും അത്ഥം ആകമൊത്തം പെട്ടെന്നു മനസ്സിലാകുന്നതുകൊണ്ടും 'ഇനി ഇല്ല ഇഹവാസം എന്നു് ഉരസ്സുന്നൊരു ഇവക്കു് ആരു് അവലംബം ഇ ജഗത്തിൽ' എന്നിങ്ങനെ പദങ്ങരം അനായസേന വേർപെട്ടുവരുന്നതായിക്കാണാം. സംസ്കൃതത്തിൽ അതത്ര എളുപ്പമല്ല. അതിൽ പദവിഘടനത്തിന്നു് മനഃപൂവ്വം പ്രയത്നം തന്നെവേണം. പദനിഷ്പത്തിയെപ്പററിയും രൂപവ്യത്യാസത്തെപ്പററിയും ഒരുവിധം പിടിയുണ്ടെങ്കിലേ ആ പ്രയത്നം ഫലപ്രദമാവുകയുമുള്ളു. അങ്ങനെ ആദ്യമാദ്യം മനഃപൂർവ്വം ചെയ്യുന്ന പ്രയത്നം ക്രമേണ ലഘൂഭവിച്ചു് അനായസമായിത്തീരുന്നതോടെ പദച്ഛേദപ്രക്രിയ അപ്രധാനമായിത്തീരുകയും ചെയ്യും.

സന്ധി കാരണമാണല്ലോ പദങ്ങരംതമ്മിൽ കൂടിചേരുന്നതു്. സന്ധികാര്യങ്ങളൊന്നും വരാത്ത പദങ്ങരം വേറിട്ടുതന്നെ കാണാം. പ്രസ്തുത പദ്യത്തിൽ മൂന്നിടത്തു മാത്രമേ സന്ധികാര്യങ്ങരംവരുന്നുള്ളു. അവ ഇങ്ങനെ വിഘടിക്കുന്നു.

**सः + राज्यम् । प्रतिपद्य+अधिकं । सवित्रा + इव ।**

2 **पदपरिज्ञानम् ।**

പദ പരിജ്ഞാനം ഏറിയ കൂറും പദത്തിന്റെ മൂലഘടകം കണ്ടുപിടിച്ചാൽ കിട്ടുന്നതാണു്. പദങ്ങളധികവും ധാതുവിൽ നിന്നുരുത്തിരിഞ്ഞുവരുന്നവയാവും. അവയുടെ ആദിമാംശങ്ങളായ ഉപസർഗ്ഗങ്ങളും അന്തിമാംശങ്ങളായ പ്രത്യയങ്ങളും വേർപിരിച്ചാൽ മിക്കവാറും അത്ഥം കിട്ടും. കിട്ടാത്തവയുണ്ടെങ്കിൽ അഭിജ്ഞരിൽ നിന്നോ നിഘണ്ടുവിൽ നിന്നോ വ്യഖ്യാനങ്ങളിൽ നിന്നോ മനസ്സിലാക്കണം. സന്ദർഭംകൊണ്ടും ഏറെക്കുറെ വ്യക്തമാകും.

**दा + त=दत्त** നൽകപ്പെട്ട. **प्रति + पद् +य=प्रतिपद्य** ലഭിച്ചിട്ടു്. **भा+अ=बभौ(लिट् प. प्र. ए)** ശോഭിച്ചു. **नी+धा+त=निहित** അപ്പിക്കപ്പെട്ട. **सवितृ=**സൂര്യൻ. **हुताशनः=**അഗ്നി. **गुरुः** പിതാവു്. ഗുരു എന്ന പദം തന്റെ വളച്ച്യക്കുപകരിച്ച ജ്ഞാനവയോവൃദ്ധന്മാക്കു പൊതുവിലുള്ള പര്യായമായിരുന്നു. അച്ഛൻ എന്നഅത്ഥത്തിൽ പിതാവു്, ജനകൻ മുതലായി പല പദങ്ങളും പ്രചാരത്തിൽ വന്നതോടെ അറിവു നല്കി വളർത്തുന്ന അദ്ധ്യാപകനിൽ മാത്രം ആ പദം തങ്ങിനില്ക്കുയാണിപ്പോരം.

3. **अन्वयः ।**

അന്വയശബ്ദത്തിനു കൂട്ടിയോജിപ്പിക്കുകയെന്നത്ഥം. സംസ്കൃതപദ്യങ്ങളിൽ അത്ഥബോധത്തിന്നു് അന്വയം അതിപ്രധാനമാ

യൊരു ഘടകമാണ്. കാരണം, ഗദ്യത്തിലെന്നപോലെ പദ്യത്തിൽ കർത്താവ്, കർമ്മം, ക്രിയ എന്നിങ്ങനെ ക്രമമനുസരിച്ചു കാണുകയില്ല. പദ്യത്തിൽ പദങ്ങളെല്ലാം അവിടവിടെയായി ക്രമം തെററി ചിതറിക്കിടക്കുന്നുണ്ടാവാം. അതിനാൽ യോജിപ്പനുസരിച്ച് പദങ്ങളെപെറുക്കിയെടുത്തു് കൂട്ടിച്ചേർത്തു് വാക്യമുണ്ടാക്കണം. ഇതാണ് അന്വയ പ്രക്രിയ. മലയാളത്തിലും ഈ അന്വയ ബോധം പല പദ്യങ്ങളിലും ആവശ്യമായിവരും.

'' വനമുല്ലയിൽനിന്നു വായുവിൻ
ഗതിയിൽ പ്പാറിവരുന്ന പൂക്കൾ പോൽ
ഘനവേണി വഹിച്ചുകുന്തലിൽ
പതിയും തൈജസകീടപംക്തിയെ''

ഈ പദ്യത്തിലെ അർത്ഥബോധത്തിനു് അതിൽ ചിതറികിടക്കുന്ന പദങ്ങളെ, ഘനവേണി(സീത) വായുവിൻ ഗതിയിൽ വനമുല്ലയിൽനിന്നു പാറിവരുന്ന പൂക്കൾ പോൽ കുന്തലിൽ പതിയും തൈജസകീടപംക്തിയെ വഹിച്ചു എന്നിങ്ങനെ പെറുക്കി നിരത്തണമല്ലോ.

എങ്കിലും മലയാളത്തിൽ പദ്യത്തിലെ പദസന്നിവേശത്തിനു ചില ക്രമങ്ങളെല്ലാമുണ്ട്. വിശേഷണവിശേഷ്യങ്ങളുടെ ക്രമം അങ്ങനെ തെററിച്ചു കാണാറില്ല 'പാറിവരുന്ന പൂക്കൾ' എന്നല്ലാതെ 'പൂക്കൾ പാറിവരുന്ന' എന്നു് പ്രയോഗിച്ചു കാണാറില്ല. സംസ്കൃതത്തിലാണെങ്കിൽ **सुमानि नीतानि समीरणेन** എന്നോ മറേറാ ഒരു ക്രമവുമില്ലാതെ പ്രയോഗിക്കാൻ ഒരു മടിയുമില്ല. അങ്ങനെ പ്രയോഗിച്ചാലാണ് സംസ്കൃതഭാഷയിലന്തസ്സും.

ഒരു പദ്യത്തിൽ എല്ലാ പദങ്ങളുടേയുമർത്ഥമറിഞ്ഞെന്നു വരാം. പക്ഷേ എന്താണവയുൾക്കൊള്ളുന്ന ആശയമെന്നു് പെട്ടെന്നു മനസ്സിലാക്കാൻ വിഷമമായിരിക്കും. അതിനു കാരണം ഈ പദഘടനയുടെ സങ്കീർണ്ണതയാണ്.

'രചിച്ച വായിച്ചിട്ടുണ്ട് കുട്ടിക്കാലത്തു് കാളിദാസൻ ശാകുന്തളം ഞാൻ' എന്നതിലെ എല്ലാ പദങ്ങളുടേയുമർത്ഥം നമുക്കറിയാം. പക്ഷേ, എന്താണാപദങ്ങളുൾക്കൊള്ളുന്ന ആശയമെന്നു് ഒരു പിടിയും കിട്ടുന്നില്ല. അതേ പദങ്ങൾതന്നെ ബന്ധമനുസരിച്ച് പെറുക്കിയെടുത്തു യോജിപ്പിച്ചാൽ 'കാളിദാസൻ രചിച്ച ശാകുന്തളം ഞാൻ കുട്ടിക്കാലത്തു വായിച്ചിട്ടുണ്ട്'' എന്നായി. അപ്പോൾ ആശയത്തിനൊരു കുഴപ്പവുമില്ലതാനും. ഇതാണന്വയരീതി. അതിനാൽ സംസ്കൃതപദ്യങ്ങളെ സംബന്ധിച്ചിടത്തോളം അന്വയം അതിപ്രധാനമാണ്. അന്വയിക്കുവാൻ- കൂട്ടിയോജിപ്പിക്കാൻ- സംസ്കൃതത്തിലവലംബിക്കുന്ന ഒരു രീതിയുണ്ട്. വിവരിക്കാം.

ആദ്യമായി പദ്യത്തിലെ പൂൎണ്ണക്രിയ കണ്ടുപിടിക്കുക. അതു വിഷമമെങ്കിൽ പദ്യത്തിൽ പ്രഥമാന്തമായ പദം കണ്ടുപിടിക്കുക. അതിനു പററുന്ന ഒരു ക്രിയാരൂപമതിലെവിടെയെങ്കിലുമുണ്ടായിരിക്കും. അവതമ്മിൽ യോജിപ്പിച്ചാൽ ഒരാശയം കിട്ടും. പിന്നെ പ്രഥമാന്തപദങ്ങളോട് ചേരാവുന്ന വിശേഷണ പദങ്ങൾ വല്ലതുമുണ്ടെങ്കിൽ ചേൎക്കുക. യോജിച്ചുവരുന്നതു കാണാം. പിന്നീട് ഷഷ്ഠീവിഭത്തിയിലല്ലാത്ത പദങ്ങൾ ഓരോന്നായി ക്രിയയോട് ചേൎത്തുവരുക. അതിനുശേഷം പൂൎണ്ണക്രിയയെ വിശേഷിപ്പിക്കുന്ന ക്രിയകൾ (ക്ത്വാന്തം, ല്യബന്തം, തുമുന്നന്തം) വല്ലതുമുണ്ടെങ്കിൽ അവയും പൂൎണ്ണക്രിയയോടു ചേൎക്കുക. അൎത്ഥം യോജിച്ചുവരുന്നതുകാണാം. പിന്നെ ആ അംഗക്രിയയിൽ ചേരുന്ന പദങ്ങളുണ്ടാവാം. അവയേയും ചേൎക്കുക. പ്രഥമാന്തം പൂൎണ്ണക്രിയയോടും ഷഷ്ഠ്യന്തം നാമങ്ങളോടും മാത്രമേചേരുള്ളൂ.

ഇങ്ങനെ മൂന്നുതരം പ്രക്രിയകൾ പദ്യത്തിന്റെ അൎത്ഥബോധത്തിനത്യന്താപേക്ഷിതമാണ്. മലയാളത്തിലും ഈമൂന്നു പ്രക്രിയയും നടക്കുന്നുണ്ട്. പക്ഷേ ചിരപരിചയം കൊണ്ട് അതൊന്നുമറിയില്ലെന്നു മാത്രം.

ഇനി പ്രകൃതപദ്യത്തിലെ പദങ്ങൾ അന്വയരീതിയിൽ വാക്യമാക്കി മാററാൻ ശ്രമിക്കുക

**बभौ** എന്ന പദമാണ് ഈ പദ്യത്തിലെ പൂൎണ്ണക്രിയ. അതു് പ്രഥമ പുരുഷൻ ഏകവചനരൂപമാണ്. അതിനു പററുന്നൊരു കൎത്താവു വേണം. **सः** എന്നതുപററുമല്ലോ **सः बभौ** ! അദ്ദേഹം ശോഭിച്ചു എന്നൎത്ഥമായി. **अधिकं** എന്നതു ക്രിയയെ വിശേഷിപ്പിക്കുന്നു. അതിനാൽ **सः अधिकं बभौ** എന്നായി വാക്യം. ശോഭിച്ചു എന്നതു് അകൎമ്മകമാകയാൽ കൎമ്മം തേടേണ്ടതില്ല. പിന്നെ, ക്രിയയിൽ നേരിട്ടു ചേരുന്ന അംഗക്രിയയുണ്ടോ എന്നു നോക്കുക. **प्रतिपद्य** എന്നതു് അകൎമ്മകമാണല്ലോ. അതിനൊരു കൎമ്മമാവശ്യമാണ്. **राज्यं** എന്നതു് പററുന്ന പദമാണ്. അതിന്റെ വിശേഷണമായി **दत्त** എന്നതു് ചേരുമല്ലോ. ദാനംചെയ്യപ്പെട്ട എന്നാണതിനൎത്ഥം. അപ്പോൾ ആരാൽ എന്നൊരു ചോദ്യമുയരുന്നു. പാകത്തിനു് **गुरुणा** എന്നൊരു പദം അവിടെയുണ്ടുതാനും. അപ്പോൾ എല്ലാം കൂടി **स गुरुणा दत्तं राज्यं प्रतिपद्य अधिकं बभौ** എന്നായി. അവസാനത്തെ വരിയിൽ **इव** എന്നൊരു

പദമുണ്ട്. അതവ്യയമാണു്. പോലെ എന്നത്ഥം. അതു ചേത്താൽ 'പോലെ ശോഭിച്ചു' എന്നായി. അപ്പോരം എന്തുപോലെ എന്നചോദ്യം വരും. അതിന്നുത്തരം **हुताशन** എന്ന പദമുണ്ടു്. **हुताशनः इव** അഗ്നിപോലേ എന്നത്ഥം. **प्रतिपद्य** എന്ന പദം ഈ വാക്യത്തിലേയ്ക്കുമെടുക്കണം. അപ്പോരം എന്തു ലഭിച്ചിട്ടു് എന്നചോദ്യം വരാം. **तेज** എന്നതതിലേയ്ക്കിണങ്ങും **तेजः प्रतिपद्य हुताशनः इव बभौ । निहितं** എന്ന പദം **तेजः** എന്നതിനോടുചേരും. എപ്പോരം **निहितं** എന്ന ചോദ്യത്തിന്നു് **दिनान्ते निहितं** എന്നുത്തരം കിട്ടുന്നു. ആരാൽ നിഹിതം? **सवित्रा निहितम् ।** അങ്ങനെ എല്ലാ പദവുമന്വയിച്ചു് ഇങ്ങനെയൊരു വാക്യമുണ്ടാകുന്നു.

**सवित्रा दिनान्ते निहितं तेजः प्रतिपद्य हुताशनः इव, सः (रघुः) गुरुणा दत्तं राज्यं प्रतिपद्य अधिकं बभौ ।** ഇതാണന്വയം.

പദാനുപദം ഇങ്ങനെ അത്ഥം പറയാം. സവിതാവിനാൽ ദിനാന്തത്തിൽ നിഹിതമായ തേജസ്സിനെ ലഭിച്ചിട്ടു് ഹുതാശനനെന്നപോലെ അദ്ദേഹം(രഘു)ഗുരുവിനാൽ ദത്തമായ രാജ്യത്തെ ലഭിച്ചിട്ടു് കൂടുതൽ ശോഭിച്ചു. സാരം ആദ്യം പറഞ്ഞിട്ടുണ്ടല്ലോ.

വ്യാകരണ വിശേഷങ്ങരം:—

**दत्त (दा+त)** ക്തപ്രത്യയാന്തരൂപം. **क्त क्तवतु क्त्वा क्तिन्** ഈ നാലു പ്രത്യയങ്ങരം ചേരുമ്പോരം ധാതുക്കരംക്കുവരുന്ന വികാരങ്ങരം ഒരേ വിധമായിരിക്കും. ഈ പ്രത്യയങ്ങളെ ഇനിമേൽ, നിദ്ദേശിക്കുന്നതു് **कित्** എന്ന പദം കൊണ്ടായിരിക്കും. **कित् (क् इ**ത്തായപ്രത്യയം) ചേരുമ്പോരം **दा** ധാതു **दत्** എന്നായിമാറും. **दा+त, दत्+त=दत्त दत्तवत् दत्त्वा । निहित, नि+धा+त । कित्** ചേരുമ്പോരം **धा** ധാതു **हि** എന്നായി മാറും. **निधानं, निहितं । परिधानं, परिहित । समाधानं, समाहितं संधानं, संहिता । बभौ—भा, लिट् पर, प्र पु, ए व ।** **आ** കാരത്തിലവസാനിക്കുന്ന ധാതുക്കളുടെ ലിട്ടു് പര. പ്ര. ഏ രൂപം ഇങ്ങനെയാണു്. **बभौ बभतुः बभुः । ययौ ययतुः ययुः । तस्थौ, ददौ, पपौ** ആദി.

**हुतं**=ഹോമിക്കപ്പെട്ട വസ്തു. **अशनं**=ഭക്ഷണം. ഹോമിക്കപ്പെട്ട വസ്തു ഭക്ഷണമായതിനാൽ അഗ്നിക്കു് **हुताशनः** എന്നു പേർ വന്നു. ഹോമദ്രവ്യങ്ങരം അഗ്നിയിൽ ദഹിക്കുമല്ലോ.

**राजन्+य । अन्** ലോപിച്ചു് **रा+य=राज्यं** നപുംസകം. തദ്ധിത

പ്രത്യയാന്തം. सौरं तेजः सायं अग्निं संक्रमते (സൂര്യതേജസ്സ് സന്ധ്യക്കു അഗ്നിയിലേയ്ക്കു സംക്രമിക്കുന്നു) എന്ന ശ്രുതിവാക്യമാണ് ഈ ഉപമക്കടിസ്ഥാനം.

2. दिलीपानन्तरं राज्ये तं निशम्य प्रतिष्ठितम् ।
पूर्वम् प्रधूमितो राज्ञां हृदयेऽग्निरिवोत्थितः ॥

സാരം: ദിലീപനുശേഷം രഘു സിംഹാസനാരൂഢനായെന്നു കേട്ടു് മുമ്പു രാജാക്കന്മാരുടെ ഹൃദയത്തിൽ പുകഞ്ഞുകൊണ്ടിരുന്ന അഗ്നി ആളിക്കത്തിയതുപോലെയായി.

हृदये+अग्निः+इव+उत्थितः=हृदयेऽग्निरिवोत्थितः ॥

निशम्य=കേട്ടിട്ടു്. प्रतिष्ठित = പ്രതിഷ്ഠിക്കപ്പെട്ട. प्रधूमितं = വല്ലാതെ പുകഞ്ഞിരുന്ന.

उत्थितः इव= ആളിക്കത്തിയോ എന്നു തോന്നും. എന്തു? अग्निः ज अग्निः उत्थितः इव । തീ ആളിക്കത്തിയോഎന്നുതോന്നും. पूर्वम् प्रधूमित| എന്നതു് अग्निः എന്നതിനോടു്ചേർത്തു് पूर्वम् प्रधूमितः अग्निः उत्थितः इव എന്നാക്കുക. उत्थितः എന്നതിലേയ്ക്കു് राज्ञां हृदये എന്നതു ചേർത്താൽ രാജക്കന്മാരുടെ ഹൃദയത്തിൽ ആളിക്കത്തിയ എന്നു കിട്ടും. പൂർവ്വാർദ്ധത്തിൽ निशम्य എന്നൊരു പദമുണ്ടു്. അതു പൂർണ്ണക്രിയയുടെ വിശേഷണമായ അംഗക്രിയയാണു്; കേട്ടിട്ടു് എന്നർത്ഥം. അതിന്റെ കർമ്മമെന്ന നിലയ്ക്കു് तं എന്നും അതിന്റെ വിശേഷണമെന്ന നിലയ്ക്കു് प्रतिष्ठितं എന്നും ചേർക്കാം. प्रतिष्ठितं എന്ന അംഗക്രിയയിൽ राज्ये എന്നും दिलीपानन्तरं എന്നും ചേർക്കുക. അപ്പോൾ दिलीपानन्तरं राज्ये प्रतिष्ठितं तं निशम्य राज्ञां हृदये पूर्वम् प्रधूमितः अग्निः उत्थितः इव എന്ന വാക്യരൂപം കിട്ടുന്നു.

ദിലീപനുശേഷം രാജ്യത്തിൽ പ്രതിഷ്ഠിതനായ അദ്ദേഹത്തെ (പററി) കേട്ടിട്ടു് രാജാക്കന്മാരുടെ ഹൃദയത്തിൽ മുമ്പു് പ്രധൂമിതമായ അഗ്നി ഉത്ഥിതമായപോലെയായി.

प्रति+स्था+त, प्रति स्थि त,प्रतिष्ठित । കിത് പ്രത്യയങ്ങൾ ചേരുമ്പോൾ स्था ധാതുവിന്റെ ആകാരം ഇകാരമാകും. स्थित स्थिति । प्रति ചേരുമ്പോൾ कविषु എന്നിടത്തെപോലെ സകാരം ഷകാരമായി. ഷകാരസംസർഗ്ഗത്തിൽ थ മൂർദ്ധന്യമായ ठ ആയി മാറി.

प्रधूमित । ധാതുക്കളെ നാമവിശേഷണങ്ങളാക്കി മാററുവാൻ इत എന്നൊരു പ്രത്യയമുപയോഗിക്കാറുണ്ടല്ലോ. लिखितपठित എന്നിങ്ങനെ.

ചില നാമങ്ങളെ മറെറാരു നാമത്തിൻെറ വിശേഷണമാക്കി മാററുവാനും इत एന്ന പ്രത്യയംതന്നെ ഉപയോഗിക്കും. നാമങ്ങളിൽ നിന്നു വരുന്ന പ്രത്യയമായതിനാൽ ഇതു് തദ്ധിതപ്രത്യയങ്ങളിൽ പെട്ടുവെന്നേ ഉള്ളു. सुगन्ध+ इत सुगन्धित । पुलक+ इत पुलकित । സുഗന്ധിതമായ വസ്ത്രം. പുളകിതമായ ഗാത്രം അതു പോലെ प्रधूमित പ്രധൂമമുണ്ടായ (ഉള്ള.) प्रधूम: = ധാരാളം പുക. प्रतिष्ठित എന്ന പദത്തിൻെറ അൎത്ഥം ഈ വിധത്തിലുമാകാം. प्रतिष्ठा+इत പ്രതിഷ്ഠയുണ്ടായ. उद्+स्थित=उत्थित । സകാരം ലോപിച്ചതു വിശേഷം.

ഈ പദ്യത്തിൽ ഒരു പ്രയോഗവിശേഷമെടുത്തു പറയേണ്ടതുണ്ടു്. ഇതിൽ പൂൎണ്ണക്രിയ എവിടെ? പൂൎണ്ണക്രിയയില്ലാതെ എങ്ങനെയൊരു വാക്യമാവും? उत्थित: എന്നതു് ഭൂതകാലത്തിലുള്ള നാമാംഗക്രിയയാണല്ലോ. അംഗക്രിയ പൂൎണ്ണമാവുകയില്ലല്ലോ. ഈ സംശയം ഇങ്ങനെ പരിഹരിക്കാം. സംസ്കൃതത്തിലും ഹിന്ദിയിലും ഇംഗ്ലീഷിലും ഇത്തരം പ്രയോഗങ്ങൾ സുലഭമാണു്.

"क्या तुम घर जाते?" 'जी हां, मैं जाता'

ഈ രണ്ടു വാക്യങ്ങളിലും जाते हो, जाता हूं എന്ന പൂൎണ്ണക്രിയാരൂപം പ്രയോഗിച്ചിട്ടില്ലല്ലോ. എങ്കിലും അവിടെ ഉള്ളതുപോലെ തോന്നുന്നു.

School closed; Books sold here; Sanskrit study made easy എന്നീ വാക്യങ്ങളിൽ അപൂൎണ്ണക്രിയകൾ (Past participles) മാത്രമേ കാണാനുള്ളു. പക്ഷേ School is closed; Books are sold here; Sanskrit study is made easy എന്നെല്ലാം പൂൎണ്ണക്രിയകളുള്ള നിലയ്ക്കാണു് അൎത്ഥം തോന്നുന്നതു്.

അതുപോലെ സംസ്കൃതത്തിലും ഇംഗ്ലീഷിലെ പാൎട്ടിസിപ്പിളിനു തുല്യമായ അംഗക്രിയകളേ ചില ദിക്കിൽ പ്രയോഗിച്ചുകാണുന്നുള്ളു- എങ്കിലും അവിടെയെല്ലാം സന്ദർഭമനുസരിച്ചു് अस्ति, आसीत्, भविष्यति മുതലായി अस् ധാതുവിൻെറ രൂപങ്ങൾ പ്രയോഗിക്കേണ്ടതാണു്. അങ്ങനെ उत्थित: എന്ന പദത്തിനു് उत्थित: आसीत् എന്നൎത്ഥം പറയണം. उत्थित: आसीत् എന്നതിനും उदतिष्ठत् എന്ന പൂൎണ്ണക്രിയയ്ക്കും അൎത്ഥമൊന്നുതന്നെ. अग्नि: उत्थित: आसीत्=अग्नि: उदतिष्ठत् । राम: गत: आसीत्= राम: अगच्छत् ।

അന്തരശബ്ദത്തിന്നു് ഇട, വ്യത്യാസം തുടങ്ങി പല അൎത്ഥങ്ങളുമുണ്ടു്. ഇവിടെ ഇട(വിടവു്) എന്നൎത്ഥം. അന്തരമില്ലാതെ അനന്തരം, ദീപി

പന്ന് അനന്തരം രഘു രാജ്യം ഭരിച്ചു എന്നിടത്തു് ദിലീപന്റെ ഭരണത്തിനും രഘുവിന്റെ ഭരണത്തിനും മദ്ധ്യേ ഇട(വിടവു്) ഉണ്ടായിരുന്നില്ലെന്നാണല്ലോ അത്ഥമാകുന്നതു്. അങ്ങനെ അനന്തരം എന്നതിനു് വിടവില്ലാതെ (തുടർച്ചയായി) എന്നത്ഥം കിട്ടുന്നു. അനന്തരവൻ എന്ന പദത്തിനു് തുടർച്ചക്കാരൻ എന്നാണത്ഥം.

---

### അഭ്യാസം

1 പദങ്ങാം പരിചയപ്പെടുത്തുക. ( ഉദാ— राज्ये അകാരാന്തം, നപും. സപ്ത. ഏക...)

1 अग्निः, 2 सः, 3 गुरुणा, 4 प्रतिपद्य, 5 तेजः, 6 सविता ।

2 ഘടകങ്ങാം വേർതിരിക്കുക (ഉദാ—निहित=नि+धा+त ।)

1 निशम्य, 2 प्रतिष्ठित, 3 राज्ञां, 4 उत्थितः, 5 प्रतिपद्य, 6 दत्तम् ।

3 പദങ്ങാം വേർതിരിക്കുക.

1 हृदयेऽग्निरिवोत्थितः । 2 प्रधूमितो राज्ञां
3 प्रतिपद्याधिकं । 4 सवितेव । 5 दिनान्ते ।

4 പ്രസംഗാവതരണം മുഴുവനും മലയാളത്തിലേയ്ക്കു തർജ്ജമചെയ്യുക.

5 സംസ്കൃതത്തിലേയ്ക്കു തർജ്ജമചെയ്യുക.

ദിലീപൻ രാജ്യം മകനിൽ സമപ്പിച്ചു് വാനപ്രസ്ഥാശ്രമം സ്വീകരിച്ചു കാട്ടിലേയ്ക്കു പോയി. അദ്ദേഹത്തിന്റെ കൂടെ സഹധമ്മിണിയായ സുദക്ഷിണയുമുണ്ടായിരുന്നു. അവർ കാട്ടിലേയ്ക്കു പോയപ്പോാം രഘു മഹാരാജവായി. അപ്പോാം അദ്ദേഹം പൂർവ്വാധികം ശോഭിച്ചു. സൂര്യനസ്തമിക്കുമ്പോാം ദീപനാളംപോലെ. രഘു മഹാരാജാവായപ്പോാം സാമന്തരാജക്കന്മാക്കു് ഭയം വദ്ധിച്ചു. ദിലീപൻ രാജാവായിരുന്നിടത്തോളം കാലം അവരുടെ ഹൃദയത്തിൽ ഭയം പുകഞ്ഞിരുന്നു. ഇപ്പോാം അതു് ആളിക്കത്തി. (ज्वाल=ജ്വലിച്ചു. सं+अर्प्=സമപ്പിക്കുക. अस्त+गम्=അസ്തമിക്കുക.)

കുറിപ്പുകാം

1) यावत् तावत् । കാലം അളവു് മുതലായ അത്ഥം കാണിക്കാൻ यावत् तावत् എന്ന സംബന്ധസർവ്വനാമങ്ങാം(Relative Pronouns)

ഉപയോഗിക്കുന്നു. കാലാൎത്ഥം കാണിക്കുമ്പോൾ അവ്യയമാണു്. അ ളവു് കാണിക്കുമ്പോൾ നാമവിശേഷണവുമാണു്.

കാലം—यावत् नद्यां जलं स्यात् तावत् वयं अस्यामेव स्नातुं इच्छामः ।
यावत् त्वं मम सुहृद् वर्तेथाः तावदहं तव उपकर्ता भवेयं ।
അളവു്—यावन्तं आहारं माता यच्छति तावन्तं अहं भक्षयामि ।
तव यावती श्रद्धा पठने अस्ति तावती श्रद्धा मम नास्ति ।

2) ക്രിയാവിശേഷണങ്ങൾ എല്ലാം അവ്യയമായിരിക്കും. स्नात्वा स्नातुं മുതലായവ ക്രിയാവിശേഷണങ്ങളായ അംഗക്രിയകളാണു്. അവ്യയങ്ങൾക്കു് ലിംഗവചനവിഭക്തിഭേദമില്ല. അതുകൊണ്ടു് അ വയ്ക്കു് മറ്റു പദങ്ങളെപ്പോലെ രൂപഭേദങ്ങൾ വരുന്നതല്ല. വ്യയം (വ്യത്യയം അഥവാ വ്യത്യാസം) ഇല്ലാത്തതു് അവ്യയം. അതുകൊ ണ്ടു് प्रतिपद्य अधिकं മുതലായ പദങ്ങൾ അവ്യയങ്ങളെന്നു് പറഞ്ഞാ ൽ മതി. राम स्नात्वा अगच्छत् । अहं स्नात्वा अगच्छम् । ഈ വാക്യങ്ങ ളിൽ പൂൎണ്ണക്രിയയ്ക്കു് മാററം വരുംപോലെ स्नात्वा എന്നതിനു മാ ററം വരുന്നില്ലല്ലോ. स्नातुं മുതലായ രൂപങ്ങളും ഇതുപോലെത്തന്നെ. അതുകൊണ്ടവ അവ്യയങ്ങൾ.

ഭൂതകാലത്തിലും പ്രകാരാൎത്ഥത്തിലുമുള്ള അംഗക്രിയകൾ നാമ ങ്ങൾക്കു മുമ്പു പ്രയോഗിച്ചാൽ വിശേഷണമാണു്. നാമത്തെ തുടൎന്നു വന്നാൽ പൂൎണ്ണക്രിയയുടെ ഫലം ചെയ്യും. लब्धं पुस्तकम्=ലഭിച്ച പുസ്ത
[illegible]स्तकं लब्धम्=പുസ്തകം കിട്ടി.

[illegible]न् सखि अहन् എന്ന മൂന്നു പദം സമാസത്തിൽ അവസാ
[illegible] വരുമ്പോൾ അകാരാന്തങ്ങളാകും. महाराजः महारा
[illegible]हम् । മഹാരാജാവു് എന്നു മലയാളത്തിൽ
[illegible]ിൽ മഹാരാജ: എന്നേ പറയൂ.

[illegible]നപുംസകലിംഗശബ്ദങ്ങളുടെ स
[illegible]ുക. അകാരാന്തപുംല്ലിം

[illegible]ദിവസം മന:

# ദിവസം പതിനാല്

*ह्यः पठितयोः श्लोकयोः संक्षेपोऽत्र क्रियते ।

दिलीपो राज्यं रघवे अयच्छत् । ततः स वानप्रस्थाश्रमं स्वीकृत्य सुदक्षिणया सहितः वनं गतः । तदा तावत्पर्यन्तं यः युवराजः अवर्तत स रघुः महाराजपदमारुरोह । अन्ये सर्वेऽपि राजानः एतां वार्ताम् आकर्णयन् । दिलीपमरणकाले तेषां हृदये भयं धूमरूपं आसीत् । यदा रघुः महाराजः अभवत् तदा तादृशं भयं सहसैव अज्वलदिव । दिलीपमरणकाले नृपाणां हृदये भयमस्पष्टमनुज्ज्वलं चासीत् । तदेव भयं रघोः भरणकाले स्पष्टं जज्वालेति भावः ।

अथ तस्य रघोरभ्युदये प्रजाः आबालवृद्धं समतुष्यन् इत्यनन्तरेण पद्येन वर्णयति ।

3 पुरुहूतध्वजस्येव तस्योन्नयनपङ्क्तयः ।
नवाभ्युत्थानदर्शिन्यो ननन्दुः सप्रजाः प्रजाः ॥

മഴയില്ലാതെ വരളുന്ന കാലങ്ങളിൽ രാജാക്കന്മാർ യാഗം നടത്താറുണ്ടു്. അതുകൊണ്ടു് ഇന്ദ്രൻ പ്രസാദിച്ചു് മഴ പെയ്യിക്കുമെന്നാണു് ജനങ്ങളുടെ വിശ്വാസം. യാഗാരംഭത്തിൽ ഒരു കൊടിമരം നാട്ടാറുണ്ടു്. വളരെ പ്രതീക്ഷകളോടെയാണു് ഇമകളുയർത്തിയ കണ്ണുകളോടെ ജനങ്ങൾ ആ കൊടിമരം നോക്കിക്കാണുക പതിവു്. അതുപോലെ രഘുവിന്റെ ഉത്കർഷത്തെ പ്രത്യാശിച്ചുകൊണ്ടു് ആ രാജ്യത്തിൽ കുട്ടികളും കുഞ്ഞുങ്ങളുമടക്കം പ്രജകൾ ആഹ്ലാദിച്ചു.

**पुरुहूतध्वजस्य=** ദേവേന്ദ്രനുവേണ്ടി നാട്ടിയ കൊടിമരത്തിന്റെ. **पुरुहूतः**=ദേവേന്ദ്രൻ. **ध्वजः**=കൊടിമരം. **उन्नयनपङ्क्तयः**=ഉയർത്തിപ്പിടിച്ച നേത്രങ്ങളോടുകൂടിയ. (इ. स्त्री. प्र. ब. । उद्+नयन+पङ्क्ति **नवाभ्युत्थानदर्शिन्यः** =പുതിയ ഉയർച്ച കാണുന്നവർ. (ई स्त्री प्र ब । नव+ अभि +उद्+स्थान+दर्शिनी) **ननन्दुः**=സന്തോഷിച്ചു (लिट्. पर. प्र. ब. ) **सप्रजाः**=സന്താനങ്ങളോടുകൂടിയ.

**ननन्दुः** ലിട്ടു് പരസ്മൈപദം പ്രഥമപുരുഷൻ ബഹുവചനമാണു്. അതിനു പറയുന്ന കർത്താവാണു് **प्रजाः** എന്നതു്. **उन्नयनपङ्क्तयः नवाभ्युत्थानदर्शिन्यः सप्रजाः** എന്നിവ **प्रजाः** എന്നതിന്റെ വിശേഷണങ്ങളാകുമല്ലോ.

---

***ह्यः** *ഇന്നലെ* **श्वः** *നാളെ*. **अद्य** *ഇന്നു്*. **परश्वः** *മറ്റന്നാൾ* **अपरेद्युः अन्येद्युः**, *പിറ്റന്നാൾ*.

**पुरुहूतध्वजस्य इव तस्य** എന്നിവ **नवाभ्युत्थानदर्शिन्यः** എന്നതിലേയ്ക്കും ചേരും.

**अन्वयः—पुरुहूतध्वजस्य इव तस्य नवाभ्युत्थानदर्शिन्यः उन्नयनपंक्तयः प्रजाः सप्रजाः ननन्दुः ।**

പുരുഹൂതധ്വജത്തിന്റെ എന്നപോലെ അദ്ദേഹത്തിന്റെ നവാഭ്യുത്ഥാനദർശിനികളും ഉന്നയനപംക്തികളുമായ പ്രജകൾ സപ്രജകളായി സന്തോഷിച്ചു.

**पुरुहूतध्वजस्य उन्नयनपंक्तयः नवाभ्युत्थानदर्शिन्यः** എന്നീ പദങ്ങളുടെ ഘടനയെപ്പററി ചില സംഗതികൾ അറിഞ്ഞിരിക്കേണ്ടതുണ്ട്. അവ സമസ്തപദങ്ങളാണ്. അത്തരം പദങ്ങളുടെ ഘടനവിഘടന സമ്പ്രദായം വിവരിക്കാം.

ആനയുടെ കൊമ്പ് എന്നു പറയുന്നതിനേക്കാൾ ഇണക്കവും ഒതുക്കവും ആനക്കൊമ്പ് എന്നുപറയുന്നതാണല്ലോ. കല്ലുകൊണ്ടുള്ള മതിൽ എന്നതിനേക്കാൾ കന്മതിലിനാണൊതുക്കം. ഇങ്ങനെ ഒതുക്കത്തിനുവേണ്ടി പദങ്ങൾ ഇണക്കിച്ചേർത്തു പറയുന്നതിനു സമാസമെന്നു പറയും. സമാസത്തിൽ ആദ്യത്തെ പദത്തിനു പൂർവ്വപദമെന്നും അവസാനത്തെ പദത്തിന് ഉത്തര പദമെന്നും പേർ. പൂർവ്വോത്തര പദങ്ങളുടെ അർത്ഥത്തിനുള്ള പ്രാധാന്യാപ്രാധാന്യങ്ങളേ പ്രമാണിച്ച് സമാസം പൊതുവിൽ അവ്യയീഭാവൻ, തത്പുരുഷൻ, ദ്വന്ദ്വൻ, ബഹുവ്രീഹി എന്നിങ്ങനെ നാലായി തരം തിരിയുന്നു. സമാസത്തിന്റെ വിപരീതമാണ് വ്യാസം. സമാസിക്കുക = കൂട്ടിച്ചേർക്കുക. വ്യസിക്കുക=വേർതിരിക്കുക ആനക്കൊമ്പ് എന്നതു സമസ്തപദം. ആനയുടെ കൊമ്പ് എന്നതു് വ്യസ്തപദങ്ങൾ. ഒരു സമസ്തപദത്തെ വ്യസ്തപദങ്ങളാക്കിപ്പറയുന്ന പ്രക്രിയയ്ക്കു വിഗ്രഹമെന്നുപറയും.

പദങ്ങളുടെ പ്രാധാന്യാപ്രാധാന്യങ്ങളെപ്പററിയും ചില സംഗതികളറിഞ്ഞിരിക്കണം. സമാസത്തിലായാലും വിഗ്രഹത്തിലായാലും, വിശേഷണപദം അപ്രധാനവും വിശേഷ്യപദം പ്രധാനവുമായിരിക്കും. വലിയ വീട് എന്നതിൽ വലിയ വിശേഷണവും വീട് വിശേഷ്യവുമാണ്. വല്ലാതെ കുഴങ്ങി എന്നതിൽ 'വല്ലാതെ' വിശേഷണവും 'കുഴങ്ങി' വിശേഷ്യവും.

ഒരു സമുദായത്തിൽനിന്നും ഒരംശത്തെ മാത്രം വേർതിരിച്ചെടുക്കാനുദ്ബോധിപ്പിക്കുന്ന പദമാണ് വിശേഷണം. കറുത്ത പശു എന്നു പറഞ്ഞാൽ പലനിറത്തിലുള്ള പശുക്കളിൽനിന്നു ആ നിറമു

ള്ള പശുവിനെ വേർതിരിച്ചറിയുന്നു. ആ അറിവു നൽകുന്ന പദം കറുത്ത എന്നതാണ്. അതുകൊണ്ടതു വിശേഷണമായി. അതുപോലെ കൊമ്പ് എന്നുമാത്രം പറഞ്ഞാൽ പലതരം കൊമ്പിനേയും തോന്നിക്കുന്നു. ആനക്കൊമ്പെന്ന പദത്തിൽ ആന എന്ന പദം കൊമ്പുകളുടെ സമുദായത്തിൽ നിന്നു് ആ പ്രത്യേകതയുള്ള കൊമ്പിനെ വേർതിരിക്കയാണല്ലോ ചെയ്യുന്നതു്. ആ നിലയ്ക്കു് ആന എന്ന പദം സ്വതവേ നാമമാണെങ്കിലും വിശേഷണത്തിന്റെ പ്രവൃത്തിയാണു് ചെയ്യുന്നതു്

വിശേഷണം അപ്രധാനവും വിശേഷ്യം പ്രധാനവുമാണെന്നു താഴെ കാണുന്ന വാക്യങ്ങളിൽനിന്നു വ്യക്തമാകും.

''ചെറിയ കുട്ടികൾ ഉറക്കെ വായിക്കുന്നു.''

ഈ വാക്യത്തിൽ 'ചെറിയ' 'ഉറക്കെ' എന്നിവ വിശേഷണങ്ങളാണല്ലോ. അതിൽ 'കുട്ടികൾ വായിക്കുന്നു' എന്ന വിശേഷ്യങ്ങൾക്ക വിശേഷണങ്ങളുടെ സഹായമില്ലാതെ സ്വതന്ത്രമായി നില്ക്കാൻ കഴിയും. അതു പോലെയല്ല വിശേഷണങ്ങൾ. അവയ്ക്കു് വിശേഷ്യങ്ങളുടെ സഹായമില്ലാതെ സ്വതന്ത്രമായി നില്ക്കാൻ കഴിയില്ല.

'ചെറിയ ഉറക്കെ വായിക്കുന്നു' എന്നോ 'ചെറിയ കുട്ടികൾ ഉറക്കെ' എന്നോ പറഞ്ഞാൽ ആ വാക്യം പൂർണ്ണമല്ല. ആ വിശേഷണങ്ങൾക്കു് വിശേഷ്യങ്ങളുടെ സഹായമില്ലാതെ നില്ക്കാൻ കഴിവില്ലായ്കയാണതിന്റെ കാരണം. അപ്പോൾ അസ്വതന്ത്രങ്ങളായ വിശേഷണങ്ങൾ അപ്രധാനങ്ങളും സ്വതന്ത്രങ്ങളായ വിശേഷ്യങ്ങൾ പ്രധാനങ്ങളുമാണെന്നു് വന്നു ചേരുന്നു. അതുകൊണ്ടു് 'ആനക്കൊമ്പിൽ', നാമമാണെങ്കിലും, വിശേഷണമായ പൂർവ്വപദം അപ്രധാനവും വിശേഷ്യമായ ഉത്തര പദം പ്രധാനവുമായി. അതാണു് ഉത്തരപദപ്രധാനം തത്പുരുഷൻ എന്നു പറയാറുള്ളതു്. സമാസങ്ങൾ ഓരോന്നായി വിവരിക്കാം.

**अव्ययीभावः । (पूर्वपदप्रधानः )** പൂർവ്വപദപ്രധാനമാണു് അവ്യയീഭാവൻ.

സമാസിച്ചുകഴിഞ്ഞാൽ അതവ്യയമായിത്തീരും. അതാണവ്യയീഭാവൻ, അവ്യയത്തിനു വിഭക്തിലിംഗാദിരൂപവ്യത്യാസങ്ങളൊന്നും വരുന്നതല്ലല്ലോ. അവ്യയീഭാവസമാസത്തിൽ വരുന്ന പദം ക്രിയയെ വിശേഷിപ്പിക്കുന്നതുമാകും. അപ്പോൾ അവ്യയം സ്വതവേ അപ്രധാനമാകുമല്ലോ. പിന്നെ അതിനെങ്ങനെ പൂർവ്വപദപ്രാധാന്യം വരുന്നു? പറയാം. അവ്യയമാണെങ്കിലും അതുരണ്ടംശങ്ങൾ കൂടിച്ചേർന്നതാണല്ലോ. അതിൽവെച്ചു് താരതമ്യേന പ്രാധാന്യമേതിനെന്നു നോക്കുക. അപ്പോൾ പൂർവ്വപദത്തിനാണു് പ്രാധാന്യമെന്നു കാണാം.

'കുട്ടികൾ പ്രതിദിനം അമ്പലത്തിൽ പോകുന്നു, എന്നതിൽ പ്രതിദിനം പോകുന്നു എന്ന പദങ്ങൾ എങ്ങനെ ചേരുന്നു എന്നു നോക്കുക. പോകുന്നു എന്ന ക്രിയയിൽ നേരിട്ടു ചേരുന്നതു് പ്രതിദിനത്തിലെ പ്രതി എന്നാണല്ലോ. പിന്നെ പ്രതി എന്നതിലേയ്ക്കു ചേരുന്നതാണു് ദിനമെന്നതു്. ദിന പ്രതി പോകുന്നു എന്നിങ്ങനെ ആ പദങ്ങൾ ഉത്തരോത്തരം വിശേഷ്യങ്ങളും പ്രധാനങ്ങളുമാണു്. യഥാപൂർവ്വം വിശേഷണങ്ങളും അപ്രധാനങ്ങളുമാണു്, അപ്പോൾ ദിനംപ്രതി എന്നതിൽ ദിനം വിശേഷണവും പ്രതി വിശേഷ്യവുമാണു്. ആ പദങ്ങൾ സമാസിച്ചാൽ പ്രതിദിനമെന്നാകുന്നു. അപ്പോൾ പ്രതി എന്ന വിശേഷ്യം പൂർവ്വപദമായി വന്നല്ലോ. അങ്ങനെ പ്രതിദിനം എന്ന അവ്യയീഭാവസമാസം പൂർവ്വപദപ്രധാനമായി. ആബാലവൃദ്ധം ജനങ്ങൾ ആഹ്ലാദിച്ചു. (ബാലന്മാർ മുതൽ വൃദ്ധന്മാർ വരെ ആഹ്ലാദിച്ചു.) ഇതിൽ 'വരെ' എന്നതിനു വിധേയമായാണു് ബാലവൃദ്ധശബ്ദങ്ങൾ നില്ക്കുന്നതു്. അപ്പോൾ ബാലവൃദ്ധശബ്ദങ്ങൾ വിശേഷണങ്ങളും 'വരെ' വിശേഷ്യവുമായി. ആബാലവൃദ്ധമെന്നു സമാസിക്കുമ്പോൾ വരെ എന്നതിനു പകരം നില്ക്കുന്ന 'ആ' പൂർവ്വപദമായി വന്നു. അതുകൊണ്ടു് വിശേഷ്യം പൂർവ്വപദമായ ആ പദം അവ്യയീഭാവനായി.

**तत्पुरुषः । (उत्तरपदप्रधानः)**

ഒരു നാമം വിശേഷണമായി നിന്നുകൊണ്ടു് ഉത്തരപദത്തെ വിശേഷിപ്പിക്കുന്നതു് തത്പുരുഷസമാസം. ഇതിൻെറ വിഗ്രഹവാക്യത്തിൽ, പൂർവ്വപദത്തോടുകൂടി ദ്വിതീയ മുതലായി ഏതെങ്കിലും വിഭക്തി ചേർന്നിരിക്കും. സാമാന്യമായി **उत्तरपदार्थप्रधानः तत्पुरुषः** എന്നാണു് പറയുക.

| | |
|---|---|
| **वनं गतः = वनगतः -- द्वितीया** | **वृक्षात् पतितं=वृक्षपतितं -- पञ्चमी** |
| **दण्डेन ताडितः =दण्डताडितः-तृतीया** | **गजस्य दन्तः= गजदन्तः -- षष्ठी** |
| **जनेभ्यः हितं = जनहितं -- चतुर्थी** | **कूपे पतितः = कूपपतितः -- सप्तमी** |

സമാസങ്ങളിൽ പൂർവ്വപദങ്ങളുടെ പ്രത്യയം ലോപിക്കും. സർവ്വനാമങ്ങളുടെ പ്രത്യയം ലോപിക്കുമ്പോൾ അവയുടെ മൂലരൂപമാണവശേഷിക്കുക. **तस्य** എന്നതു് **तद्+अः** എന്നിവയാണല്ലോ. അപ്പോൾ **तस्य गृहं** എന്നതിലെ പ്രത്യയം ലോപിച്ചാൽ **तद्गृहं** എന്നാവും. **तेन दत्तं=तद्दत्तं । युष्माकं पिता=युष्मत्पिता । अस्माकं गृहं=अस्मद्गृहं** എന്നാൽ ഇവയുടെ ഏകവചനത്തിൽ **तव पुत्रः=त्वत्पुत्रः, मम पिता= मत्पिता** എന്നിങ്ങനെ **त्वत् मत्** എന്നായി മാറും.

**कर्मधारयः (उत्तरपदप्रधानः)**

കമ്മധാരയനും ഉത്തരപദപ്രധാനമായ സമാസമാണു്. കമ്മധാരയനിൽ പൂർവ്വപദം സ്വതവേ വിശേഷണപദമാകും. തത്പുരുഷനിൽ നാമം വിശേഷണത്തിൻെറ പ്രവൃത്തി ചെയ്യുമെന്നുമാത്രം ഭേദം. തത്പുരുഷൻെറ വിഗ്രഹവാക്യത്തിൽ ദ്വിതീയ മുതലായ വിഭക്തി പ്രത്യയം ചേൎന്നുകാണുകയും ചെയ്യും. കമ്മധാരയനിൽ പൂർവ്വോത്തരപദങ്ങൾ രണ്ടും പ്രഥമാന്തമായിരിക്കും.

**सितं च तत् अंबुजं च=सितांबुजं । धीरः च असौ बालः च = धीरबालः ।**
കമ്മധാരയൻെറ വിഗ്രഹവാക്യം ഇങ്ങനെയൊരു രീതിയിലാണു് പറയുക പതിവു്. ചിലപ്പോൾ ലിംഗപ്രത്യയവും ലോപിക്കും.
**कुलीना च सा कन्या च= कुलीनकन्या ।**

**द्वन्द्वः । (सर्वपदप्रधानः)**

ദ്വന്ദ്വസമാസത്തിൽ പൂർവ്വോത്തരപദങ്ങൾ സമപ്രധാനങ്ങളായിരിക്കും. 'അച്ഛനമ്മമാർ മക്കളെ സ്നേഹിക്കുന്നു' എന്നിടത്തു് സ്നേഹിക്കുന്നതിൽ അച്ഛനമ്മമാൎക്കുള്ള പ്രാധാന്യം സമമാണു്. സമമല്ലെങ്കിൽ 'അച്ഛനേക്കാളധികം അമ്മ മക്കളെ സ്നേഹിക്കുന്നു' എന്നോ 'അമ്മയെക്കാളധികം അച്ഛൻ മക്കളെ സ്നേഹിക്കുന്നു' എന്നോ വാക്യമാകും. അപ്പോൾ അവിടെ സമാസവുമില്ല. 'അച്ഛനേക്കാൾ അധികം അമ്മ' എന്നതു് സമാസമല്ലല്ലോ. അതുപോലെ 'കൈകാലുകൾ ഇളകുന്നു' എന്നതിൽ കൈയോ കാലോ കൂടുതൽ ഇളകുന്നതു്? രണ്ടും സമമായല്ലേ? സമമല്ലെങ്കിൽ കയ്യിനേക്കാൾ കൂടുതൽ കാലിളകുന്നു എന്നോ മറേറാ ആയിമാറും. അവിടെ സമാസവുമില്ല. ദ്വന്ദ്വസമാസത്തിൻെറ വിഗ്രഹവാക്യത്തിൽ സമുച്ചയനിപാതമുണ്ടായിരിക്കും.

रामः च कृष्णः च = रामकृष्णौ । फलं च मूलं च =फलमूले ।

**सुखदुःखे समे कृत्वा लाभालाभौ जयाजयौ ।**
**ततो युद्धाय युज्यस्व नैवं पापमवाप्स्यसि ॥ (गीता)**

**बहुव्रीहिः । (अन्यपदप्रधानः)**

അന്യപദാൎത്ഥപ്രധാനമാണു് ബഹുവ്രീഹി. അതായതു് ഇത്തരം സമസ്തപദങ്ങൾക്കു് അതിലില്ലാത്ത മറെറാരു പദാൎത്ഥത്തെ ആഖ്യാനം ചെയ്യാൻ (പറയാൻ) ഉള്ള കഴിവുണ്ടു്. അപ്പോൾ ആഖ്യാനം ചെയ്യപ്പെടുന്ന, സമസ്തപദത്തിൽ കാണാത്ത, ഒരു വ്യക്തിയോ വസ്തുവോ ആകും, വിശേഷ്യം. സമാസത്തിൽ കാണുന്ന പൂർവ്വോത്തരപദ

ങ്ങളും രണ്ടും അതിൽ കാണാനില്ലാത്ത പദത്തിൻെറ വിശേഷണങ്ങ ളായിരിക്കുകയും ചെയ്യും. 'പൂച്ചക്കണ്ണൻ ഓടിപ്പോയി' എന്നിടത്തു് പൂച്ചയും കണ്ണുമല്ല ഓടിപ്പോകുന്നതു്. അതുള്ള വ്യക്തിയാണു്. അ പ്പോൾ സമസ്തപദത്തിൽ കാണുന്ന രണ്ടു പദവും അപ്രധാനവും വ്യ ക്തി പ്രധാനവുമാണു്.

बहुव्रीहि എന്ന പദം തന്നെ ആ സമാസത്തിനുദാഹരണമാണു്. ധാരാളം നെല്ലുള്ളവൻ എന്നാണാപദത്തിനൎത്ഥം. സമസ്തപദത്തിൽ ബഹു (വളരെ) വ്രീഹി (നെല്ലു്) എന്നീ രണ്ടു പദങ്ങളേ ഉള്ളു. പ ക്ഷേ അതിൻെറ അൎത്ഥമല്ല അതിനുള്ളു. 'ഇതാ ബഹുവ്രീഹി വരുന്നു' എന്നു പറഞ്ഞാൽ ഒരു വ്യക്തിയാണു് വരുന്നതു്. അയാളെ വിശേ ഷിപ്പിക്കുകയാണു് ബഹു വ്രീഹി എന്ന രണ്ടു് പദവും ചെയ്യുന്നതു്. ഒററക്കയ്യൻ എന്ന പദം ഒരു കയ്യിനേയല്ല സൂചിപ്പിക്കുന്നതു്. ഒരു ക യ്യുള്ള വ്യക്തിയേയാണു്. അതുകൊണ്ടു് ഒററക്കയ്യു് എന്നതു് കൎമ്മധാ രയനും ഒററക്കയ്യൻ എന്നതു് ബഹുവ്രീഹിയുമായി. ബഹുവ്രീഹി സ മാസത്തിൻെറ വിഗ്രഹവാക്യം ഇങ്ങനെയാണു്. एकः दन्तः यस्य सः = एकदन्तः । एकः दन्तः यस्य अस्ति सः = ഒരു ദന്തം ഏതൊരുവനു് ഉ ണ്ടോ അവൻ എന്നൎത്ഥം. एकः दन्तः यस्य अस्ति सः എന്നതിനെ ഒററ പ്പദമാക്കിപ്പറയണമെങ്കിൽ एकदन्तः എന്നുപറഞ്ഞാൽ മതി. ഒരു ക യ്യുള്ളവൻ എന്നതിനെ ഒററപ്പദത്തിലാക്കുമ്പോൾ ഒററക്കയ്യൻ എന്നാ കുന്നപോലെ. ബഹുവ്രീഹിസമാസത്തിലുള്ള പദം വിശേഷണമാവു ന്നതിനാൽ വിശേഷ്യത്തിനനുസരിച്ചു് ലിംഗവചനാദികൾ മാറും. अंबुजाक्षः कृष्णः । अंबुजाक्षी राधा । बहुतारं आकाशम् । सत्पुत्राणि कुलानि । बहुवृक्षेषु वनेषु ।

ബഹുവ്രീഹി സമാസത്തിൽ ഉത്തരപദം ആകാരാന്തമോ ഈകാ രാന്തമോ ഋകാരാന്തമോ ആണെങ്കിൽ क എന്നൊരു പ്രത്യയം ചേ ൎക്കാണം. बह्व्यः कन्याः यस्मिन् तत् = बहुकन्याकं (कुलं) । करेण धृता मुरली येन सः =करधृतमुरलीकः (कृष्णः) । मृता माता यस्यः सः =मृतमातृकः (पुत्रः) । तरुणः भर्ता यस्याः सा =तरुणभर्तृका (सीता)

സമാസത്തെപ്പററി ഒരു സാമാന്യബോധത്തിനു് ഇത്രയൊക്കെ മതിയല്ലോ. ഇനി ഇവയുള്ള അവാന്തര വിഭാഗങ്ങളും വിശേഷവി ധികളും അതാതവസരങ്ങളിൽ വിവരിക്കാം. ഇത്രയും വിവരിച്ചു

തിൻെറ വെളിച്ചത്തിൽ **पुरुहूतध्वजस्य, उन्नयनपंक्तय: नवाभ्युत्थानदर्शिन्यः सप्रजाः** എന്ന നാലു പദങ്ങൾ വിഗ്രഹിക്കാം.

**पुरुहूतस्य प्रीतये स्थापित: ध्वज:** എന്നാണതിൻെറ വിഗ്രഹം. വിഗ്രഹമെന്നാൽ സമസ്തപദമൂലംക്കൊള്ളുന്ന അർത്ഥം സംസ്കൃതത്തിൽ വേർതിരിച്ചു പറയുക; അത്രയേഉള്ളു. ഈ വിഗ്രഹവാക്യത്തിൽ സമസ്തപദത്തിലില്ലാത്ത ചില പദങ്ങൾ കടന്നുകൂടിയിട്ടുണ്ട്. സമസ്തപദത്തിൽ അവ അപ്രത്യക്ഷമാവുകയും ചെയ്യുന്നു. ഇത്തരം സമാസങ്ങൾ മലയാളത്തിലുമുണ്ട്. വെണ്ണക്കൃഷ്ണൻ = വെണ്ണതിന്നാൻ കൊതിയുള്ള കൃഷ്ണൻ. പൂളക്കിഴങ്ങ് = പൂളക്കായ പോലുള്ള കിഴങ്ങ്. കണിക്കൊന്ന=കണികാണാനുള്ള കൊന്ന. ഇത്തരം സമാസങ്ങൾക്ക് മദ്ധ്യമപദലോപിസമാസമെന്നു പേർ. ഇവയിൽ നടുക്ക് ചില പദങ്ങൾ ലോപിക്കുന്നു.

**उन्नयनपंक्तय:**— उद्गता: नयनानां पंक्तय: यासां ता: (प्रजा:) । **उद्गता:** എന്നതിനുപകരം ആ അർത്ഥം സൂചിപ്പിക്കുന്ന **उद्** എന്ന ഉപസർഗ്ഗം മാത്രമേ പ്രയോഗിച്ചിട്ടുള്ളു.

**नवाभ्युत्थानदर्शिन्य: =नवं अभ्युत्थानं पश्यन्ति इति । सप्रजा:=प्रजाभि: सह वर्तन्ते इति ।** ഇവിടെ **सह 'स'** എന്നു ചുരുങ്ങിയിരിക്കുന്നു. **सुखेन सह= ससुखं । सकुटुंबम् ।**

സംസ്കൃതഭാഷ പണ്ഡിതഭാഷയായി മാറുന്നതിനുമുമ്പ് അർത്ഥബോധത്തിനു വിഘ്നം വരാത്തവിധം സരളമായ സമാസങ്ങളേ പ്രചാരത്തിലുണ്ടായിരുന്നുള്ളു. പണ്ഡിതഭാഷയായതോടെ ശബ്ദാഡംബരഭ്രമം കൂടിക്കൂടി വന്നുതുടങ്ങി. അതനുസരിച്ച് സമാസങ്ങൾക്ക് നീട്ടം കൂടി. അതോടെ ഭാഷയുടെ ഭാവാംശം അവഗണിക്കപ്പെട്ടു.

**अत्युष्णमेतन्मध्याह्नं ज्वालाभिर्दहतीव माम् ।**

മഹർഷിമാരുടെ ഇത്തരം സരളമായ ആവിഷ്കരണം പണ്ഡിതന്മാർ കൈകാര്യം ചെയ്യുമ്പോൾ വരുന്ന മാററം നോക്കുക.

**"अनवरतमत्युज्ज्वलत् प्रलयानलप्रतिभटप्रचण्डदिनकरकर निकरदन्दह्यमानपरिभीकरपरमोरुतरमरुवनमध्यवर्तिच्छागशावकसदृशदशासमापन्नस्य मे हन्त मरणात् पूर्वमेव दाहकर्मनिरूप्यत इव"** ഇത്തരം സമാസം വായിച്ചു തീർക്കുന്നതിനുമുമ്പ് വായനക്കാരൻെറ ശ്വാസമാവും നിലയ്ക്കുക!

മലയാളത്തിലും ഹിന്ദിയിലും സമസ്തപദങ്ങൾ സുലഭമാണെ

കിലും സംസ്കൃതത്തിലെന്നപോലെ നീണ്ട നീണ്ട സമസ്തപദപ്ര യോഗങ്ങൾ കാണുന്നില്ല. ഇന്ത്യൻ ഭാഷകളെ അനുകരിച്ചോ ലാഘ വംകൊണ്ടോ എന്തോ സമാസം ഇംഗ്ലീഷിൽ കുറേശ്ശ കടന്നുകൂടുന്നുണ്ട്.

Swan pen സമസ്തം A pen marked with Swan. വിഗ്രഹം
Pin cushion സമസ്തം A cushion in which pins are fixed ,,
Middle aged സമസ്തം One who got middle age ,,

रघौ महाराजे संजाते प्रजाः आबालवृद्धं जहृषुः इति पूर्वस्मिन् श्लोके कथितम् । तस्य प्रतापवार्ता श्रुत्वैव तस्य शत्रवोऽपि विधेया अभवन्निति अनेन पद्येन कविः वर्णयति ।

4 सममेव समक्रान्तं द्वयं द्विरदगामिना ।
तेन सिंहासनं पित्र्यमखिलं चारिमण्डलम् ॥

समं, एव (അവ്യയം) समाक्रान्तं द्वयं (अ न प्र ए) द्विरदगामिना (न पु तृ ए) तेन (तत् पु तृ ए) सिंहासनं पित्र्यं अखिलं अरिमण्डलं (अ न प्र ए)

ആനയെപ്പോലെ അന്തസ്സിൽ നടക്കുന്ന രഘു പൈതൃകമായ സിംഹാസനത്തിലേറിയതേ ഉള്ള ശത്രുക്കളെല്ലാം കീഴടങ്ങിക്കഴിഞ്ഞു.

द्विरदगामिना = ആനയെപ്പോലെ നടക്കുന്ന. पित्र्यं = പൈതൃകം. च+अखिलं । अखिलं =എല്ലാം. अरिमण्डलं =ശത്രുസമൂഹം. समाक्रान्त = ആക്രമിക്കപ്പെട്ട.

अन्वयः – द्विरदगामिना तेन पित्र्यं सिंहासनं अखिलं अरिमण्डलं च (इति ) द्वयं सममेव समाक्रान्तम् ।

അർത്ഥം: ദ്വിരദഗാമിയായ അദ്ദേഹത്താൽ പിതൃമായ സിംഹാസനം, അഖിലമായ അരിമണ്ഡലം എന്നീ രണ്ടെണ്ണവും ഒരുമിച്ച് സമാക്രാന്തമായി.

ആനയെക്കാണുമ്പോൾ ആളുകൾക്ക് അത്ഭുതം കൌതുകം ഭയം മുതലായ പല വികാരങ്ങളുമുണ്ടാകുന്നു. എത്ര തവണ കണ്ടാലും മതിയാവുകയുമില്ല. ആനയുടെ നടത്തത്തിനും അന്തസ്സ് കൂടും. ഇതുകൊണ്ടെല്ലാമായിരിക്കാം രഘുവിനെ ആനയോടുപമിച്ചതു്.

द्वि=രണ്ട് रदः = പല്ല്. द्वौ रदौ यस्य सः । द्विरदः (ആന). द्वि+रद +गम्+इन्=द्विरदगामिन् (द्विरदः इव गच्छति इति) अरीणां मण्डलम्=अरि-

मण्डलम् । सं+आ+क्रम्+त=समाक्रान्त । क्रम् ഇവിടെ क्राम् എന്നായിരിക്കുന്നു. ഈ വ്യത്യാസം മററുചില ധാതുക്കൾക്കും കാണാം. शम्, शान्तः । दम्, दान्तः । वम्, वान्त । पितृ+य=पित्र्य । ഋകാരത്തിന്ന് വ്യഞ്ജനീഭാവം,

द्विरदगामिना द्वयं समाक्रान्तं എന്നിടത്തു് പൂൎണ്ണക്രിയയില്ല. അവിടെ आसीत् എന്നൊരു പൂൎണ്ണക്രിയ ചേക്കാവുന്നതാണ്.

ക്രിയകൾ നാമാംഗരൂപത്തിൽ അതായത്ു് നാമവിശേഷണമെന്നനിലയ്ക്കു് പ്രയോഗിക്കുമ്പോൾ സുബന്തങ്ങളാവും. അത്തരം ക്രിയകളെ സുബന്തക്രിയകളെന്നു പറയും. സാമാന്യമായി क्तान्तങ്ങളും क्तवत्वन्तങ്ങളും य तव्य अनीयान्तങ്ങളുമാണ് സുബന്തക്രിയകളായുപയോഗിക്കുക. അംഗിക്രിയകൾ തിങന്തങ്ങളാകും. അംഗങ്ങളായ സുബന്തക്രിയകൾ പ്രഥമാവിഭക്തിയിലേ വരൂ.

| | कर्तरि | कर्मणि |
|---|---|---|
| अंगि- | द्विरगामी स द्वयं आक्रामत् । | द्विरदगामिना द्वयं आक्रम्यत । |
| अंग- | द्विरदगामी स द्वयं आक्रान्तवान् । | द्विरदगामिना द्वयं आक्रान्तम् |
| | द्विरदगामी स द्वयं आक्राम्येत् । | द्विरदगामिना द्वयं समाक्रम्यम् । |

അഭ്യാസം

1 a) विगृह्णीत—ഉദാ :- शिरोलिखितं = शिरसि लिखितम् ।
उमामुखं । सुखदुःखे । नीलकण्ठः । तीव्रतपः । नक्षत्रप्रभा ।
b) समस्यत — ഉദാ'- सूर्यस्य किरणाः=सूर्यकिरणाः ।
लोकानां ईश्वरः । रमायाः पतिः । अरविन्दं इव नेत्रं यस्य सः ।
माता च पिता च । नीलं च तत् आकाशं च ।

II തൎജ്ജമ ചെയ്യുക: —

a, ഈ ദിവസത്തിൽ ആദ്യം കാണുന്ന അവതരണം മുഴുവനും മലയാളത്തിലേയ്ക്കു്,

b) സംസ്കൃതത്തിലേയ്ക്കു്: —

മഴ പെയ്യാതിരിക്കുമ്പോൾ രാജാക്കന്മാർ യാഗംചെയ്യുന്നു. യാഗം ദേവേന്ദ്രനെ സന്തോഷിപ്പിയ്ക്കുന്നു. യാഗത്താൽ സന്തോഷിക്കപ്പെട്ട ദേവേന്ദ്രൻ മേഘങ്ങളെക്കൊണ്ടു് മഴപെയ്യിക്കുന്നു. വേനൽക്കാലത്തു് വൎഷമാഗ്രഹിക്കുന്ന പ്രജകൾ യാഗത്തിന്നായി നാട്ടിയ ഈ

കൊടിമരം കണ്ടിട്ടു് സന്തോഷിക്കുന്നു. അതുപോലെ രഘുവി ന്റെ ഉയർച്ച കണ്ടു് പ്രജകളെല്ലാം സന്തോഷിച്ചു. രഘു ആന യെപ്പോലെ നടക്കുന്നവനായിരുന്നു. അദ്ദേഹം പൈതൃകമായ സിംഹാസനത്തിൽ കയറിയപ്പോഠം ശത്രുക്കളുടെ സമൂഹമെ ല്ലാം കീഴടങ്ങി- (तोषयति । ग्रीष्म । उन्नतिः । आरुरोह । विधेय)

III സംസ്കൃതപദങ്ങളെഴുതുക:

1. ഗൌരിയുടെ വീടു്. 2. ഉദാരനായ പ്രഭുവിൽ. 3. പറയുന്ന സീതയിൽ നിന്നു്. 4. ആനയെ കാണുന്ന സുഹൃത്തിനുവേണ്ടി. 5. പാഠം പഠിക്കുന്ന കുട്ടികളെ. 6. പുഴയിൽനിന്നുവരുന്ന ആന കളാൽ. 7. എന്നാൽ എഴുതപ്പെടുന്ന കത്തുകളുടെ. 8. ഒഴുകുന്ന പു ഴയിൽ വീഴുന്ന മരങ്ങളിൽ നിന്നു്. 9. മേഘങ്ങളുടെ മദ്ധ്യത്തി ൽ മറഞ്ഞ ചന്ദ്രനാൽ. 10. വീഴുന്ന മരത്തിന്റെചില്ലയിലിരി ക്കുന്ന പക്ഷികളെ. (छन्न=മറഞ്ഞ शाखा=ചില്ല. तिष्ठत्=ഇരിക്കുന്ന)

IV അന്വയമെഴുതുക-

1 समुद्रवीचीव चलस्वभावाः संध्याभ्रलेखेव मुहूर्तरागाः ।
स्त्रियो हृतार्थाः पुरुषं निरर्थम् निष्पीडितालक्तकवत् त्यजन्ति ॥

2 एता हसन्ति च रुदन्ति च वित्तहेतोः
विश्वासयन्ति पुरुषं न तु विश्वसन्ति ।
तस्मान्नरेण कुलशीलसमन्वितेन
वेश्याः श्मशानसुमना इव वर्जनीयाः ॥

(മൃച്ഛകടികമെന്ന നാടകത്തിൽ ശർവ്വിലകൻ തന്റെ പ്രിയത മയെ തെററിദ്ധരിക്കുന്നു. അയാഠം നിരാശപ്പെട്ടു് ശകാരിക്കുന്നു. "ഈ പെണ്ണുങ്ങഠം! സ്വഭാവം കടൽത്തിരപോലെ ചപലം, അ ന്തിമേഘം പോലെ കുറച്ചു നേരം രാഗം കാണിക്കും! മൈലാ ഞ്ചിച്ചണ്ടിപോലെ എല്ലാം വലിച്ചെടുത്തു് അവസാനം പുരു ഷനെ വലിച്ചെറിയും!"

അവർ പണത്തിനുവേണ്ടി കരയും, ചിരിക്കും. വിശ്വസി പ്പിക്കും. അവർ വിശ്വസിക്കയുമില്ല. ചുടലക്കാട്ടിലെ കള്ളി പ്പൂക്കളെപ്പോലെ ഈ വർഗ്ഗത്തെ കണ്ടാൽ വിട്ടുമാറണം.)

V ഋകാരാന്തം (दातृ) നകാരാന്തം (धनिन्, महिमन्)ഇവയുടെ രൂപങ്ങഠം ഹൃദിസ്ഥമാക്കുക.

# ദിവസം പതിനഞ്ച്

ह्यः पठितयोः पद्ययोरर्थोऽत्र संक्षिप्यते । यदा ग्रीष्मो निर्गच्छति तदा वर्षर्तुः आविर्भवति । तदा मेघो वर्षतीति प्रकृतेर्नियमः । यदि काले समागतेऽपि मेघो न वर्षेत् तर्हि वर्षाभिलाषिणो राजानः यागं कुर्वन्ति । यागात् संतुष्ट इन्द्रः मेघान् वर्षणाय प्रेरयतीति प्राचीनानां विश्वासः ।

अत्र तु रघुः पैतृकं सिंहासनमारूढवान् । एवं स समुन्नतं पदं प्राप्तः । तदा प्रजानां एवंरूपो विश्वासोऽजायत । "नियतमेव अस्य रघोः महाराजस्थानारोहणेन पूर्वाधिकाभिवृद्धिः स्यात्" एवं उद्भावयन्तो जनाः उन्नतं पदं आरूढं रघुं प्रत्याशापूर्णैः लोचनैः ऐक्षन्त । यथा वर्षासु समागतास्वपि वर्षाभावात् इन्द्रस्य प्रीतये क्रियमाणस्य यागस्यारंभे स्थापितं ध्वजं वृष्टिं प्रतीक्षमाणाः प्रजाः वीक्षन्ते तथैव रघुमपि व्यलोकन्त ।

अयं ह्यः पठितयोः पद्ययोरादिमस्य सारः । अथ द्वितीयस्य सारः कथ्यते । 'सममेव समाक्रन्त' मिति तस्य पद्यस्यारंभः खलु । स रघुः गज इव गच्छति । यत्र गजः गच्छति तत्र जनाः कुतूहलाकुलाः समापतन्ति । तथापि ते भयवशात् दूरमपसरन्ति च । एवं जनाः दिदृक्षा, भयं, कौतुकं, हर्षः इत्यादिभिः विविधैः विकारैराविष्टा जायन्ते । तथैव रघोः प्रयाणावसरेषु प्रजाः दिदृक्षवः कुतुकिन्यः भीता हर्षुलाश्च बभूवुः । द्विरदगामी इति रघोर्विशेषणस्यायमर्थः । सः रघुः यदा महाराजपदं प्राप्तः तदैव सर्वेऽपि सामन्ताः तस्य विधेयतां आपुरिति सारः । (आप आपतुः आपुः പ്രാപിച്ചു. (लिट् । ग्रीष्मः वेनल്‍ आरूढवान्=आरुरोह । जायते विद्यते सम्पद्यते भवति वर्तते अस्ति എന്നീ ക്രിയകൾ പൊതുവിൽ ഉണ്ട്, ആകുന്നു, എന്നീ അൎത്ഥങ്ങളിൽ പ്രയോഗിച്ചുകാണും.)

---

रघुः महाराजः अभवत् । तस्य प्रतापेन सामन्ता अपि विधेया अभवन्निति च कथितम् । अथ तं महाराजं * राज्यलक्ष्मीरपि असेवतेति कविर्वर्णयति ।

5 छायामण्डललक्ष्येण तमदृश्या किल स्वयम् ।
पद्मा पद्मातपत्रेण भेजे साम्राज्यदीक्षितम् ॥

ലക്ഷ്മീഭഗവതിയെ ആൎക്കും കാണാൻ സാദ്ധ്യമല്ലല്ലോ. ആ ഐശ്വൎയ്യദേവത സാമ്രാജ്യത്തിലഭിഷിക്തനായ രഘുവിനെ വെള്ള

---

* अवीः तन्त्रीः तरीः लक्ष्मीः धीः श्रीः ह्रीः *എന്നീ ഈകാരാന്തസ്ത്രീലിംഗശബ്ദങ്ങൾക്ക് പ്രഥമൈകവചനത്തിൽവിസൎഗ്ഗം കാണും.*

ത്താമരപ്പൂവിന്റെ വെൺകൊററക്കുട ചൂടിക്കൊടുത്തു് സേവനംചെയ്തു അസാധാരണ തേജസ്വികളുടെ മുഖത്തിനു ചുററും ഒരു പ്രഭാമണ്ഡലമുണ്ടാവും. ആ പ്രഭാമണ്ഡലം ലക്ഷ്മീദേവി, തന്റെ കയ്യിലുള്ള വെൺതാമരപ്പൂവുകൊണ്ടു് അദ്ദേഹത്തിനു വെൺകൊററക്കുട ചൂടിച്ചതാണെന്നു് കവി ഉത്പ്രേക്ഷിക്കുന്നു. അതിനാൽ രഘുവിന്റെ കൂടെ ലക്ഷ്മീഭഗവതി സദാ സന്നിഹിതയായിരുന്നുവെന്നൊരർത്ഥം ധ്വനി ചേരുന്നു.

**छायामण्डल लक्ष्येण** (छायायाः मण्डलेन लक्ष्यम्) പ്രഭാമണ്ഡലംകൊണ്ടു് ഊഹിക്കപ്പെടാവുന്ന. **पद्मातपत्रेण (पद्ममेव आतपत्रम्)** = താമരപ്പൂവാകുന്ന കുടകൊണ്ടു്. **दीक्षित** = ശ്രദ്ധ കേന്ദ്രീകരിച്ച. **अदृश्या** കാണപ്പെടാനാവാത്ത. **भेजे (लिट्)** = ഭജിച്ചു, പരിചരിച്ചു. കൂട്ടക്ഷരമില്ലാത്ത ചിലധാതുക്കളുടെ മദ്ധ്യത്തിലുള്ള ഹ്രസ്വമായ അകാരം ലിട്ടിൽ **ए** എന്നാകും. പക്ഷേ. പരസ്മൈപദം പ്രഥമോത്തമ പുരുഷനിലെ ഏകവചനങ്ങൾക്കു് ഈ നിയമം ബാധകമല്ല. **पपात पेततुः पेतुः (पत्)** **पपाठ पेठतुः पेठुः ।** **भेजे भेजाते भेजिरे (भज)**. **पद्मा** =ലക്ഷ്മീഭഗവതി. **किल** = പോലും, അത്രേ.

**अन्वयः**— **पद्मा स्वयं अदृश्या * (सती) छायामण्डललक्ष्येण पद्मातपत्रेण साम्राज्यदीक्षितं तं भेजे किल ।**

**अर्थः**—പദ്മ സ്വയം അദൃശ്യയായി നിന്നുകൊണ്ടു് ഛായാമണ്ഡലലക്ഷ്യമായ പദ്മാതപത്രംകൊണ്ടു് സാമ്രാജ്യദീക്ഷിതനായ അദ്ദേഹത്തെ പരിചരിച്ചു.

**लक्षयितुं योग्यं =लक्ष्यं** (ലക്ഷിക്കപ്പെടാവുന്ന) **लक्षणीयं लक्षितव्यम्**
**द्रष्टुं योग्या दृश्या । न दृश्या अदृश्या ।**

**न** എന്ന നിഷേധാർത്ഥത്തിലുള്ള അവ്യയം നാമങ്ങളോടും മററും സമാസിക്കും. വ്യഞ്ജനാദിപദങ്ങളോടു് സമാസിക്കുമ്പോൾ അതു് **अ** എന്നും സ്വരാദികളോടാണു് സമാസിക്കുന്നതെങ്കിൽ **अन्** എന്നുമാവും. **न दृश्या=अदृश्या ।** **न समर्थः =असमर्थः । न ऐश्वर्यं अनैश्वर्यम् ।** **न अल्पं= अनल्पम् ।** ചില ദിക്കിൽ **अन्** എന്നാവാതേയും കാണും. **"नात्युच्छ्रितं नातिनीचम् ।"** **आ** എന്ന ഉപസർഗ്ഗത്തിനു് ഒട്ടാകെ, എല്ലായിടത്തുമെന്നും, അർത്ഥമുണ്ടു്. ആതപത്തിൽ നിന്നു് ത്രാണം (രക്ഷ)

---

***पद्मा अदृश्या रघुं असेवत । रामः दुःखितः गृहं जगाम ।** *എന്നീ പ്രയോഗങ്ങളിൽ അർത്ഥവ്യക്തിയ്ക്കു വേണ്ടി* **पद्मा अदृश्या सती रघुं असेवत । रामः दुःखितः सन् गृहं जगाम ।** *എന്നിങ്ങനെ* **अस्** *ധാതുവിന്റെഅംഗക്രിയാരൂപംചേർത്തുപറയാറുണ്ടു്. അവർ ചിരിച്ചു നടന്നു, അവർ ചിരിച്ചുകൊണ്ടു് നടന്നു. എന്നിടത്തെ അർത്ഥവ്യത്യാസമാണിവിടെയും.* **बालकाः सन्तुष्टाः सन्तः अहसन् । बालिकाः सन्तुष्टाः सत्यः अहसन् ।**

ചെയ്യുന്നതു് आतपत्रम् । आतपात् त्रायते इति आतपत्रं = കുട.

മലയാളത്തിൽ നിലംതല്ലി, വഴികാട്ടി, ചുമടുതാങ്ങി, നഖംചെത്തി മുതലായ പദങ്ങളുടെ ഘടനയൊന്നു പരിശോധിക്കുന്നതു് ഇവിടെ പ്രയോജനപ്പെടും. പ്രസ്തുത പദങ്ങൾ നാമവും ധാതുവും പൂർവ്വോത്തരപദങ്ങളായി സമാസിച്ചവയാണല്ലോ. ഇവയിൽ 'തല്ലി' 'കാട്ടി' എന്നീ പദങ്ങൾക്കുതന്നെ നിലം തല്ലുന്ന വസ്തു, വഴികാട്ടുന്ന വ്യക്തി എന്നിങ്ങനെയാണർത്ഥം. അതുകൊണ്ടുതന്നെയാണു് ഇവ ബഹുവ്രീഹി വിഭാഗത്തിൽ പെടാത്തതു്. അതിനാൽ ഇത്തരം സമാസങ്ങൾ ഉത്തരപദപ്രധാനമായ തത്പുരുഷന്റെ വകഭേദമാണു്. ഇവയ്ക്കു് ഉപപദസമാസമെന്നു പേർ. आतपत्रं എന്നതും ഈ വിഭാഗത്തിൽ പെടും. आतप + त्रा ആദ്യത്തേതു നാമവും അവസാനത്തേതു ധാതുവുമാണു്. ഇതു രണ്ടും സമാസിക്കുമ്പോൾ ആകാരാന്ത ധാതുക്കൾ ഹ്രസ്വമാവും. भू + पा = भूपः । धन + दा = धनदः ।

ഇത്തരം സമാസങ്ങളിൽ ഉത്തരപദമായ ധാതുവിനെ ആ പ്രവൃത്തി ചെയ്യുന്ന വ്യക്തി അല്ലെങ്കിൽ വസ്തുഎന്നർത്ഥമുള്ള നാമമാക്കി മാററാൻ സംസ്കൃതത്തിൽ പല പ്രത്യയങ്ങളും വിധിക്കുന്നുണ്ടു്. वल्कलधारिन् (इन्) दिनकर (अ) रंगसंविधायक (अक) ग्रन्थकर्तृ (तृ) लोकपूजित (त) लोकपूज्य (य) लोकपूजनीय (अनीय) लोकपूजितव्य(तव्य) എന്നീ പദങ്ങളിൽ കാണുന്ന പ്രത്യയങ്ങൾ അവയിൽ ചിലതാണു്. പ്രസ്തുത പദങ്ങൾ വിഗ്രഹിച്ചുനോക്കുമ്പോൾ അന്യപദപ്രധാനമാണെന്നും അതുകൊണ്ടു് ബഹുവ്രീഹിയാകണമെന്നും ഒരു ധാരണയുണ്ടാവാനിടയുണ്ടു്. അതു ശരിയല്ല. പ്രസ്തുതപദങ്ങളുടെ അന്ത്യത്തിൽ കാണുന്ന പ്രത്യയങ്ങൾ കൃത് പ്രത്യയങ്ങളാണു്. കൃത്പ്രത്യയങ്ങൾക്കു് ക്രിയകളുടെ കർത്താവു് കർമ്മം മുതലായവയാണർത്ഥം. അതുകൊണ്ടു് അതിൽ കാണുന്ന ആ സമസ്തപദങ്ങളിലെ ഉത്തരപദങ്ങൾ സ്വതവേ വിശേഷ്യങ്ങളാണു്, വിശേഷ്യങ്ങൾ പ്രധാനങ്ങളാകുമല്ലോ, അങ്ങനെ ആ സമാസങ്ങൾ ഉത്തരപദപ്രധാനങ്ങളായ തത്പുരുഷനായി. ഒന്നുകൂടി വ്യക്തമാക്കാം. ധാരി എന്നതിനു ധരിക്കുന്ന വ്യക്തി എന്നാണർത്ഥം. നിലംതല്ലി മരംചാടി എന്നിവയിലെ 'ഇ' പ്രത്യയത്തിനു ക്രമത്തിൽ നിലംതല്ലുന്ന വസ്തു മരം ചാടുന്ന ജീവി എന്നർത്ഥം വരും പോലെ സംസ്കൃതത്തിലെ മേൽകാണിച്ച പ്രത്യയങ്ങൾക്കു് അതു ചെയ്യുന്ന (ചെയ്യപ്പെടുന്ന) വ്യക്തിയെന്നോ വസ്തുവെന്നോ അർത്ഥം കിട്ടുന്നു. അപ്പോൾ ധാരി മുതലായവ തന്നെ വിശേഷ്യങ്ങളായി; പ്രധാനങ്ങളുമായി. അതുകൊണ്ടവ ഉത്തരപദാർത്ഥപ്രധാനമായ തത്പുരുഷസമാസത്തിലന്തർഭവിച്ചു.

पूर्वस्मिन् पद्ये लक्ष्मीः तस्य रघोः परिचरणाय सन्निहितेति कथितम् अनन्तरं विद्यारूपिणी सरस्वत्यपि यथाकालं तमसेवतेति वर्ण्यते ।

6 परिकल्पितसान्निध्या काले काले च वन्दिषु ।
स्तुत्यं स्तुतिभिरर्थ्याभिरुपतस्थे सरस्वती ॥

സാരം:_രാജക്കന്മാരെ യഥാസമയം പാടിപ്പുകഴ്ത്തുന്ന തൊഴിലുണ്ടാക്കാരാണ് സ്തുതിപാഠകന്മാർ. സാധാരണയായി അവർ ഒരു പടങ്ങു നടത്തുകമാത്രമേ പതിവുള്ളു. അർത്ഥമുണ്ടെങ്കിലും ഇല്ലെങ്കിലും എന്തെങ്കിലും പാടുകയാണെന്നപേരിൽ ചിലശബ്ദമുണ്ടാക്കി അവർ സ്വന്തംഡ്യൂട്ടി നടത്തും. രഘുവിൻെറ സ്തുതിപാഠകന്മാർ പാടുമ്പോഠം അങ്ങനെയാവരുതെന്നു സരസ്വതിക്കു തോന്നി. ആ ദേവി സ്തുതിപാഠാവസരങ്ങളിലെല്ലാം പാഠകരുടെ ഗാനങ്ങളിൽ കടന്നുകൂടി അർത്ഥപുഷ്ടിയും സ്വരമാധുര്യവുമുണ്ടാക്കിക്കൊടുത്തു.

स्तुतिभिः + अर्थ्याभिः + उपतस्थे । परिकल्पित=ചെയ്യപ്പെട്ട. सान्निध्यं = സഹവാസം. स्तुत्य = സ്തുതിക്കപ്പെടേണ്ട. अर्थ्या= അർത്ഥം പിഴയ്ക്കാത്ത. वन्दिन् =സ്തുതിപാഠകൻ. उपतस्थे=ഭക്തിപുരസ്സരം അടുത്തെത്തി.

अन्वयः—सरस्वती च काले काले वन्दिषु परिकल्पितसान्निध्या अर्थ्याभि स्तुतिभिः स्तुत्यं तं उपतस्थे ।

वन्दिषु (न. पु. स. व.) उपतस्थे (लिट्. आ. प्र. ए.)

परि+क्लृप्+इत=परिकल्पित । सं+नि+धा=सन्निधि+य=सान्निध्य । परिकल्पितं सान्निध्यं यया सा=परिकल्पितसान्निध्या । എന്നുവെച്ചാൽ यया (ഏതൊരുവളാൽ) सान्निध्यं (സഹവാസം)परिकल्पितं (ചെയ്യപ്പെട്ടു) सा (അവഠം) എന്നർത്ഥം. ഈ പദങ്ങഠം ഒററപ്പദമാക്കി സമാസിച്ചു പറഞ്ഞതാണ് परिकल्पितसान्निध्या എന്നതു്. 'കുടംപോലുള്ള വയർ ആക്കുണ്ടോ അവൻ' എന്ന വാക്യത്തെ ഒററപ്പദമാക്കിയതാണല്ലോ 'കുടവയറൻ' എന്നതു്. 'പൂച്ചയുടേതുപോലുള്ള കണ്ണുകഠം ആക്കുണ്ടോ അവഠം' പൂച്ചക്കണ്ണി. അതു പോലെതന്നെ മേൽപറഞ്ഞ സമാസവും. ഇത്തരം പദങ്ങഠം ബഹുവ്രീഹിയായതിനാൽ അന്യപദാർത്ഥപ്രധാനമാണ്. അതിനാൽ അതിൻെറ വിശേഷ്യമനുസരിച്ചു ലിംഗവചനവിഭക്തികഠംക്കു മാററം വരും.... सान्निध्यया सरस्वत्या । ...सान्निध्यायां सरस्वत्यां എന്നിങ്ങനെ.

**काले काले** । അതാതു കാലത്തു്, കാലംതോറും എന്നൊക്കെ അത്ഥം കിട്ടാൻ ഇങ്ങനെ പദമാവൎത്തിച്ചാൽ മതി. **दिने दिने । क्षणे क्षणे । गृहे गृहे । स्तुत्यः=स्तोतुं योग्यः ।** പ്രകാരാൎത്ഥത്തിലുള്ള അംഗക്രിയകൾക്കു് ഈ നിലയ്ക്കുള്ള വിഗ്രഹവാക്യം പറഞ്ഞുവരാറുണ്ടു്. വാസ്തവത്തിൽ രണ്ടു പദങ്ങളില്ലാത്തതിനാൽ അതു സമാസമല്ല.

ധാതു ഹ്രസ്വത്തിലവസാനിക്കുന്നതാണെങ്കിൽ **य** പ്രത്യയം ചേരുമ്പോൾ ചില വിശേഷങ്ങൾ വന്നുകാണാറുണ്ടു്. ധാതുവിൽ നിന്നു് വരുന്ന **य** പ്രത്യയം പ്രധാനമായി രണ്ടെണ്ണമാണു്. ഒന്നു് പ്രകാരാൎത്ഥത്തിൽ നാമവിശേഷണമായ അംഗക്രിയയുടേതു്. മറെറാന്നു ക്രിയാവിശേഷണമായ ല്യബന്തത്തിന്റേതു്. ഇവ രണ്ടിനും ഈ വിശേഷങ്ങൾ ബാധകമാണു്. ഈ **य** പ്രത്യയം ചേരുമ്പോൾ ഹ്രസ്വാന്തധാതുവിന്റെയും പ്രത്യയത്തിന്റേയും ഇടയ്ക്കു് **त्** എന്നൊരു വൎണ്ണം ആഗമമായിവരും. എന്നാൽ പിന്നെ ധാതുവിന്റെ സ്വരങ്ങൾക്കുഗുണവൃദ്ധികൾ വരുന്നതല്ല. ഋകാരത്തിനുദീൎഘം സുലഭമല്ലാത്തതിനാൽ വൃദ്ധിയാണു് വരുക. അപ്പോഴും ഏറെക്കുറെ ദീൎഘം തന്നെയാണല്ലോ ഫലം.

| | | |
|---|---|---|
| स्तु+य, स्तु+त्+य, स्तुत्य । | कृ+त्+य=कृत्य | ഗുണമില്ല. |
| वि+चि+त्+य = विचित्य । | विहृ+त्+य=विहृत्य | ഗുണമില്ല. |
| हृ +य=हार्य । धृ+य=धार्य । | कृ+य=कार्य | വൃദ്ധി |

**स्था** ധാതു ചില അൎത്ഥവിശേഷങ്ങളിൽ പ്രയോഗിക്കുമ്പോഴും ചില ഉപസൎഗ്ഗങ്ങൾ ചേരുമ്പോഴും ആത്മനേപദമായിത്തീരും. അതു സാധാരണ നിലയിൽ പരസ്മൈപദധാതുവാണു്. **स्था** ധാതു ഘില ധാതുക്കളിൽ പെട്ടതാകയാൽ സാൎവ്വധാതുകരൂപങ്ങളിൽ **तिष्ठ** എന്നായിമാറും, അങ്ങനെ **तिष्ठति** എന്ന രൂപമുണ്ടാകുന്നു. **स्था** ധാതുവിനോടുകൂടി **उप** എന്ന ഉപസൎഗ്ഗം ചേരുമ്പോൾ ഭക്തിപുരസ്സരം പരിചരിക്കാനായി അടുത്തുകൂടുക എന്നൎത്ഥം കിട്ടും. അപ്പോൾ അതു് ആത്മനേപദമാകും.

**स्था** ധാതുവിനു് അഭ്യാസകാൎയ്യത്തിൽ അല്പം വ്യത്യാസം കാണാ

स्था + ए എന്നതു് അഭ്യാസനിയമപ്രകാരം **सस्थे** എന്നാകണമല്ലോ. ഇവിടെ **तस्थे** എന്നാണു് രൂപം. അഭ്യാസം കൂട്ടക്ഷരമാവുക, അതിന്റെ തുടക്കം ഊഷ്മാക്കളിലേതെങ്കിലുമാവുക, എങ്കിൽഊഷ്മാവാണു് ലോപിക്കുക. സാധാരണയായി ആദ്യാക്ഷരം നിൎത്തി മററെല്ലാം ലോപിക്കുകയാണല്ലോ പതിവു്. ആദ്യാക്ഷരം ഊഷ്മാവാണെങ്കിൽ അതു ലോപിച്ചു് മററതവശേഷിക്കുമെന്നു വ്യത്യാസം. അപ്പോഴും स्था + ए, स्था + स्था + ए എന്നിരിക്കുമ്പോഠം അഭ്യാസത്തിലെ സ ലോപിച്ചു് थास्थाए എന്നാകുന്നു. പിന്നെ അഭ്യാസത്തിലെ आ കാരം ഹ്രസ്വമായി മാറുന്നു. ഹകാരാംശവും ധാത്വന്തത്തിലെ आ കാരവും ലോപിച്ചു്**तस्थे**എന്നായിത്തീരുന്നു.

ഇവിടെയാണു്ആത്മനേപദം പരസ്മൈപദം എന്നീ സാങ്കേതികപദങ്ങളുടെ അൎത്ഥംസ്പഷ്ടമാകുന്നുള്ള സന്ദർഭം. അൎത്ഥമനുസരിച്ചു് അവയെ അങ്ങനെ അറുത്തുമുറിച്ചു് വരമ്പിട്ടു തിരിച്ചു നിൎത്താനൊന്നും സാദ്ധ്യമല്ല. എങ്കിലും ആ സാങ്കേതികപദങ്ങഠംക്കടിസ്ഥാനമെന്താണെന്നു വിശദീകരിക്കാം.

**आत्मने** എന്നതിന്നു് ആത്മാവിനുവേണ്ടി (തനിക്കുവേണ്ടി) എന്നും **परस्मै** എന്നതിന്നു് പരനുവേണ്ടി അന്യനുവേണ്ടി എന്നുമാണൎത്ഥം. आत्मन्, पर എന്ന പദങ്ങളുടെ ചതുൎത്ഥി ഏകവചനമാണിവ. ഒരു ക്രിയ ആത്മനേപദത്തിലാണു് പ്രയോഗിക്കുന്നതെങ്കിൽ ആ ക്രിയയുടെ ഫലം തനിക്കുവേണ്ടിയായിരിക്കും. പരസ്മൈപദത്തിലാണു് പ്രയോഗിക്കുന്നതെങ്കിൽ ആ ക്രിയയുടെ ഫലം അന്യനുമായിരിക്കും. **सूद: अन्नं पचते** എന്നു പ്രയോഗിച്ചാൽ അന്നം പാകംചെയ്യുന്നതു് വെപ്പുകാരനുവേണ്ടിയെന്നൎത്ഥം കിട്ടുമത്രേ. **सूद: अन्नं पचति** എന്നായാലോ അന്നം പാകം ചെയ്യുന്നതു് അന്യനുവേണ്ടിയാണെന്നാവുമത്രേ അൎത്ഥം. ഇവിടെ '**उपतस्थे**' ആത്മനേപദത്തിൽ പ്രയോഗിച്ചതുകൊണ്ടു് ഉപസ്ഥിതി (രഘുവിന്റെ സമീപവാസം) സരസ്വതിക്കുതന്നെ പ്രയോജനകരമായെന്നു സിദ്ധിക്കുന്നു. അതായതു് രഘുവിന്റെ സഹവാസം സരസ്വതിക്കുതന്നെ അന്തസ്സിനു കാരണമായെന്നൎത്ഥം. **रघो: समीपे तिष्ठति स्म** എന്നോ മററൊ പരസ്മൈപദമായി പ്രയോഗിച്ചിരുന്നെങ്കിൽ ഈ അൎത്ഥം കിട്ടുമായിരുന്നില്ല. ആത്മനേപദപരസ്മൈപദങ്ങളെപ്പററി ശാസ്ത്രീയവിശകലനം ഇങ്ങനെയാണു്. പക്ഷേ അനുഭവം മറിച്ചാണു്. സംസ്കൃതകവികളും

തന്നെ സംസ്കൃതകൃതികളിൽ ഈ നിയമമൊന്നും പാലിച്ചുകാണു ന്നില്ല. പാണിനീയ സൂത്രങ്ങളെ ന്യായീകരിക്കാൻ ഇത്തരം ഉദാഹ രണങ്ങൾ ഉദ്ധരിക്കാൻ കണ്ടേക്കുമെന്നുമാത്രം. അതിനാൽ ഒന്നാം ദി വസത്തെ കുറിപ്പായിരിക്കും ഈ വിഷയത്തിൽ ശരി.

---

**लक्ष्मीर्विद्या च तस्य रघोः परिचरणार्थम् सन्निहिते अभूताम् । भूमिरपि तस्मिन् नितरामनुरक्ता आसीदिति कथयति समासन्नेन पद्येन ।**

7 **मनुप्रभृतिभिर्मान्यैर्भुक्ता यद्यपि राजभिः ।**
**तथाप्यनन्यपूर्वेव तस्मिन्नासीद्वसुन्धरा ॥**

സാരം.- ബഹുമാന്യരായ മനു മുതലായ രാജാക്കന്മാരുടെ ഭർ ത്തൃ സുഖമനുഭവിച്ചവളാണ് ഭൂമിദേവി. എങ്കിലും രഘുവിനെ ഭർ ത്താവായിക്കിട്ടിയപ്പോൾ ആദ്യമായി ഒരു ഭർത്താവിനെക്കിട്ടി യ വധുവിനെപ്പോലെ അവൾ അദ്ദേഹത്തിൽ അത്യന്തമനുരക്ത യായി.

**मनुप्रभृतिभिः** (इ· पु· तृ· ब·) **राजभिः** (न· पु· तृ· ब·) **तथापि + अनन्यपूर्वा** (आ· स्त्री· प्र· ए·)+**इव** । **तस्मिन्**+**आसीत्**(लङ्· पर· प्र· पु· ए·) **वसुन्धरा** (आ· स्त्री· प्र ए·)

**मनुप्रभृतिभि** =മനു തുടങ്ങിയ. **अनन्यपूर्वा**= മുമ്പ് ഭർത്താവുണ്ടാവാ ത്തവൾ (പുതുതായൊരു മണവാളനെ കിട്ടിയവൾ) **भुक्ता**=അനുഭവി ക്കപ്പെട്ട (Enjoyed) **वसुन्धरा** =ഭൂമി.

अन्वयः- **मनुप्रभृतिभिः मान्यैः राजभिः यद्यपि भुक्ता तथापि वसुधरा तस्मिन् अनन्यपूर्वा इव आसीत् ।**

അത്ഥം: മനുപ്രഭൃതികളായ മാന്യരായ രാജക്കന്മാരാൽ അനുഭ വിക്കപ്പെട്ടവളാണെങ്കിലും വസുന്ധര അദ്ദേഹത്തിൽ അനന്യപൂർവ്വ യെപ്പോലെ ആയിത്തീൻ.

मनुः प्रभृतिः येषां ते = मनुप्रभृतयः । येषां मनुः प्रभृतिः अस्ति ते = ആക്കു് മനു ആദിമനായുണ്ടോ അവർ. മനു എന്ന രാജഷി ഏതു രാജ പരമ്പരയിലെ ആദ്യത്തെകണ്ണിയാണോ ആരാജാക്കന്മാരെന്നത്ഥം. न अन्यः पूर्वः यस्याः सा = अनन्यपूर्वा । **वसु+धरा=वसुन्धरा** । **वसु**=സമ്പ ത്തു്. വസുവിനെ ധരിക്കുന്നവൾ=ഭൂമി. **भुज्+त=भुक्त** ।

**यदि+अपि=यद्यपि । तस्मिन्+आसीत्=तस्मिन्नासीत्** । ഹ്രസ്വമായ സ്വരത്തിനുശേഷം വരുന്ന പദാന്തത്തിലെ നകാരം ഇരട്ടിക്കും.

**वदन्+इति=वदन्निति** ।

**यद्यपि—तथापि = എങ്കിലും**

എങ്കിലും എന്ന ഘടകം പ്രയോഗിക്കാൻ വിരുദ്ധാശയമുൾക്കൊള്ളുന്ന രണ്ടു വാക്യങ്ങളാവശ്യമാണ്. 'സീത നന്നായി പഠിച്ചെങ്കിലും പരീക്ഷയിൽ പാസ്സായില്ല.' ഇവിടെ നന്നായി പഠിക്കുകയും പരീക്ഷയിൽ പാസ്സാവാതിരിക്കുകയും പരസ്പരവൈരുദ്ധ്യമുള്ള ആശയങ്ങളാണ്. നന്നായി പഠിച്ചാൽ പരീക്ഷപാസ്സാവുമെന്നതു ഒരു സാമാന്യവസ്തുതയാണ്. അതിൽ നിന്നൊരു വിശേഷമാണ് സീതയെസ്സംബന്ധിച്ചിടത്തോളമുണ്ടായതെന്നാണ് എങ്കിലും എന്ന ഘടകം തോന്നിക്കുന്നതു്. ഈ ഘടകം മലയാളത്തിലും ഇംഗ്ലീഷിലും ഓരോന്നേ ഉള്ളു. മലയാളത്തിൽ അതു് രണ്ടു വാക്യങ്ങളുടെ മദ്ധ്യത്തിലും ഇംഗ്ലീഷിൽ ആദിമവാക്യത്തിന്റെ ആരംഭത്തിലുമാണു് ചേർക്കുക. എന്നാൽ സംസ്കൃതത്തിലും ഹിന്ദിയിലും അതിനെ രണ്ടംശമാക്കിപ്പിരിക്കും. ഓരോ അംശവും രണ്ടു വാക്യങ്ങളുടേയും ആരംഭത്തിൽ ചേർക്കുകയും ചെയ്യും.

സം: यद्यपि सीता निपुणमपठत् तथापि परीक्षायां विजयं नालभत ।
ഹി: यद्यपि सीताने अच्छी तरह सीखा तोभी परीक्षा में विजय न पायी
ഇം: Though Seeta studied well, she did not pass the exm.
മല: സീത നന്നായി പഠിച്ചുവെങ്കിലും പരീക്ഷയിൽ പാസ്സായില്ല

यदा-तदा, यदि-तर्हि, यत्र तत्र, यावत्-तावत् यथा-तथा, यतः ततः മുതലായ സംബന്ധസർവ്വനാമങ്ങൾ(Relative pronouns) പ്രയോഗിക്കുന്നിടത്തെല്ലാം ഈ സംഗതികൾ ഓർമ്മിക്കേണ്ടതാണ്.

**यदा-तदा**

സം: यदा सूर्यः उदेति तदा अंधकारः अपयाति ।
ഹി: जब सूरज निकलता है तो अंधेरा गायब होता है ।
ഇം: when the sun rises, darkness disappears.
മല: സൂര്യനുദിക്കുമ്പോൾ ഇരുട്ടു് മറയുന്നു.

**यदि तर्हि**

സം: यदि सीता निपुणं गायेत् तर्हि जनाः सन्तुष्येयुः ।
ഹി: यदि सीता अच्छी तरह गाती तो लोग खुश हो जाते ।
ഇം: If Seeta would sing well, audience would be happy.
മല: സീത നന്നായി പാടുമെങ്കിൽ ആൾക്കാർ സന്തോഷിക്കും.

**यत्र-तत्र**

यत्र सज्जनाः निवसन्ति तत्र ईश्वरः सन्निधत्ते ।
जहां संत लोग रहते हैं तहाँ भगवान् सन्निहित होता है ।
God is present where the Pious men live.
സജ്ജനങ്ങൾ താമസിക്കുന്നിടത്ത് ഈശ്വരൻ കുടികൊള്ളുന്നു.

**यावत् - तावत्**

यावत् मम पिता आगमिष्यति तावदहं अत्र त्वां प्रतिपालयेयम् ।
जब तक पिताजी आयेंगे तब तक मै तेरी प्रतिक्षा करूँगा ।
I Will wait for you till my father comes.
എന്റെ അച്ഛൻ വരുന്നതുവരെ ഞാൻ നിങ്ങളെ കാത്തു നില്ക്കും.

അഭ്യാസം

1 സമസ്തപദങ്ങളെഴുതുക: ഉദാ സूर्यं पश्यति=सूर्यदृक् (दृशिर् प्रेक्षणे)

1 मर्माणि स्पृशति । 2 लोकेभ्यः उपकरोति । 3 पत्रेषु लिखति । 4 गुरुं निन्दन्ति । 5 कुम्भं करोति । 6 राज्ञः सेवन्ते । 7 शुभ्रं वस्त्रं धरति ।

2 വിഗ്രഹിക്കുക: ഉദാ;- पक्षिगणः = पक्षिणां गणः ।

1 एकदन्तः । 2 चक्रपाणिः । 3 गदाधरः । 4 जगत्पतिः ।
5 अभ्यस्तविद्यः । 6 वेणुगानं । 7 पङ्कजाक्षी ।

3 അന്തലിംഗവിഭക്തിവചനങ്ങളും അർത്ഥവുമെഴുതുക:

1 जगतां । 2 कन्यायै । 3 नार्यै । 4 कवये । 5 जनन्याः ।
6 तस्मात् । 7 तुभ्यम् । 8 मयि ।

4 സംസ്കൃതരൂപങ്ങളെഴുതുക:

1) മാതാവിൽ. 2) ദാനം കൊണ്ട്. 3) ധർമ്മാധർമ്മങ്ങളിൽ. 4 ആ കവിയുടെ. 5) ഈ ഗൃഹത്തിൽ നിന്ന്. 6) ഈ കന്യകകളെ

5 തർജ്ജമചെയ്യുക:

ലക്ഷ്മീഭഗവതി അദൃശ്യയാണല്ലോ. ആ ദേവി അദൃശ്യയായിത്തന്നെ നിന്ന് രഘുവിനെ പരിചരിച്ചു. തേജസ്വിയായ രഘുവിന്റെ മുഖത്തിനു ചുററും പ്രഭാമണ്ഡലം കാണപ്പെട്ടു. ആ പ്രഭാമണ്ഡലം ലക്ഷ്മീദേവിയാൽ ധരിക്കപ്പെട്ട പുണ്ഡരീകമെന്നപോലെ ശോഭിച്ചു.

വിദ്യാസ്വരൂപിണിയായ സരസ്വതിയും അദ്ദേഹത്തെ സേവിച്ചു. അവരം സ്തുതിപാഠകന്മാരുടെ നാവിൽ ചെന്നിരുന്നു് അവരുടെ ഗാനങ്ങളെ അൎത്ഥമുള്ളതാക്കിത്തീൎത്തു.

മനു മുതലായ പല രാജാക്കന്മാരും ഇതിനുമുമ്പു് ഭൂമിയുടെ ഭൎത്താക്കന്മാരായിട്ടുണ്ടു്. എന്നാൽ രഘുവിനെ ഭൎത്താവായിക്കിട്ടിയപ്പോരം ഭൂമി പൂർവ്വാധികം സന്തോഷിച്ചു.

(**मुखं अभितः**=മുഖത്തിനുചുററും. **जिह्वा** =നാവു്. **इतःपूर्वं** = ഇതിനുമുമ്പു് **तथापि** = എന്നാൽ.)

**6** ഈ ദിവസം ആരംഭത്തിൽ കൊടുത്ത പദ്യസംക്ഷേപം തൎജ്ജമ ചെയ്യുക.

**7** പുസ്തകം നോക്കാതെ മാതൃകകരം ഓൎമ്മയിൽ നിന്നെഴുതുക;

1 അകാരാന്തം പുംലിംഗം.

2 രണ്ടു പദത്തിലേയും ലട്ടിലെ രൂപങ്ങരം.

---

# ദിവസം പതിനാറ്

ക്രിയാവിഭാഗത്തെപ്പററി ആറാം ദിവസം ഏറെക്കുറെ പരിചയപ്പെടുത്തിക്കഴിഞ്ഞു. എല്ലാംതന്നെ അവിടെ പറഞ്ഞാൽ പിടികിട്ടാതെ പകച്ചുപോയേയ്ക്കുമോ എന്നു ഭയന്നു് ഒരു വിഭാഗം മാററിവെച്ചിരിക്കുകയായിരുന്നു. ആ ഭാഗം വിവരിക്കാം.

ഗണചിഹ്നം ചേർക്കേണ്ട ക്രിയാരൂപങ്ങളെ സാർവ്വധാതുകങ്ങളെന്നും ചേർക്കേണ്ടാത്തവയെ ആർദ്ധധാതുകങ്ങളെന്നും രണ്ടായി തരംതിരിച്ചതോർമ്മയുണ്ടല്ലോ. ഗണചിഹ്നങ്ങളുടെ വൈവിധ്യമാണല്ലോ ധാതുക്കളെ പത്തുഗണങ്ങളാക്കിത്തിരിക്കാൻ കാരണം. സ്വരൂപബോധത്തിനുവേണ്ടി പത്തുഗണങ്ങളിലേയും വർത്തമാനരൂപങ്ങൾക്കു് [लट्] ഉദാഹരണങ്ങളും അവിടെത്തന്നെകൊടുത്തിട്ടുണ്ടു്. സാർവ്വധാതുകങ്ങളിൽ അവശേഷിച്ച लङ्, लोट्, विधिलिङ् എന്നിവയുടെ രൂപങ്ങൾക്കുള്ള മാതൃകകൾ ഇതുവരെ പരിചയപ്പെട്ടിരിക്കയില്ല. അതുകൂടിയായാലേ ക്രിയാസാമ്രാജ്യത്തിലെ എല്ലാ വിഭാഗവും പരിചിതമാവുകയുള്ളൂ.

വിഷമാംഗഗണങ്ങൾ

ധാതുവും ഗണചിഹ്നവും ചേർന്ന ഭാഗത്തെ അംഗമെന്നുവിളിക്കുന്നു. भवति अश्नाति എന്നിവയിൽ ति എന്ന പ്രത്യയമൊഴിച്ചുനിറുത്തിയാൽ കിട്ടുന്ന भव अश्ना എന്നിവ അംഗങ്ങളാകുന്നു. മുമ്പുദാഹരിച്ച പത്തുഗണങ്ങളിൽ ഹ്രസ്വമായ അകാരത്തിലവസാനിക്കുന്ന അംഗങ്ങൾ भवति, तुदति, दीव्यति, चोरयति എന്നീ ഗണങ്ങളിലാണുള്ളതു്. ഈ നാലുഗണങ്ങളിലെ ധാതുക്കൾക്കും രൂപനിഷ്പത്തിയിൽ ഐകരൂപ്യമുണ്ടു്. അവയോടു് ചേരുന്ന പ്രത്യയങ്ങളും ഒന്നുതന്നെ. സൌകര്യത്തിനുവേണ്ടി മേൽപറഞ്ഞ ഗണങ്ങളെ സമാംഗഗണങ്ങളെന്നും പലതരത്തിലുള്ള വർണ്ണങ്ങളിലവസാനിക്കുന്ന അംഗങ്ങളോടുകൂടിയ याति, जुहोति, तनोति, सुनोति, क्रीणाति, रुणद्धि എന്നീ മററു ആറു ഗണങ്ങളെ വിഷമാംഗഗണങ്ങളെന്നും വിളിക്കുക. സമാംഗഗണങ്ങളോടു് ചേരുന്ന സാർവ്വധാതുകപുരുഷപ്രത്യയങ്ങൾക്കും വിഷമാംഗഗണങ്ങളോടു് ചേരുന്ന അതേ പ്രത്യയങ്ങൾക്കും അല്പം വ്യത്യാസമുണ്ടു്. അതു് താഴെ കാണിക്കാം.

| | परस्मैपदम् | | | आत्मनेपदम् | | |
|---|---|---|---|---|---|---|
| लट् | ति | तः | अन्ति | ते | आते | अते |
| | सि | थः | थ | से | आथे | ध्वे |
| | मि | वः | मः | ए | वहे | महे |
| लङ् | त् | ताम् | अन् | त | आताम् | अत |
| | स् | तम् | त | थाः | आथाम् | ध्वम् |
| | अम् | व | म | इ | वहि | महि |
| लोट् | तु | ताम् | अन्तु | ताम् | आताम् | अताम् |
| | हि | तम् | त | स्व | आथाम् | ध्वम् |
| | आनि | आव | आम | ऐ | आवहै | आमहै |
| लिङ् | यात् | याताम् | युः | ईत | ईयाताम् | ईरन् |
| | याः | यातम् | यात | ईथाः | ईयाथाम् | ईध्वम् |
| | याम् | याव | याम | ईय | ईवहि | ईमहि |

സഗുണങ്ങരം, നിഗ്ഗുണങ്ങരം

ഇതിൽ താഴെ വരയിട്ട പ്രത്യയങ്ങരം ചേരുമ്പോരം ധാതുവി ൻെറയോ പുരുഷപ്രത്യയത്തിൻേറയോ അർഹതയുള്ള സ്വരങ്ങരം ക്കു് ഗുണം വരും. അതുകൊണ്ടു് ആ 13 പ്രത്യയങ്ങളെ സഗുണപ്ര ത്യയങ്ങളെന്നു വിളിക്കുക. മററു പ്രത്യയങ്ങരം ചേരുമ്പോരം ഗുണം വരില്ല. അതുകൊണ്ടവയെ നിഗ്ഗുണപ്രത്യയങ്ങളെന്നും വിളിക്കാം.

വിഷമാംഗഗണങ്ങളിൽ മേൽപറഞ്ഞ പ്രത്യയങ്ങരം ചേരുമ്പോരം സാർവ്വധാതുകരൂപങ്ങളിൽ വരുന്ന ചില പ്രത്യേകതകരം താഴെ കാണിക്കാം.

1 സ്വരത്തിൽ തുടങ്ങുന്ന നിഗ്ഗുണപ്രത്യയങ്ങരംക്കു മുമ്പിൽ വ രുന്ന ऊ उ എന്നിവ उव् എന്നാവും. सू + अते, सुव् + अते = सुवते। शक्+नु+अन्ति= शक्नुवन्ति ।

2 कृ ധാതു നിഗ്ഗുണപ്രത്യയങ്ങരം ചേരുമ്പോരം कुर् എന്നാവും.- कृ+मः =कुर्+मः = कुर्मः । कृ+उ+आते=कुर्वाते ।

3 जुहोति ഗണത്തിൽ अन्ति എന്ന പ്രത്യയം अति എന്നാകും. हु+अन्ति (അഭ്യാസം) जुहु+अति =जुह्वति ।

## यातिगणः

| परस्मैपदम् | | | | आत्मनेपदम् | | |
|---|---|---|---|---|---|---|
| | *अस् ഉണ്ടാവുക. | | | आस् ഇരിക്കുക. | | |
| लट् | अस्ति | स्तः | सन्ति | आस्ते | आसाते | आसते |
| | असि | स्थः | स्थ | आस्से | आसाथे | आध्वे |
| | अस्मि | स्वः | स्मः | आसे | आस्वहे | आस्महे |
| लङ् | आसीत् | आस्ताम् | आसन् | आस्त | आसाताम् | आसत |
| | आसीः | आस्तम् | आस्त | आस्थाः | आसाथाम् | आध्वम् |
| | आसम् | आस्व | आस्म | आसि | आस्वहि | आस्महि |
| लोट् | अस्तु | स्ताम् | सन्तु | आस्ताम् | आसाताम् | आसताम् |
| | ❀एधि | स्तम् | स्त | आस्व | आसाथाम् | आध्वम् |
| | असानि | असाव | असाम | आसै | आसावहै | आसामहै |
| लिङ् | स्यात् | स्याताम् | स्युः | आसीत | आसीयाताम् | आसीरन् |
| | स्याः | स्यातम् | स्यात | आसीथाः | आसीयाथाम् | आसीध्वम् |
| | स्याम् | स्याव | स्याम | आसीय | आसीवहि | आसीमहि |

## जुहोतिगणः

भृ-ഭരിക്കുക [അഭ്യാസകാര്യം]

| परस्मैपदम् | | | | आत्मनेपदं | | |
|---|---|---|---|---|---|---|
| लट् | बिभर्ति | बिभृतः | बिभ्रति | बिभृते | बिभ्राते | बिभ्रते |
| | बिभर्षि | बिभृथः | बिभृथ | बिभृषे | बिभ्राथे | बिभृध्वे |
| | बिभर्मि | बिभृवः | बिभृमः | बिभ्रे | बिभृवहे | बिभृमहे |
| लङ् | अबिभः | अबिभृतां | अबिभरुः | अबिभृत | अबिभ्रातां | अबिभ्रत |
| | अबिभः | अबिभृतं | अबिभृत | अबिभृथाः | अबिभ्राथां | अबिभृध्वं |
| | अबिभरम् | अबिभृव | अबिभृम | अबिभ्रि | अबिभृवहि | अबिभृमहि |
| लोट् | बिभर्तु | बिभृतां | बिभ्रतु | बिभृतां | बिभ्रातां | बिभ्रतां |
| | बिभृहि | बिभृतं | बिभृत | बिभृष्व | बिभ्राथां | बिभृध्वं |
| | बिभराणि | बिभराव | बिभराम | बिभरै | बिभरावहै | बिभरामहै |

---

*अस् എന്ന ധാതുവിനോടു് നിർഗ്ഗുണപ്രത്യയങ്ങൾ ചേരുമ്പോൾ अ ലോപിച്ചു് स् മാത്രം ബാക്കിയാവും. ലങിനു് ഇതു ബാധകമല്ല.

❀ ഇതു് വിശേഷവിധിയാണു്.

| | | | | | | |
|---|---|---|---|---|---|---|
| लिङ् | बिभृयात् | बिभृयाताम् | बिभृयुः | बिभ्रीत | बिभ्रीयाताम् | बिभ्रीरन् |
| | बिभृयाः | बिभृयातम् | बिभृयात | बिभ्रीथाः | बिभ्रीयाथाम् | बिभ्रीध्वम् |
| | बिभृयाम् | बिभृयाव | बिभृयाम | बिभ्रीय | बिभ्रीवहि | बिभ्रीमहि |

तनोतिगणः । 'उ' गणचिह्नम् ।

| | | | | | | |
|---|---|---|---|---|---|---|
| लट् | तनोति | तनुतः | तन्वन्ति | तनुते | तन्वाते | तन्वते |
| | तनोषि | तनुथः | तनुथ | तनुषे | तन्वाथे | तनुध्वे |
| | तनोमि | तनुवः | तनुमः | तन्वे | तनुवहे | तनुमहे |
| लङ् | अतनोत् | अतनुताम् | अतन्वन् | अतनुत | अतन्वाताम् | अतन्वत |
| | अतनोः | अतनुतम् | अतनुत | अतनुथाः | अतन्वाथाम् | अतनुध्वम् |
| | अतनवम् | अतनुव | अतनुम | अतन्वि | अतनुवहि | अतनुमहि |
| लोट् | तनोतु | तनुताम् | तन्वन्तु | तनुताम् | तन्वाताम् | तन्वताम् |
| | तनु | तनुतम् | तनुत | तनुष्व | तन्वाथां | तनुध्वम् |
| | तनवानि | तनवाव | तनवाम | तनवै | तनवावहै | तनवामहै |
| लिङ् | तनुयात् | तनुयाताम् | तनुयुः | तन्वीत | तन्वीयाताम् | तन्वीरन् |
| | तनुयाः | तनुयातम् | तनुयात | तन्वीथाः | तन्वीयाथां | तन्वीध्वम् |
| | तनुयाम् | तनुयाव | तनुयाम | तन्वीय | तन्वीवहि | तन्वीमहि |

क्रीणातिगणः । 'ना' गणचिह्नम् ।

ज्ञा (जा) അറിയുക

| | परस्मैपदं | | | आत्मनेपदं | | |
|---|---|---|---|---|---|---|
| लट् | जानाति | जानीतः | जानन्ति | जानीते | जानाते | जानते |
| | जानासि | जानीथः | जानीथ | जानीषे | जानाथे | जानीध्वे |
| | जानामि | जानीवः | जानीमः | जाने | जानीवहे | जानीमहे |
| लङ् | अजानात् | अजानीतां | अजानन् | अजानीत | अजानातां | अजानत |
| | अजानाः | अजानीतं | अजानीत | अजानीथाः | अजानाथां | अजानीध्वं |
| | अजानां | अजानीव | अजानीम | अजानि | अजानीवहि | अजानीमहि |
| लोट् | जानातु | जानीतां | जानन्तु | जानीतां | जानातां | जानतां |
| | जानीहि | जानीतं | जानीत | जानीष्व | जानाथां | जानीध्वं |
| | जानानि | जानाव | जानाम | जानै | जानावहे | जानामहे |
| लिङ् | जानीयात् | जानीयातां | जानीयुः | जानीत | जानीयातां | जानीरन् |
| | जानीयाः | जानीयातम् | जानीयात | जानीथाः | जानीयाथां | जानीध्वं |
| | जानीयां | जानीयाव | जानीयाम | जानीय | जानीवहि | जानीमहि |

## रुधादिगणः । 'न' गणचिह्नम् ।

### भिद्—പിളക്കുക (ഉ. പ.)

| | परस्मैपदम् | | | आत्मनेपदम् | | |
|---|---|---|---|---|---|---|
| लट् | भिनत्ति | भिन्तः | भिन्दन्ति | भिन्ते | भिन्दाते | भिन्दते |
| | भिनत्सि | भिन्थः | भिन्थ | भिन्त्से | भिन्दाथे | भिन्ध्वे |
| | भिनद्मि | भिन्द्वः | भिन्द्मः | भिन्दे | भिन्द्वहे | भिन्द्महे |
| लङ् | अभिनद् | अभिन्ताम् | अभिन्दन् | अभिन्त | अभिन्दातां | अभिन्दत |
| | अभिनद् | अभिन्तम् | अभिन्त | अभिन्थाः | अभिन्दाथां | अभिन्द्ध्वं |
| | अभिनदम् | अभिन्द्व | अभिन्द्म | अभिन्दि | अभिन्द्वहि | अभिन्द्महि |
| लोट् | भिनत्तु | भिन्ताम् | भिन्दन्तु | भिन्तां | भिन्दाताम् | भिन्दताम् |
| | भिन्द्धि | भिन्तम् | भिन्त | भिन्त्स्व | भिन्दाथाम् | भिन्द्ध्वम् |
| | भिनदानि | भिनदाव | भिनदाम | भिनदै | भिनदावहै | भिनदामहै |
| लिङ् | भिन्द्यात् | भिन्द्याताम् | भिन्द्युः | भिन्दीत | भिन्दीयातां | भिन्दीरन् |
| | भिन्द्याः | भिन्द्यातम् | भिन्द्यात | भिन्दीथाः | भिन्दीयाथां | भिन्दीध्वम् |
| | भिन्द्याम् | भिन्द्याव | भिन्द्याम | भिन्दीय | भिन्दीवहि | भिन्दीमहि |

സ്വരൂപബോധത്തിന്നുവേണ്ടി എല്ലാ രൂപങ്ങളും കാണിച്ചുവെന്നേ ഉള്ളു. എല്ലാം പ്രയോഗത്തിൽ കണ്ടെന്നു വരില്ല. അതുകൊണ്ടു് രൂപങ്ങളുടെ സമ്പ്രദായം മനസ്സിലാക്കിയാൽ മതി.

ഇനി നമുക്കു് പ്രകൃതത്തിലേയ്ക്കു് കടക്കാം.

### अतीते दिने पठितयोः पद्ययोः सारः अत्र संक्षिप्यते ।

लक्ष्मीः सरस्वती च साम्राज्यदीक्षितं तं रघुं असेवेताम् । भूमिश्च पूर्वाधिकं प्रहृष्टाऽभवदिति च ह्यः अधीतमेवास्माभिः । रघोः तेजस्वितया मुखं परितः प्रभामंडलमदृश्यत । तत् प्रभामंडलं महालक्ष्म्या हस्तेन धृतं पुण्डरीकमिव अशोभतेति कविना उत्प्रेक्षितं च । सा स्वं पुण्डरीकं रघोः राजकीयमातपत्रं कृतवतीति च वर्णितम् । तत् आतपत्रमेव जनानां दृष्टिगोचरतामगमत् । आतपत्रं धृतवती सा देवी नादृश्यत । कुतः? सा देवी स्वयमदृश्या किल । मानुषचक्षुषा देवताः न दृश्याः भवन्ति । ततः सा देवी अप्रत्यक्षा अभवत् । पुण्डरीकातपत्रमेव दृश्यमभूत् । अथ सरस्वत्या कथं स रघुः सेवितः इति वर्णयति द्वितीयेन पद्येन । सा तत्रत्यानां बन्दिनां अथवा स्तुतिपाठकानां स्तोत्रेषु सन्निविष्टा सती तं उपचचार । बन्दिनस्तु स्वजीविकालाभायैव स्व

कर्माऽचरन्ति । तेषां स्तोत्राणि अर्थयुक्तानि न भवन्ति । यथाकथंचित् ते गायन्ति । तादृशेषु गानेषु कृतसन्निधाना सा वाग्देवी तानि गानानि सार्थकानि कृत्वा तं असेवतेत्यर्थः । एवं भूमिरपि तस्मिन् प्रीता अभवदिति कथितमन्तिमेन पद्येन । सा भूमिः रघोः पूर्वम् बहुभिर्नृपैः अभुज्यत । तथापि रघौ भर्तरि लब्धे, सा अभिनवे भर्तरीव पूर्वाधिकं तस्मिन् प्रीता अभवदिति तस्यार्थः ।

(अधीतं = पठितं । परितः अभितः ചുററും. पुण्डरीकं = വെള്ളത്താമര. तत्रत्य =അവിടെയുള്ള. यथाकथञ्चित् = എങ്ങനെയോ.)

ऐश्वर्यदेवता लक्ष्मीः विद्यादेवता सरस्वती उपभोगस्वरूपिणी भूमिश्च तं असेवन्त । किं तस्य कारणमित्यनन्तरेण पद्येन कथयति ।

8 स हि सर्वस्य लोकस्य युक्तदण्डतया मनः ।
आददे नातिशीतोष्णो नभस्वानिव दक्षिणः ॥

സാരം:—കുററം ചെയ്യവക്ക് അദ്ദേഹം അർഹിക്കുന്ന ശിക്ഷ നൽകുക പതിവാണ്. ഒട്ടും ഏററക്കുറച്ചിലുണ്ടാവില്ല. അങ്ങനെ അധികം ചൂടും തണുപ്പുമില്ലാത്ത തെക്കൻകാററുപോലെ അദ്ദേഹം എല്ലാവരുടെയും മനം കവന്നു. പ്രജകളെ അങ്ങനെ അകർഷിച്ചതാണ് മൂന്നുദേവിമാരും അദ്ദേഹത്തെ സേവിക്കാൻ കാരണമത്രേ.

हि= അത്രേ, പോലും. युक्तदण्डतया =യുക്തമായ ശിക്ഷ നൽകിയതുകൊണ്ട്. नातिशीतोष्णः = അധികം തണുപ്പും ചൂടുമില്ലാത്ത. नभस्वान् = കാററ്. आददे = ആകർഷിച്ചു.

अन्वयः—सः युक्तदण्डतया नातिशीतोष्णः दक्षिणः नभस्वान् इव सर्वस्य लोकस्य मनः आददे हि ।

युक्तः दण्डः यस्य सः युक्तदण्डः । तस्य भावः युक्तदण्डता । भावः എന്ന പദത്തിന് വിശേഷം പ്രത്യേകത എന്നെല്ലാമാണർത്ഥം. युक्तदण्डस्य भावः എന്നതിന് युक्तदण्ड ന്റെ പ്രത്യേകത എന്നർത്ഥം. ആ പ്രത്യേകത എന്താണ്? യുക്തദണ്ഡംതന്നെ. निपुणस्य भावः =निपुणता, निपुणत्वम्, नैपुण्यम् എന്നപോലെത്തന്നെ. നിപുണന്റെ വിശേഷമാണല്ലോ നിപുണത.

अतिशीतो अत्युष्णो वा न भवतीति नातिशीतोष्णः । न ഇവിടെ अन എന്നായിട്ടില്ല. युक्तदण्डतया (आ स्त्री तृ ए) मनः (स न द्वि ए) नभस्वान् (त पु प्र ए) आ+दा+ए (लिट् आ प्र ए) आददे ।

यदा रघुः प्रतापी प्रजानुरञ्जकः च अवर्धत तदा जना भूतपूर्वम् राजानं दिलीपं विसस्मरुः इति कथ्यते ।

9 मन्दोत्कण्ठाः कृतास्तेन गुणाधिकतया गुरौ ।
फलेन सहकारस्य पुष्पोद्गम इव प्रजाः ॥

അച്ഛനേക്കാരം മകനു° കൂടുതൽ ഗുണവിശേഷങ്ങളുണ്ടായിരുന്നതിനാൽ രഘു രാജാവായപ്പോരം പ്രജകരംക്കു° ദിലീപനെക്കുറിച്ചുള്ള ഔൽസുക്യം കുറഞ്ഞുവന്നു. മാങ്ങയായിക്കഴിഞ്ഞാൽ അതിനു ജന്മം നൽകിയ മാമ്പൂവിനെപ്പററിയുള്ള മതിപ്പു° ക്രമേണ ഇല്ലാതാകുമല്ലോ.

मन्दोत्कण्ठाः= മന്ദമായ ഉത്°കണ്ഠയോടുകൂടിയ (ഔൽസുക്യം മന്ദീഭവിച്ച) गुणाधिकतया = [आ स्त्री तृ ए] ഗുണാധിക്യം കൊണ്ടു°. सहकारः =തേന്മാവു°. पुष्पोद्गमः =പൂവിടൽ. कृताः+ तेन । पुष्पोद्गमे + इव ।

अन्वयः—तेन प्रजाः सहकारस्य फलेन पुष्पोद्गमे इव गुणाधिकतया गुरौ मन्दोत्कण्ठाः कृताः ।

അർത്ഥം. അദ്ദേഹത്താൽ പ്രജകരം, സഹകാരത്തിന്റെ ഫലത്താൽ പുഷ്പോദ്°ഗമത്തിലെന്നപോലെ, ഗുണാധികതയാൽ ഗുരുവിൽ മന്ദോത്°കണ്ഠരാക്കിച്ചെയ്യപ്പെട്ടു.

तेन गुणाधिकतया गुरौ प्रजाः मन्दोत्कण्ठाः कृताः എന്നു° ആദ്യം യോജിപ്പിച്ചതിന്നു ശേഷം सहकारस्य फलेन पुष्पोद्गमे इव എന്ന വാക്യാംശം അതിൽ യോജിപ്പിക്കുക.

मन्दा उत्कण्ठा यासां ताः मन्दोत्कण्ठाः । पुष्पाणां उद्गमः पुष्पोद्गमः । गुणानां अधिकता गुणाधिकता ।

अंगिक्रिया

| कर्तरि | कर्मणि |
|---|---|
| सः प्रजाः मन्दोत्कण्ठाः अकरोत् । | तेन प्रजाः मन्दोत्कण्ठाः अक्रियन्त |

अंगक्रिया

| | |
|---|---|
| सः प्रजाः मन्दोत्कण्ठाः कृतवान् । | तेन प्रजाः मन्दोत्कण्ठाः कृताः । |

---

राज्यकार्येषु असंजातपरिचयं तं रघुं ज्ञानवयोवृद्धाः सचिवाः उपदिदिशुः इत्याह ।

10 नयविद्भिर्नवे राज्ञि सदसच्चोपदर्शितम् ।
पूर्व एवाभवत् पक्षस्तस्मिन् नाभवदुत्तरः ॥

നയജ്ഞന്മാരായ മന്ത്രിമാർ ആ പുതിയ രാജാവിന്ന നല്ലതും ചീത്തയുമുപദേശിച്ചു. അതിൽ ആദ്യത്തേതുമാത്രമേ അദ്ദേഹത്തിന്ന പ്രയോഗിക്കേണ്ടിവന്നുള്ളു. രണ്ടാമത്തേതു് വേണ്ടിവന്നില്ല. നല്ല പോലെ മനസ്സിലാക്കി വെച്ചതേ ഉള്ളു.

**अन्वयः— नयविद्भिः नवे राज्ञि सत् असत् च उपदर्शितम् । [तयोः] पूर्वः एव तस्मिन् पक्षः अभवत् । उत्तरः न अभवत् ।**

നയവിത്തുക്കളാൽ നവനായ രാജാവിൽ സത്തും അസത്തും ഉപദേശിതമായി. [അവയിൽവെച്ചു്] പൂർവ്വമേ പക്ഷമായി സ്വീകരിച്ചുള്ളു. ഉത്തരം പക്ഷമായെടുത്തില്ല.

പൂർവ്വമേ പക്ഷമായെടുത്തുള്ളു എന്നതിനു് ആദ്യത്തെ നന്മ മാത്രമേ രാജ്യഭരണത്തിന്ന സഹായമെന്ന നിലയ്ക്കു സ്വീകരിച്ചുള്ളു എന്നർത്ഥം. **नयविद्** = നയമറിയുന്നവൻ. **दृष्ट** = കാണപ്പെട്ട, **दर्शित** = കാണിക്കപ്പെട്ട, ഒന്ന കേവലമാണു്, മറ്റൊന്നു് പ്രയോജകവും. **सत्**- अस् ധാതുവിൻെറ **शतृ [अत्]** പ്രത്യയാന്തരൂപമാണിതു്. **न सत्** - **असत्** ।

---

**अथ सर्ववैभवयुक्तस्य तस्य रघोः भरणेन पञ्चभूतानि पूर्वाधिकं परिपुष्टिं प्रापुरिति ब्रवीति पञ्चानामपीति पद्येन ।** [ब्रवीति = പറയുന്നു]

11 **पञ्चानामपि भूतानामुत्कर्षम् पुपुषुर्गुणाः ।**
**नवे तस्मिन् महीपाले सर्वम् नवमिवाभवत् ॥**

ഭൂമി ജലം തേജസ്സു് വായു ആകാശം എന്നിവയാണു് പഞ്ചഭൂതങ്ങൾ. അവയുടെ ഗുണങ്ങളാണു് ഗന്ധം ശീതം ഉഷ്ണം സ്പർശം ശബ്ദം എന്നിവ. രഘു പുതുതായി മഹാരാജാവായിത്തീന്നപ്പോൾ എല്ലാററിനും കൂടുതൽ മിഴിവും പുതുമയുമുണ്ടായപോലെ തോന്നി.

**पुपुषुः+गुणाः । नवम्+इव+ अभवत् ।**

**अन्वयः—पञ्चानां भूतानां अपि गुणाः उत्कर्षम् पुपुषुः । तस्मिन् नवे महीपाले सति सर्वम् नवं इव अभवत् ।**

അഞ്ചു ഭൂതങ്ങളുടേയും ഗുണങ്ങൾ ഉത്കർഷത്തെ വദ്ധിപ്പിച്ചു, അദ്ദേഹം നവനായ മഹീപാലനായപ്പോൾ എല്ലാം നവമെന്നപോലെ ഭവിച്ചു.

**महीं पालयति इति महिपालः । पुपोष पुपुषतुः पुपुषुः [लिट् पर]**

**पञ्चन्** എന്നതു് നകാരാന്തപദമാണു്. **आत्मन्** ശബ്ദംപോലെ രൂപങ്ങൾ. ബഹുവചനരൂപം മാത്രമേ ഇതിനാവശ്യംവരൂ. **पञ्चन्** ശബ്ദം

മുതൽ മേല്പോട്ടുള്ള സംഖ്യകൾക്കു ലിംഗഭേദംകൊണ്ടു് രൂപഭേദമില്ല.
पञ्च पुरुषाः पञ्च स्त्रियः ।

अथ रघोः राजपदमन्वर्थमभूदिति कथयति ।

12 यथा प्रह्लादनाच्चन्द्रः प्रतापात्तपनो यथा ।
तथैव सोऽभूदन्वर्थो राजा प्रकृतिरञ्जनात् ॥

(തങ്കമെന്നാന്നു് പേരു്. നിറം കരിക്കട്ടയ്ക്കു തുല്യം. വിശാലാക്ഷിയെന്നു പേരു്. പുളിയിലയോളം പോന്ന കണ്ണുകൾ. അപ്പോൾ ആ പേരുകൾക്കും പേർകൊണ്ടു് വിളിക്കപ്പെടുന്ന വ്യക്തികൾക്കു തമ്മിൽ അൎത്ഥത്തിനു യോജിപ്പു വരുന്നില്ല. അങ്ങനെ വന്നാൽ ആ പേരുകൾ അൎത്ഥത്തിനു യോജിച്ചുവ (അന്വൎത്ഥങ്ങൾ) അല്ല, തങ്കമെന്നതു് പദവും അതുകൊണ്ടു് നിൎദ്ദേശിക്കപ്പെടുന്ന വ്യക്തി അൎത്ഥവുമാണു്. ആ അൎത്ഥത്തിനു് -വ്യക്തിക്കു്- അനുസരിച്ചതല്ല തങ്കമെന്ന പദമെന്നതുകൊണ്ടാണു് ആ പദം അന്വൎത്ഥമാകാത്തതു് - തങ്കത്തിന്റെ നിറം തന്നെയാണു് ആ വ്യക്തിക്കുമെങ്കിൽ ആ പദം അൎത്ഥത്തിനു യോജിച്ചതാണു്, അന്വൎത്ഥമാണു്.)

സാരം:—चन्द् = ആഹ്ലാദിപ്പിക്കുക. ആഹ്ലാദിപ്പിക്കുന്നതുകൊണ്ടു് ചന്ദ്രനു് ചന്ദ്രനെന്ന പേർ അന്വൎത്ഥമാണു്. തപിപ്പിക്കുന്നതുകൊണ്ടു് സൂൎയ്യനു് തപനനെന്ന പേർ അന്വൎത്ഥമാണു്. അതുപോലെ പ്രകൃതിയെ രഞ്ജിപ്പിക്കുന്നതിനാൽ രഘുവിനു് രാജാവു് എന്ന പേരും അന്വൎത്ഥമായി.

चन्दयति इति चन्द्रः । तपति इति तपनः । रञ्जयति इति राजा ।
प्रह्लादनात् = ആഹ്ലാദിപ്പിക്കുന്നതുകൊണ്ടു്. प्रकृति = ഭരണത്തിനു വിഷയമായതെല്ലാം പ്രകൃതിയാണു്.

अन्वयः —यथा चन्द्रः प्रह्लादनात् अन्वर्थः अभूत् यथा तपनः प्रतापात् अन्वर्थः अभूत् तथा एव सः राजा प्रकृतिरञ्जनात् अन्वर्थः अभूत् ।

---

**അഭ്യാസം**

1 a) സംസ്കൃതപദങ്ങളെഴുതുക: ഉദാ:-ചില്ലയിലിരിക്കുന്ന പക്ഷികളുടെ = शाखायां तिष्ठतां पक्षिणाम् ।

1 ഹിമവാന്റെ മടിയിയിൽനിന്നു്. 2 നിന്റെ സഹോദരിയോടുകൂടെ (स्वसृ) 3 ഒഴുകുന്ന ഗംഗയിൽ. 4 വഴിയിൽ നില്ക്കുന്ന

പിതാവിൽ. 5 ആകാശത്തിലൂടെ പോകുന്ന വിമാനത്തിൽ. 6 പൂക്കളിൽ പതിക്കുന്ന വണ്ടുകളുടെ. 7 ഞങ്ങളാൽ കാണപ്പെട്ടു ന്ന വീടുകളിൽ. 8 എന്നാൽ നല്ലപ്പെട്ട വസ്ത്രങ്ങളേക്കാം.

b) സംസ്കൃതത്തിലേയ്ക്കു തർജ്ജമചെയ്യുക.

അദ്ദേഹം അപരാധികൾക്കു അർഹിക്കുന്ന ശിക്ഷ നൽകി. അതുകൊണ്ടു അദ്ദേഹത്താൽ ജനങ്ങൾ ആകർഷിക്കപ്പെട്ടു. രഘു ദിലീപനെക്കാൾ ഗുണവാനായിരുന്നു. രഘു രാജാവായപ്പോൾ ജനങ്ങൾ ദിലീപനെ മറന്നു. സചിവന്മാർ രഘുവിനു എല്ലാ ഉപദേശങ്ങളും കൊടുത്തു. രഘു നല്ലതു സ്വീകരിച്ചു, ചീത്ത ഉപേക്ഷിച്ചു. രഘുവിന്റെ ഭരണകാലത്തു പഞ്ചഭൂതങ്ങൾക്കു കൂടുതൽ പരിപോഷമുണ്ടായി. സന്തോഷിപ്പിക്കുന്നതുകൊണ്ടു ചന്ദ്രനും തപിപ്പിക്കുന്നതുകൊണ്ടു തപനനും രഞ്ജിപ്പിക്കുന്നതുകൊണ്ടു രാജാവും അന്വർത്ഥന്മാരായിത്തീർന്നു.

II ആദ്യം കൊടുത്ത പദ്യസംക്ഷേപം (സംസ്കൃതം) മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്യുക.

III വിഷമാംഗങ്ങളിലെ പ്രത്യയങ്ങൾ പകർത്തിയെഴുതുക.

IV പദങ്ങൾ വേർതിരിച്ചെഴുതുക.

1 तथाप्यनन्यपूर्वेव । 2 कृतास्तेन । 3 पुष्पोद्गम इव । 4 नयविद्भिर्नवे । 5 सदसच्चोपदर्शितम् । 6 पूर्व एवाभवत् । 7 तस्मिन्नाभवदुत्तरः । 8 पुपुषुर्गुणाः ।

V आ കാരാന്ത സ്ത്രീലിംഗശബ്ദത്തിന്നും, രണ്ടു പദത്തിലും ലങ്ങിലെ രൂപങ്ങൾക്കും ഓരോ ഉദാഹരണം ഓർമ്മയിൽനിന്നെഴുതുക.

# ദിവസം പതിനേഴ്

**यस्य षष्ठी चतुर्थी च 'विहस्य' च 'विहाय' च ।**
**'अहं' 'कथं' द्वितीया स्यात्, द्वितीया स्यां अहं कथम् ? ॥**

പ്രസിദ്ധ വിദുഷിയായ കോട്ടയ്ക്കൽ മനോരമത്തമ്പുരാട്ടി, ദാമ്പത്യജീവിതത്തിൽ തനിക്കുണ്ടായിരുന്ന പൊരുത്തക്കേടിനെപ്പററി പരാതിപ്പെടുന്നതാണീ പദ്യം. അവരുടെ ഭർത്താവു് അവ്യുത്പന്നനായ ഒരു നമ്പൂതിരിയായിരുന്നുവത്രേ.

**विहस्य, विहाय** എന്നീ രണ്ടുപദവും വാസ്തവത്തിൽ ല്യബന്തങ്ങളാണ്. വിഹസിച്ചിട്ടു്, വെടിഞ്ഞിട്ടു എന്നർത്ഥം വരുന്ന അംഗക്രിയകളാണ്. ഈ പദങ്ങൾ बालस्य, बालाय എന്നിവപോലെ ആക്കാണോ ഷഷ്ഠി ഏകവചനവും ചതുർത്ഥി ഏകവചനവുമായിത്തോന്നുന്നതു്, अहं, कथं എന്നിവ ആക്കാണോ बालं എന്നപോലെ ദ്വിതീയ ഏകവചനമായിത്തോന്നുന്നതു് അങ്ങനെയുള്ളൊരാൾക്കു് ഞാനെങ്ങനെ ദ്വിതീയ (സഹധർമ്മിണി) യായിരിക്കും? ഇതാണർത്ഥം.

**अन्वयः—यस्य 'विहस्य' षष्ठी, विहाय चतुर्थी च स्यात्, तथा यस्य 'अहं' 'कथं' द्वितीया स्यात् तस्य द्वितीया अहं कथं स्याम्** (स्यात् ആയിത്തീരും. **अस्** ധാതുവിന്റെ **लिङ्**)

നമുക്കു് ഇങ്ങനെയൊരു പരാതിക്കിടവരരുതല്ലോ. അതിനുവേണ്ടി **സംസ്കൃതപദസമൂഹത്തെ** ഒട്ടാകെ ഒന്നഴിച്ചുകൂട്ടിപ്പരിചയപ്പെടുത്താം.

**പദപരിചയം—ഒരു സംക്ഷിപ്തപഠനം**

പദനിഷ്പാദനം

പദനിഷ്പത്തി ഇന്നവിധമെന്നു സമർത്ഥിക്കുവാൻ ആധുനികഭാഷാശാസ്ത്രകാരന്മാർ പല വിധത്തിലുള്ള തിയ്യറികളും അവതരിപ്പിച്ചു കാണുന്നുണ്ടു്. പക്ഷേ പാണിനിയുടെ അവതരണരീതി തുലോം വ്യത്യസ്തമാണ്. പരിച്ഛിന്നാർത്ഥങ്ങളുള്ള ഏകാക്ഷരങ്ങളായ ധാതുക്കളിൽനിന്നാണ് എല്ലാപദങ്ങളുടേയും ഉദ്ഭവമെന്നാണദ്ദേഹത്തിന്റെ നിഗമനം. അത്തരം കുറെ ധാതുക്കൾ, അവയിൽ അർത്ഥവിശേഷമുളവാക്കാൻ വേണ്ടി തൊടുക്കുന്ന ചില പ്രത്യയങ്ങൾ, അവ തൊടുക്കുമ്പോൾ പ്രകൃതിപ്രത്യയങ്ങൾക്കു വരുന്ന വികാരങ്ങൾ, ഇതെല്ലാമായാൽ അതൊരർത്ഥമുള്ള പദമായിത്തീരുന്നു. പക്ഷേ പദങ്ങൾ കൊണ്ടുമാത്രം നമുക്കു കാര്യം നടക്കില്ല. ആശയം കൈകാര്യം ചെ

ല്യാററാകണമെങ്കിൽ യോജിക്കുന്ന പദങ്ങാം കൂടിച്ചേരണം. ആകാശ നക്ഷത്ര ശോഭിക്കുന്നു; എന്നിവ പദങ്ങളാണ്. അവ വേണ്ടവിധം യോജിച്ചാൽ ഒരാശയവും കിട്ടും, പക്ഷേ യോജിപ്പു തോന്നിക്കാൻ ചില അക്ഷരങ്ങാം ചേർക്കണം. 'ആകാശത്തിൽ നക്ഷത്രങ്ങാം ശോഭിക്കുന്നു' എന്നാക്കിയാൽ പദങ്ങാംക്കു തമ്മിലുള്ള ബന്ധം വ്യക്തമായി. അപ്പോാം ഒരാശയം കിട്ടുകയും ചെയ്യു. വാക്യം ഒരു കുടുംബമാണ്. കുറെ ആളുകളുണ്ടായതുകൊണ്ട് ഒരു കുടുംബമാവില്ല. അതുവല്ല ലോഡ്ജോ ഹോസ്റ്റലോ ആവും. കുടുംബമാവണമെങ്കിൽ പരസ്പരം ഗാർഹസ്ഥ്യനിലയിൽ ബന്ധപ്പെട്ട വ്യക്തികളുണ്ടാവണം. ബന്ധപ്പെടാത്ത കാക്ക പൂച്ച ഒഴുകി ഇസ്കൂലി മരത്തിൽ എന്നിങ്ങനെ പദങ്ങാം ഒരു പേജ് മുഴുവനും നിരത്തിയാലും അതു വാക്യമാവില്ല. നേരെമറിച്ച് 'കുട്ടി കളിച്ചു'. ഇതൊരു വാക്യമായി. ഭർത്താവും ഭാര്യയും മാത്രം മതിയല്ലോ ഒരു കുടുംബമാവാൻ.

ധാതു, പ്രത്യയം അവ ചേരുമ്പോാം അവയ്ക്കു വരുന്ന വികാരം, പദം, പദങ്ങാം ബന്ധപ്പെടുത്തുന്ന പ്രത്യയം, വാക്യം ഇതാണ് ഭാഷയുടെ സ്വഭാവം. ഉദാഹരിച്ചു വ്യക്തമാക്കാം. വെളുക്കുന്നു, വെളുപ്പ്, വെണ്മ, വെണ്ട, വെണ്ടേക്ക്, വെണ്ണിലാവ്, വെള്ളി മുതലായ പദങ്ങളുടെ മൂലം 'വെളു്' എന്ന ധാതുവാണ്. അതിനോട് അം എന്ന പ്രത്യയം ചേരുമ്പോാം ളകാരത്തിനു ദ്വിത്വമെന്ന വികാരം വന്ന് വെള്ളം എന്ന നാമമാകുന്നു. പൂച്ച വെള്ളത്തിൽ ചാടി എന്ന ആശയം പ്രയോഗിക്കേണ്ട ആവശ്യം വന്നുവെന്നിരിക്കട്ടേ; ആധാരികാർത്ഥത്തിലുള്ള 'ഇൽ' പ്രത്യയം ചേർന്ന് വെള്ളം + ഇൽ (വെള്ളത്തിൽ) എന്നാകുന്നു. ഇതാണ് വാക്യനിഷ്പാദനത്തിൻെറ രീതി.

സംസ്കൃതത്തിൽ പ്രചാരമുള്ള പദസമൂഹത്തെ ആകെ നാലായിത്തരം തിരിക്കാവുന്നതാണ്.

1. അവ്യയം, 2. നാമവിശേഷണം, 3. നാമം, 4. ക്രിയ. ഈ നാലിനങ്ങളിലായി പ്രചാരത്തിലുള്ള പദങ്ങളെ സാമാന്യമായി ഒന്നു പരിചയപ്പെടുത്താം.

1. **അവ്യയം:—** അവ്യയമെന്ന വിഭാഗത്തിൽ പെടുന്ന പദങ്ങാം മിക്കതും ക്രിയാവിശേഷണങ്ങളായിരിക്കും. ക്രിയാവിശേഷണങ്ങാംക്കു വിഭക്തിലിംഗവചനപുരുഷഭേദങ്ങാംകൊണ്ട് ഒരു മാററവും വരുന്നതല്ല.

सुन्दरी सीता मन्दं विहस्य स्नातुं अगच्छत् ।
सुन्दराः बालाः मन्दं विहस्य स्नातुं अगच्छन् ।
त्वं मन्दं विहस्य स्नातुं अगच्छः ।

ഈ വാക്യങ്ങളിൽ मन्दं, विहस्य, स्नातुं എന്ന മൂന്നു പദങ്ങൾ ക്രിയകളോടാണല്ലോ ബന്ധപ്പെടുന്നത്. मन्दं എന്നതു് विहस्य എന്ന അംഗക്രിയയോടും മററു രണ്ടും अगच्छत् എന്ന അംഗിക്രിയയോടുമാണന്നേ വിശേഷമുള്ളു. അതുകൊണ്ടവ മൂന്നും ക്രിയാവിശേഷണങ്ങളാണ്. അവയ്ക്കു മററു പദങ്ങൾക്കെന്നപോലെ ഒരുമാററവും വരുന്നില്ല. അതിനാൽ അവ അവ്യയങ്ങളായി. വ്യയം (മാററം) ഇല്ലാത്തതു് അവ്യയം. പ്രചാരത്തിലുള്ള അവ്യയങ്ങൾ താഴെ സംഗ്രഹിക്കാം.

നിപാതങ്ങൾ:- ഇന്ന പദത്തിൽനിന്നു് വരുന്നതാണെന്നു പറയാൻ കഴിയാത്ത കുറെ അവ്യയപദങ്ങളുണ്ട്. അവയാണു് നിപാതങ്ങൾ. च ननु, नूनं, अपि, अथ മുതലായവ.

ധാതുജങ്ങൾ.- ധാതുക്കളിൽനിന്നുണ്ടാവുന്നവ ധാതുജങ്ങൾ. കൃദന്തങ്ങളിൽപ്പെട്ട क्त्वान्तങ്ങളും ल्यबन्तങ്ങളും तुमुन्नन्तങ്ങളും ഈ വിഭാഗത്തിൽ പെടും. हसित्वा, विहस्य, हसितुम् ।

നാമജങ്ങൾ:- നാമങ്ങളിൽ നിന്നും സർവ്വനാമങ്ങളിൽനിന്നും ഉണ്ടാവുന്ന അവ്യയങ്ങൾ നാമജങ്ങളാണ്. ഇവ തദ്ധിതവിഭാഗത്തിൽ പെടും. നാമങ്ങളിൽനിന്നു്:—पुत्रवत् പുത്രനെപ്പോലെ. मित्रवत् മിത്രത്തെപ്പോലെ. गृहतः ഗൃഹത്തിൽനിന്നു്. वृक्षतः വൃക്ഷത്തിൽനിന്നു്. खण्डशः ഖണ്ഡം ഖണ്ഡമായി. क्रमशः ക്രമത്തിൽ. സർവ്വനാമങ്ങളിൽ നിന്നു്:- तत्र तदा तथा तावत् ततः മുതലായവ.

അവ്യയീഭാവൻ:- ചില പദങ്ങൾ സമാസിച്ചു വരുമ്പോൾ അവ്യയമാകും. दिने दिने=प्रतिदिनम् । आबालवृद्धम् । अधिगृहम् । ससुखम् ।

ദ്യോതകം:- മേൽകാണിച്ച വിഭാഗങ്ങൾക്കു പുറമേ ക്രിയയോടു നേരിട്ടു ബന്ധപ്പെടാതെ അഖണ്ഡമായ ഒരാശയം ദ്യോതിപ്പിക്കുന്ന (തോന്നിക്കുന്ന) ചില അവ്യയങ്ങളുമുണ്ട്.

ആസ്പത്രിയിൽ ഒരു രോഗി വടികുത്തി തിണ്ണമേൽ വന്നിരുന്നു.

'ഹാവൂ!'

ഈ 'ഹാവൂ' 'എനിക്കു വയ്യല്ലോ' എന്ന സമ്പൂർണ്ണമായൊരാശയം ദ്യോതിപ്പിക്കുന്നു.

ഡോക്ടരുടെ അടുത്തു ചെല്ലുന്നു, പരിശോധിക്കുന്നു, കുത്തിവെയ്ക്കുന്നു 'ഹയ്യോ!'

ഈ 'ഹയ്യോ' 'എനിക്കു കഠിനമാ (ഠ ദനിക്കുന്നു' എന്നർത്ഥം തോന്നിക്കുന്നു. ഇവയെല്ലാം ദ്യോതകങ്ങളാണു് ഹാ! ഛൂ! അഹോ! ഹേ തുടങ്ങിയവയും.

II. **നാമവിശേഷണങ്ങൾ:** ഈ വിഭാഗത്തിൽപെട്ട പദങ്ങൾക്കു് ലിംഗം, വിഭക്തി, വചനം എന്ന മൂന്നു് ഉപാധികളനുസരിച്ചു് മാററം വരും. കൃദന്തങ്ങളും തദ്ധിതാന്തങ്ങളുമായ പല പദങ്ങളും നാമവിശേഷണവിഭാഗത്തിൽ പെടും.

കൃദന്തങ്ങൾ

| | |
|---|---|
| क्तान्ताः —पठित, गत। | शत्रन्ताः —पठत्, गच्छत्। |
| क्तवत्वन्ताः —पठितवत्, गतवत् | शानजन्ताः भाषमाण, वर्धमान। |
| तृजन्ताः —कर्तृ, दातृ। | क्वस्वन्ताः:— जग्मिवस्, ददृशिवस्। |

य, तव्य, अनीय എന്നിവ ചേർന്ന കൃത്യ കർത്തവ്യ കരണീയ എന്നീ പദങ്ങളും **जिज्ञासु पिपासु** മുതലായ സന്നന്തപദങ്ങളും दर्शिन् दर्शक മുതലായവയും ഈ വിഭാഗത്തിൽ പെടും. ഇവയ്ക്കു പുറമേ ചില പ്രത്യേക ധാതുക്കളിൽ നിന്നു ചില പ്രത്യേക പ്രത്യയങ്ങൾ വിധിക്കുന്നുണ്ടു്; ഉത്പതിഷ്ണു, ഭാസ്വര, സ്പൃഹയാലു എന്നിങ്ങനെയാണാപദങ്ങളുടെ സ്വഭാവം. അവയും ധാതുക്കളിൽനിന്നു വരുന്നവയാകയാൽ ഈ വിഭാഗത്തിൽതന്നെ പെടുന്നതാണു്.

തദ്ധിതാന്തങ്ങൾ

നാമങ്ങളിൽനിന്നും വിശേഷണങ്ങളിൽനിന്നും സർവ്വനാമങ്ങളിൽനിന്നും അവ്യയങ്ങളിൽനിന്നും നാമവിശേഷണങ്ങളുണ്ടാകും. അവ തദ്ധിതാന്തങ്ങളാണു്.

നാമങ്ങളിൽനിന്നു് भौम, धनिन्, धनवत्, दयालु, तारकित।
വിശേഷണങ്ങളിൽ നിന്നു് — गुरु-गरीयस्, पटु-पटिष्ठ, मृदु-मृदुल।
സർവ്വനാമങ്ങളിൽനിന്നു് तावक, तदीय, मदीय, युष्मदीय।
അവ്യയങ്ങളിൽനിന്നു് — अत्रस्थ, कुतस्त्य, अद्यतन चिरन्तन।

III. **നാമങ്ങൾ:** നാമവിശേഷണങ്ങൾപോലെ ലിംഗം, വിഭക്തി, വചനം എന്നിവയനുസ്സരിച്ചു് നാമപദങ്ങൾക്കും മാററം വരുന്നതാണു്. ധാതുക്കളിൽനിന്നും നാമങ്ങളിൽനിന്നും വിശേഷണങ്ങളിൽനിന്നും നാമങ്ങളുരുത്തിരിഞ്ഞു വരുന്നതാണു്.

ധാതുവിൽനിന്നു് - ति, अन, अ എന്ന കൃത്പ്രത്യയങ്ങൾ ചേൎത്തു് कृति, करण, आकार എന്നപോലെ പൊതുവിൽ ധാതുക്കളിൽനിന്നു വരുന്ന നാമപദങ്ങളും जिज्ञासा बुभुक्षा എന്നിവപോലെ സന്നന്തങ്ങളായ പദങ്ങളും.

നാമങ്ങളിൽനിന്നു്_ തദ്ധിതപ്രത്യയങ്ങൾ ചേൎത്തു വരുന്നവ. दाशरथि, गांगेय, पार्वती, वन्य। വിശേഷണങ്ങളിൽനിന്നു് തദ്ധിതപ്രത്യയങ്ങളായ ता, त्व, य എന്നിവ ചേൎത്തു വരുന്നവ. निपुणता, निपुणत्वं, नैपुण्यं। വിശേഷണവിഭാഗത്തിൽപ്പെട്ട എല്ലാ പദങ്ങളോടും ता, त्व എന്ന രണ്ടു പ്രത്യയങ്ങൾ ചേൎത്തു് നാമമുണ്ടാക്കാം.

4 ക്രിയകൾ: പൂൎണ്ണക്രിയകളോടു് വിഭക്തിപ്രത്യയങ്ങൾ ചേൎക്കുന്നു്. കാലപ്രകാരഭേദം, പദഭേദം, പുരുഷഭേദം, വചനഭേദ്, ഇവയാണു് ക്രിയയ്ക്കു വരുന്നതു്. ധാതുവിനെ പൂൎണ്ണക്രിയയാക്കി മാററാനുള്ളതാണു് तिङ् വിഭാഗത്തിൽ പ്പെട്ട പ്രത്യയങ്ങൾ. അവ പുരുഷവചനങ്ങളനുസരിച്ചു ചേൎത്താൽ പൂൎണ്ണക്രിയയായി. ധാതുക്കളിൽനിന്നാണു് പൂൎണ്ണക്രിയകൾ സാധാരണ രൂപപ്പെടാറുള്ളതു്. അപൂൎവ്വമായി നാമങ്ങളിൽനിന്നും വരും. കല്ലിക്കുന്നു, മരവിക്കുന്നു എന്നിവ പോലെ. കല്ലുപോലെയാവുന്നു മരംപോലെയാവുന്നു എന്നാണല്ലോ അവയുടെ അൎത്ഥം. അതുപോലെ दीरायते എന്നെല്ലാം പറഞ്ഞാൽ दीर इव वर्तते എന്നൎത്ഥം കിട്ടും. നാമങ്ങളോടു് यते എന്നു ചേൎക്കുകയാണു് ഈ അൎത്ഥം കിട്ടാനുള്ള വിദ്യ. പൂൎണ്ണക്രിയകൾ (ലകാരങ്ങൾ) മുമ്പു വിവരിച്ചുവതന്നെ.

---

ഇനി നമുക്കു് രഘുവംശം തുടരുകതന്നെ.

इस्तस्य पद्यपञ्चकस्य सारोऽत्र प्रथमत एव समाह्रियते। यदि अल्पापराधेभ्यः तीक्ष्णो दण्डो दीयेत तर्हि प्रजाः प्रतिकूलाः भवेयुः। तथैव यदि तीव्रापराधेभ्यो लघुर्दण्डो दीयेत तर्हि प्रजाः प्रक्षुब्धाः सम्पद्येरन्। इदं तत्त्वं सम्यग् विज्ञाय रघुः यथापराधदण्डः अवर्तत। ईदृशेन वर्तनेन स रघुः सर्वासामपि प्रजानां मनः आचकर्ष। दाक्षिणात्यो मारुतः न चात्युष्णो भवति न चातिशीतो भवति। मितशीतोष्णत्वेन स वायुः सर्वेषां जनानां हृदयाकर्षकः सम्पद्यते। तथैव रघुरपि दण्डस्य युक्तरूपत्वेन जनानां मनोजहार।

रघोः सचिवाः तस्मै राज्यभरणविषये सान्मार्गिकानुपायान् तथा कूटनन्यादिकान् दौर्मार्गिकान् च उपायान् उपादिशन्। सात्त्विकाः कुलीनाश्च

राजानः कूटतन्त्रपरानुपायान् न स्वीकुर्वन्ति । ततः कुलीनः स रघुः सान्मार्गिकानेवोपायान् स्वीकरोति स्म ।

रात्रौ विद्यमानाः पर्वतजलाशयादयः सूर्योदये यथा पूर्वाधिकं अभिव्यक्ताः समुज्ज्वलाश्च भवन्ति तथा रघोरभ्युदये पञ्चभूतात्मिका प्रकृतिः पूर्वापेक्षया गुणवत्तरा अभवत् । पृथिव्याः गन्धः अपां शैत्यं तेजस उष्णं वायोः स्पर्शः आकाशस्य शब्दश्च गुणाधिका अजायन्त ।

पदपदार्थयोरानुगुण्येनैव पदानामन्वर्थता भवति । कस्यचित् नरस्य सुन्दरः इति नाम । तस्याकारस्त्वसुन्दरः । स कदापि नान्वार्थनामा भवति । यदि सौन्दर्यम् तस्याकारेऽप्यस्ति तर्हि तस्य नाम्नः अन्वर्थता सिध्यति । अत्र तु रघोः 'राजा' इति पदमन्वर्थमभूदिति समर्थ्यते । रञ्जयति इति राजशब्दस्य व्युत्पत्तिः । प्रजाः रञ्जयति प्रीणयति इति राजा इति राजशब्दः व्युत्पादितः । तथैव कौमुदीप्रसारणेन शीतलिमापादनेन च आह्लादनात् चन्द्रः अन्वर्थं अभवत । 'चन्द्' इत्यस्य आह्लादनमर्थः । चन्द्रः इत्यस्य आह्लादकः इत्यपि । तथैव किरणप्रसारणादिभिः सूर्यः लोकं तपति । ततः तस्य तपन इति नाम जातम् एवं रघोरपि प्रकृतिरञ्जनात् राजा इति नाम अन्वर्थमभूत् ।

अथ स संकुलानि राज्यकार्याणि अतिसूक्ष्मया शास्त्रदृष्ट्यैव वीक्षितवान्; न तु स्थूलया बाह्यदृष्ट्या इत्येतमर्थम् वर्णयति ।

13 कामं कर्णान्तविश्रान्ते विशाले तस्य लोचने ।
चक्षुष्मत्ता तु शास्त्रेण सूक्ष्मकार्यार्थदर्शिना ॥

അദ്ദേഹത്തിന്റെ കണ്ണുകരം, നീണ്ടു വിടൎന്നവയും ചെവിക്കടയ്ക്കൽ തലചായ്ക്കുന്നവയുമായിക്കൊള്ളട്ടേ. പക്ഷേ, അദ്ദേഹം ശരിക്ക കണ്ണുള്ളവനായിത്തീൎന്നതു് സൂക്ഷ്മകാര്യങ്ങരം കാണാൻ കാഴ്ച നൽകുന്ന ശാസ്ത്രദൃഷ്ടി കൊണ്ടാണു്, മാംസദൃഷ്ടികൊണ്ടല്ല.

अन्वयः—तस्य विशाले लोचने कर्णान्तविश्रान्ते कामम् (आस्ताम्) । (तस्य) चक्षुष्मत्ता तु सूक्ष्मकार्यार्थदर्शिना शास्त्रेण आसीत् ।

कामं=ആയിക്കൊള്ളട്ടേ. कर्णान्तविश्रान्ते = ചെവിയുടെ കടയ്ക്കൽവിശ്രമിക്കുന്ന. चक्षुष्मत्ता = കണ്ണുള്ളവന്റെ നില. तु = ആകട്ടെ. सूक्ष्मकार्यार्थदर्शिना = സൂക്ഷ്മമായി ചെയ്യപ്പെടേണ്ട കാര്യങ്ങരം കാണുന്ന.

ഈ പദ്യത്തിൽ രണ്ടു വാക്യമുണ്ടു്. രണ്ടിലും ക്രിയാപദമില്ല. ഇത്തരം സന്ദർഭങ്ങളിൽ ക്രിയാപദം തനിയേ കിട്ടിക്കൊള്ളും.

..ർണ്ണക്രിയയില്ലെങ്കിലും വാക്യത്തിന്ന് അപൂർണ്ണത തോന്നുകയില്ല. "..ാശിക്ക നാശം," "വിദ്യാധനം സർവ്വധനാൽ പ്രധാനം" എന്നിട ..ത്തല്ലാം വാശിക്ക നാശമാകുന്നു; വിദ്യാധനം സർവ്വധനാൽ പ്രധാന ..കുന്നു എന്നെല്ലാം പറഞ്ഞില്ലെങ്കിലും അപൂർണ്ണത തോന്നുന്നില്ല അ ..ിടെയെല്ലാം ഒരു പൂർണ്ണക്രിയ ഉപയോഗിക്കുന്നതു് അല്പം ബാലിശ ..ം തോന്നിക്കുകയും ചെയ്യും. അതുകൊണ്ടു് പ്രസ്തുത പദ്യത്തിൽ പൂ ർണ്ണക്രിയകളില്ലെങ്കിലും അർത്ഥബോധത്തിനു് ഒരു തടവും വരുന്നില്ല.

कर्णयोरन्तौ कर्णान्तौ । कर्णान्तयोः विश्रान्ते कर्णान्तविश्रान्ते । सूक्ष्मः च असौ कार्यार्थः च सूक्ष्मकार्यार्थः । सूक्ष्मकार्यार्थम् पश्यति इति सूक्ष्मकार्यार्थ-दर्शिनः ।

---

एवं सर्वसौभाग्यसंपन्नं सर्वनयोपायाभिज्ञं राज्यभरणे धुरीणं रघुं अस्माकं पुरस्तादवतार्य तस्य दिग्विजययात्रायै अनुकूलं कालं वर्णयति ।

14 लब्धप्रशमनस्वस्थं अथैनं समुपस्थिता ।
पार्थिवश्रीर्द्वितीयेव शरत् पङ्कजलक्षणा ॥

പുതുതായി രാജ്യം കയ്യേററാൽ ഉണ്ടാകാവുന്ന കുഴപ്പങ്ങളെല്ലാം ഒരുവിധം അടക്കിയൊതുക്കി. അങ്ങനെ സമാധാനത്തോടുകൂടി കഴിയുന്ന രഘുവിനെ രണ്ടാമതൊരു രാജ്യലക്ഷ്മിപോലെ താമരപ്പൂക്കളുടെ ചിഹ്നങ്ങളോടുകൂടി ശരത്തു് സമീപിച്ചു.

लब्धप्रशमनस्वस्थम् = ലബ്ധത്തിന്റെ (ലഭിക്കപ്പെട്ട രാജ്യത്തിന്റെ) പ്രശമനംകൊണ്ടു് സമാധാനപ്പെട്ട. एनं = एतं ഇദ്ദേഹത്തെ. लक्षणम् = ചിഹ്നം. समुपस्थिता = സമീപിച്ചു.

अन्वयः — अथ लब्धप्रशमनस्वस्थं एनं पङ्कजलक्षणा शरत् द्वितीया पार्थिवश्रीः इव समुपस्थिता ।

लब्धस्य प्रशमनं लब्धप्रशमनं; तेन स्वस्थं । पार्थिवस्य श्रीः पार्थिवश्रीः । पङ्कजमेव लक्षणं यस्याः सा पङ्कजलक्षणा (बहुव्रीहिः)

जैत्रयात्रायै अनुकूलः कालः समागतः । तदा मेघाः अप्रत्यक्षाः संजाताः सूर्यातपः अप्रतिहतं प्रासरत् च इति कथ्यते निर्वृष्टलघुभिर्मेघैरिति पद्येन ।

15 निर्वृष्टलघुभिर्मेघैः मुक्तवर्त्मा सुदुःसहः ।
प्रतापस्तस्य भानोश्च युगपद्व्यानशे दिशः ।

ശരത്കാലത്താണ് രാജാക്കന്മാർ ജൈത്രയാത്ര നടത്താറുള്ളതു് പ്രതാപശാലിയായ രാജാവാണെങ്കിൽ അദ്ദേഹത്തിൻെറ മുമ്പിൽ, വഴിക്കനേരിടേണ്ടിവരുന്ന രാജാക്കന്മാരെല്ലാം ഭണ്ഡാരമടിയറവെച്ച് വഴിമാറി കൊടുക്കും. രഘുവിനും ശരത്കാലമായപ്പോൾ പ്രതാപം കൂടിക്കൂടിവന്നു. ആർക്കും സഹിക്കാനാവാത്തതാണാപ്രതാപം സൂൎയ്യൻെറ മുമ്പാകെ മേഘങ്ങളെല്ലാം അവയുടെ സമ്പത്തടിയറവെച്ച് വഴിമാറിക്കൊടുത്തു. അപ്പോൾ രഘുവിൻേറയും സൂൎയ്യൻേറയും പ്രതാപം ഒരേ സമയത്തു് ദിക്കുകളിലെല്ലാം വ്യാപിച്ചു.

**निर्वृष्टलघुभिः**=നല്ലപോലെ വർഷിച്ചതുകൊണ്ടു് ഘനംകുറഞ്ഞ. **मुक्तवर्त्मा** = വഴിമാറികൊടുത്ത. **भानोः** =സൂര്യൻെറ. **युगपद्** = ഒരേസമയത്തു്. **व्यानशे** = വ്യാപിച്ചു.

**अन्वयः—निर्वृष्टलघुभिः मेघैः मुक्तवर्त्मा सुदुःसहः तस्य भानोः च प्रतापः युगपद् दिशः व्यानशे ।**

**निवृष्टाः च ते लघवः च । मुक्तं वर्त्म यस्मै सः । दुःखेन सोढुं शक्यः दुःसहः । सुतरां दुःसहः सुदुःसहः ।**

**सह्** ധാതുവിൻെറ **तुमुन्** പ്രത്യയാന്തരൂപമാണ് **सोढुम्** എന്ന അംഗക്രിയ. **सह्+तुम् =सोढुम् ।** ഹകാരത്തിലവസാനിക്കുന്ന ധാതുക്കളോടു് തകാരത്തിൽ തുടങ്ങുന്ന പ്രത്യയങ്ങൾ ചേരുമ്പോഴെല്ലാം ഇത്തരം ചില രൂപഭേദങ്ങൾ വരുന്നതാണ്. **वह्+तुम्=वोढुम् । वह्+त=ऊढ । लिह्+त=लीढ । मुह्+त=मूढ । वह्+तुं=वोढुम् । रुह्+त=रूढ । वह + तृ=वोढृ (वोढा) । लिह + ति = लेढि ।**

**व्यानशे (लिट् आ० प्र ए.) व्यानशे व्यानशाते व्यानशिरे ।**

---

**अथ प्रजापरिपालने इन्द्रस्य रघोश्च समानभागभावस्त्वमस्तीति प्रकाशयति ।**

16 **वार्षिकं संजहारेन्द्रो धनुर्जैत्रं रघुर्दधौ ।**
**प्रजार्थसाधने तौ हि पर्यायोद्यतकार्मुकौ ॥**

ദേവേന്ദ്രൻ മഴവില്ലു് താഴെ വെച്ചു. രഘു ജയശീലമായ വില്ലെടുത്തു. ഇരുവരും പ്രജകളുടെ ആവശ്യം നിറവേററാൻവേണ്ടിയാണ് വില്ലെടുക്കുന്നതു്. ഒരാൾ വില്ലു വെച്ചു വിശ്രമിക്കുമ്പോൾ മററാളതെടുക്കുന്നു. അങ്ങനെ മാറിമാറിയാണെന്നുമാത്രം.

अन्वयः—इन्द्रः वार्षिकं धनुः संजहार। रघुः जैत्रं धनुः दधौ। हि, तौ प्रजार्थसाधने पर्यायोद्यतकार्मुकौ (भवत)।

संजहार = സംഹരിച്ചു (പിൻവലിച്ചു). धनुः = വില്ല്. जैत्र=ജയശീലം. दधौ = ധരിച്ചു. हि = എന്തുകൊണ്ടെന്നാൽ. पर्यायोद्यतकार्मुकौ = പര്യായമായി (ഒരാാക്കശേഷം മറ്റൊരാളെന്ന നിലയിൽ) ഉയർത്തിയ വില്ലുകളോടുകൂടിയവർ.

संजहार। सं + हृ (लिट् प. प्र. ए)

प्रजानां अर्थः प्रजार्थः। प्रजार्थानां साधनं प्रजार्थसाधनम्। पर्यायेण उद्यतौ कार्मुकौ याभ्यां तौ पर्यायोद्यतकार्मुकौ।

अनन्तरेण पद्येन रघोः शरदृतोश्च सादृश्यं वर्णयति।

17 पुण्डरीकातपत्रस्तं विकसत्काशचामरः।
ऋतुर्विडंबयामास, न पुनः प्राप तच्छ्रियम्॥

ശരത്കാലം രഘുവിനെ ഒന്നനുകരിച്ചുനോക്കി. വെള്ളത്താമരകളെകൊണ്ട് വെൺകൊററക്കുട പിടിപ്പിച്ചു. ആററുദർഭകളെക്കൊണ്ടു വെഞ്ചാമരം വീശിച്ചു. പക്ഷേ രഘുവിൻെറ സൗഭാഗ്യമൊന്നും ശരത്തിനു കിട്ടിയില്ല.

पुण्डरीकातपत्रः = വെള്ളത്താമരയാകുന്ന ആതപത്രത്തോടുകൂടിയ. पुण्डरीकं = വെള്ളത്താമര. विकसत्काशचामरः = വികസിച്ചുനില്ക്കുന്ന ആററുവഞ്ഞിക്കതിരുകളാകുന്ന വെഞ്ചാമരങ്ങളോടുകൂടിയ. काश=ആററുവഞ്ഞി. विडम्बयामास=അനുകരിച്ചു. प्राप=പ്രാപിച്ചു. तच्छ्रियम्= അദ്ദേഹത്തിൻെറ സൗഭാഗ്യത്തെ.

अन्वयः— पुण्डरीकातपत्रः विकसत्काशचामरः ऋतुः तं विडंबयामास। तच्छ्रियं पुनः न प्राप।

पुण्डरीकाणि एव आतपत्राणि यस्य सः। विकसन्ति काशान्येव चामराणि यस्य सः। विडंबयामास (लिट् प. प्र. ए) तस्य श्रीः तच्छ्रीः (तत्+श्री) तां तच्छ्रियम्।

**അഭ്യാസം**

1 താഴെ കാണുന്ന ഖണ്ഡികയിലെ പദങ്ങൾ നാലുവിഭാഗമായി തിരിച്ചെഴുതുക: (നാമം, വിശേഷണം, ക്രിയ, അവ്യയം. ഓരോന്നും പത്തു വീതം)

पराशरो नाम महर्षिस्सत्यवत्यां धीवरयुवत्यां महर्षिं व्यासं अजनयत्। स

शिशुर्जातमात्र एव तपश्चरणाय वनं गतवान् । कालान्तरे चन्द्रवंशज: शन्तनु: तां अपश्यत् । स तरुण्यां तस्यां अनुरक्तोऽभवत् । तदा राजा तां परिणेतुं ऐच्छत् तदा सा तस्य समीपं गत्वा एवं अभ्यर्थयामास । हे राजन्, यदि भवान् मत्त उत्पत्स्यमानाय पुत्राय राज्याधिकारम् दातुं प्रतिजानीयात् तर्हि अस्मिन् परिणये न खलु मे कापि विप्रतिपत्तिरस्ति । शन्तनोस्तु देवव्रत इति नाम कश्चित् पुत्र आसीत् । स कुमार: पितुराग्रहं सफलीकर्तुम् स्वं पैतृकम् राज्याधिकारं पर्यत्यजत् 'नाहं परिणयेयम्' इति स प्रतिजानीते स्म । यत: स तां भीष्मां पतिज्ञां अकार्षीत् तत: स भीष्म इति नाम्ना प्रथित आसीत् ।

II മേൽകാണിച്ച ഖണ്ഡികയിൽ ഏതെല്ലാം വിധത്തിലുള്ള വിസർഗ്ഗസന്ധികൾ എവിടെയെല്ലാം വന്നിട്ടുണ്ടെന്നു വ്യക്തമാക്കുക.

III പൂർവ്വപാഠം സാക്ഷേപിച്ചെഴുതിയ സംസ്കൃതഖണ്ഡികകൾ തജ്ജമ ചെയ്യുക.

IV ഘടകാംശങ്ങൾ പിരിച്ചെഴുതുക:- (ഉദാ:— भिद्+त=भिन्न)

1 छिन्न । 2 विकृत । 3 परीक्षणम् । 4 जगाम । 5 अन्वपश्यत् 6 विसस्मार । 7 अभिगम्य । 8 असत् 9 विडम्बयामास । 10 चक्षुष्मत्ता । 11 विश्रान्त ।

V തർജ്ജമ ചെയ്യുക:—

രഘുവിനു നീണ്ട കണ്ണുകളുണ്ടായിരുന്നു. എന്നിട്ടും അദ്ദേഹം ശാസ്ത്രദൃഷ്ടികൊണ്ടേ കാര്യങ്ങളറിഞ്ഞുള്ളൂ. അദ്ദേഹം ശത്രുക്കളെ ശാന്തന്മാരാക്കി. അങ്ങനെ അദ്ദേഹം സ്വസ്ഥനായിരിക്കുമ്പോൾ ശരത്കാലം അടുത്തെത്തി. സൂര്യന്റെ പ്രതാപത്തിനു മേഘങ്ങളും രഘുവിന്റെ പ്രതാപത്തിനു ശത്രുക്കളും വഴിമാറിക്കൊടുത്തു. ദേവേന്ദ്രൻ വില്ലു സംഹരിച്ചപ്പോൾ രഘു വില്ലെടുത്തു. പ്രജകളുടെ രക്ഷ ഇരുവരാലും ചെയ്യപ്പെടേണ്ടതാണല്ലോ. വെള്ളത്താമരപ്പൂ വെൺകൊറ്റക്കുടപോലെ കാണപ്പെട്ടു. ആറുവഞ്ഞിപ്പൂക്കൾ വെഞ്ചാമരങ്ങൾ പോലെ ശോഭിച്ചു. ഇങ്ങനെ വന്ന ശരത്കാലം രഘുവിനെ അനുകരിച്ചുവെങ്കിലും നിഷ്ഫലമായി.

बुध् = അറിയുക. अपसृ, परिहृ = മാറിക്കൊടുക്കുക.

---

# ദിവസം പതിനെട്ട്

## സംഖ്യാശബ്ദങ്ങൾ

പത്തുവരെയുള്ള സംഖ്യാശബ്ദങ്ങളുടെ ശരിക്കുള്ള രൂപങ്ങൾ താഴെ ചേർക്കുന്നു.

| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 |
|---|---|---|---|---|---|---|---|---|---|
| एक | द्वि | त्रि | चतुर् | पञ्चन् | षष् | सप्तन् | अष्टन् | नवन् | दशन् |

പതിനൊന്നു മുതൽക്കങ്ങോട്ട് एकादश द्वादश त्रयोदश चतुर्दश पञ्चदश षोडश सप्तदश अष्टादश एकोनविंशतिः विंशतिः എന്നിങ്ങനെയാണ്. विंशति മുതലായ പത്താം സംഖ്യകൾക്കുമുമ്പിൽ एक മുതലായ പദങ്ങൾ ചേർത്താൽ एकविंशतिः (21) മുതലായ സംഖ്യകൾ കിട്ടും. ഇങ്ങനെ രണ്ടു സംഖ്യകൾ കൂടിച്ചേരുമ്പോൾ പത്ത്+ആറ് = പതിനാറ്, എഴുപത്+മൂന്ന്=എഴുപത്തിമൂന്ന്, അഞ്ച് X പത്ത്=അമ്പത് എന്നിങ്ങനെ മലയാളത്തിലും five+ten=fifteen. four + ten = fourteen എന്നിങ്ങനെ ഇംഗ്ലീഷിലും छः+दस=सोलह, चार+अस्सी=चौरासी എന്നിങ്ങനെ ഹിന്ദിയിലും ചില വർണ്ണവികാരങ്ങൾ വരുന്നപോലെ സംസ്കൃതത്തിലും സാധാരണമാണ്. द्वि, द्वा എന്നും त्रि, त्रयः എന്നും अष्टन् अष्टा എന്നുമാവും.

| | | | |
|---|---|---|---|
| द्वाविंशतिः | द्वात्रिंशत् | षड्विंशतिः | षट्त्रिंशत् |
| त्रयोदश | त्रयस्त्रिंशत् | अष्टादश | अष्टात्रिंशत् |

दिश् दिक् ആകുന്നപോലെ षष् षट् ആയിമാറും.

നാൽപതുമുതൽക്കങ്ങോട്ട് ഈ വിത്യസ്തരൂപവും സാധാരണരൂപവും കാണും. द्वाचत्वारिंशत् द्विचत्वारिंशत् । त्रिषष्टिः त्रयःषष्टिः । अष्टसप्ततिः अष्टासप्ततिः ।

സംഖ്യാനാമങ്ങൾ ഏറിയകൂറും വിശേഷണങ്ങളായാണ് പ്രയോഗിക്കേണ്ടിവരുക. അപ്പോൾ വിശേഷ്യങ്ങളനുസരിച്ച് ലിംഗവിഭക്തികൾക്കു മാററം വരും. വചനങ്ങളിൽ അവയ്ക്കു മാററം വരില്ല. കാരണം, एक, द्वि, त्रि, മുതലായവക്ക് യഥാക്രമം ഏകവചനവും ദ്വിവചനവും ബഹുവചനവുമല്ലാതെ മറെറാരു വചനവും വരാൻ വഴിയില്ലല്ലോ. ഏകശബ്ദത്തിൻെറ രൂപങ്ങൾ സർവ്വനാമശബ്ദങ്ങളുടെ ഏകവചനരൂപങ്ങൾ പോലെതന്നെ. 'द्वि' द्व എന്ന് അകാരാന്തമാകും. 'त्रि' ഷഷ്ഠിയൊഴികെ ഇകാരാന്തബഹുവചനം പോലെത്തന്നെ ഉദാഹരിക്കാം.

| पुं | स्त्री | पुं | स्त्री | पुं | स्त्री | पुं स्त्री |
|---|---|---|---|---|---|---|
| द्वौ | द्वे | त्रयः | तिस्रः | चत्वारः | चतस्रः | पञ्च |
| द्वौ | द्वे | त्रीन् | तिस्रः | चतुरः | चतस्रः | पञ्च |
| द्वाभ्याम् | द्वाभ्याम् | त्रिभिः | तिसृभिः | चतुर्भिः | चतसृभिः | पञ्चभिः |
| द्वाभ्याम् | द्वाभ्याम् | त्रिभ्यः | तिसृभ्यः | चतुर्भ्यः | चतसृभ्यः | पञ्चभ्यः |
| द्वाभ्याम् | द्वाभ्याम् | त्रिभ्यः | तिसृभ्यः | चतुर्भ्यः | चतसृभ्यः | पञ्चभ्यः |
| द्वयोः | द्वयोः | त्रयाणाम् | तिसृणाम् | चतुर्णाम् | चतसृणाम् | पञ्चानाम् |
| द्वयोः | द्वयोः | त्रिषु | तिसृषु | चतुर्षु | चतसृषु | पञ्चसु |

द्वि ശബ്ദത്തിന്നു പകരം उभ എന്നും പ്രയോഗിക്കാറുണ്ടു്. അതു് അകാരാന്തമാണു്. उभौ (उभे സ്ത്രീ, നപും) उभाभ्यां उभयोः। ഉ:- उभयोरपि दृष्टोऽन्तः। उभौ तौ न विजानीतः।

पञ्चन् മുതൽ दशन् വരെ ലിംഗവിത്യാസമില്ല. अष्टन् ശബ്ദത്തിന്നു് अष्टौ എന്നൊരു രൂപം കൂടി പ്രഥമയ്ക്കുണ്ടു്. ഇവയുടെ നപുംസകലിംഗത്തിൽ പ്രഥമയും ദ്വിതീയയും द्वे, त्रीणि, चत्वारि എന്നിങ്ങനെയാണു്.

സംഖ്യാശബ്ദങ്ങളിൽനിന്നു് ഒന്നാമത്തെ, രണ്ടാമത്തെ, എന്നിങ്ങനെ ഒരുതരം വിശേഷണരൂപം വരാറുണ്ടു്. प्रथम द्वितीय तृतीय चतुर्थ पञ्चम षष्ठ सप्तम अष्टम नवम दशम എന്നിങ്ങനെയാണവ. പതിനൊന്നുമുതൽ एकादशः, पञ्चविंशः, द्वात्रिंशः, चतुश्चत्वारिंशः त्रिपञ्चाशः द्विषष्टः, त्रिसप्ततः, चतुरशीतः, सप्तनवतः എന്നിങ്ങനെ बाल ശബ്ദം പോലെ അകാരാന്തങ്ങളാകും. 11th, 25th, 32nd, 44th, 53rd, 62nd, 73rd, 84th, 97th എന്നിങ്ങനെ യഥാക്രമമർത്ഥം. ഇരുപതു മുതൽ ഈ അർത്ഥം കിട്ടാൻ तम എന്നു ചേർത്താലും മതി. त्रयोविंशति-तम=23rd सप्तसप्ततितम=77th. ഇവ സ്ത്രീലിംഗത്തിന്റെ വിശേഷണമായാൽ नदी ശബ്ദംപോലെ ईकാരാന്തമാകും. पञ्चदशी स्त्री=പതിനഞ്ചാമത്തെ സ്ത്രീ. सप्तविंशी, (सप्तविंशतितमी) तारका=ഇരുപത്തേഴാമത്തെ നക്ഷത്രം.

നപുംസകലിംഗത്തിൽ ഇവയുടെ രൂപം വനശബ്ദംപോലെ തന്നെ. पञ्चाशीतं, (पञ्चाशीतितमं) दिनं എൺപത്തഞ്ചാമത്തെ ദിവസം.

दशन् 10, विंशतिः 20, त्रिंशत् 30, चत्वारिंशत् 40, पञ्चाशत् 50, षष्टिः 60, सप्ततिः 70, अशीतिः 80, नवतिः 90, शतं 100, सहस्रं 1000 अयुतं 10000, लक्षं 100000, प्रयुतं 1000000, कोटिः 10000000. ഇതാണു് സംഖ്യാക്രമം. ഇവ വിശേഷണമായി വരുമ്പോഴും ഏകവ

പനമേ വരൂ. विंशतिः पुरुषाः । शतं कन्याः । शतस्य वृक्षाणां । എന്നിങ്ങനെ, कति=എത്ര. कतिपय, कतिचन, कतिचित् = ചില. "तन्वी स्थित कतिचिदेव पदानि गत्वा". कतिपय ശബ്ദത്തോട് അകാരാന്തംപോലെ വിഭക്തിപ്രത്യയങ്ങൾ ചേൎക്കാം. ചിലപ്പോൾ സർവ്വനാമരൂപങ്ങളും കാണും. कतिपयाः (कतिपये) जनाः । ഈ പദങ്ങൾ കിം ശബ്ദത്തിൽ നിന്നുവരുന്ന പദങ്ങളാണ്. ഇതിൽ कति എന്നതിന്റെ രൂപം कति कति, कतिभिः कतिभ्यः, कतिभ्यः, कतीनाम्, कतिषु എന്നാണ്. ഇതു് ബഹുവചനത്തിലേ പ്രയോഗിക്കൂ.

ഒരു പ്രാവശ്യം രണ്ടു പ്രാവശ്യം എന്നിങ്ങനെ ആവൃത്യൎത്ഥം കാണിക്കാൻ സംസ്കൃതത്തിൽ ഒരുതരം സംഖ്യാരൂപമുണ്ട്. सकृत् ഒരുതവണ. द्विः രണ്ടുതവണ. അതുപോലെ त्रिः चतुः എന്നിവയും. അഞ്ചു മുതൽ कृत्वः എന്നൊരു പ്രത്യയം ചേർക്കുന്നു. पञ्चकृत्वः शतकृत्वः എന്നിങ്ങനെ.

ഒരുവിധത്തിൽ രണ്ടുവിധത്തിൽ എന്ന അൎത്ഥം കിട്ടാൻ धा എന്ന പ്രത്യയം ചേൎത്താൽ മതി. एकधा, चतुर्धा, पञ्चधा । द्विधा എന്നതിന്നു് द्वेधा, उभयधा എന്നും त्रिधा എന്നതിന്നു് त्रेधा എന്നും രൂപങ്ങളുണ്ട്.

ഓരോന്നായി, ഈരണ്ടായി, മുമ്മൂന്നായി എന്നീ അൎത്ഥം കിട്ടുവാൻ शः എന്ന പ്രത്യയം ചേർക്കണം एकशः द्विशः शतशः । മേൽപറഞ്ഞ മൂന്നു വകുപ്പിൽപ്പെട്ട പദങ്ങളും ക്രിയയെ വിശേഷിപ്പിക്കുന്നതിനാൽ അവ്യയവിഭാഗത്തിൽപ്പെടുന്നു.

വീടുകൾ നാലും നക്ഷത്രങ്ങൾ ഏഴും എന്നിങ്ങനെ സംഖ്യകളുടെ സമുച്ചയാൎത്ഥം കാണിക്കാൻ ഹിന്ദിയിൽ രൂപങ്ങളുണ്ട്. चारों घर सातों ताराएं । അതേ അൎത്ഥം കാണിക്കാൻ സംസ്കൃതത്തിൽ द्वयं द्वितयं, उभयं, त्रयं त्रितयं चतुष्टयं पञ्चतयं എന്നീ രൂപങ്ങളാണ് പ്രയോഗിക്കുക- लोकानां त्रयं=ലോകങ്ങൾ മൂന്നും, മൂന്നു ലോകവും. नयनद्वयं= രണ്ടുകണ്ണും. ഇവ സ്ത്രീലിംഗത്തിൽ ഈകാരാന്തമാകും. त्रयी ।

സംഖ്യകളുടെ സമൂഹം കാണിക്കാൻ एककं, द्विकं, त्रिकं, पञ्चकं षट्कं എന്നിങ്ങനെ ഒരു രൂപം കൂടിയുണ്ട്. ഒററ ഇരട്ട മുച്ച എന്നിങ്ങനെ ഏകതാൎത്ഥംകിട്ടും. single double treble എന്നിവ ഇംഗ്ലീഷിൽ അവയ്ക്കു സമാനാൎത്ഥകങ്ങളാണ്.

ഭിന്നസംഖ്യകൾ താഴെ കാണിക്കാം.

$\frac{1}{8}$ =पादार्धम्, $\frac{1}{4}$ = पादः, $\frac{1}{2}$ = अर्धम्, $\frac{3}{4}$ = पादोनम्, 1 = एकं, $1\frac{1}{4}$ = सपादम्, $1\frac{1}{2}$ = सार्धम्, $1\frac{3}{4}$ = सपादोनं, 2 = द्वि, सपादद्वि, सार्धद्वि, पादोनत्रि എന്നിങ്ങനെ.

നൂറുമുതൽക്കങ്ങോട്ടുള്ള സംഖ്യകൾപറയേണ്ടിവരുമ്പോൾ **अधिक उत्तर** എന്നീ പദങ്ങൾ ഒററയ്ക്കോ കലർത്തിയോ പ്രയോഗിക്കയാണ് പതിവ്. 161=एकषष्टयधिकशतम् । 1972 = द्वासप्तत्युत्तरनवशताधिक-सहस्रम् । एकोनषष्ट्युत्तरनवशताधिकसहस्रतमे क्रिस्तुवत्सरे एप्रिलमासे पञ्चम्यां तिथौ भारतविद्यापीठस्य प्रवर्तनमारभत ।

ഇനി കാവ്യപാഠം തുടരാം.

अतीते दिने पञ्च पद्यान्यस्माभिरधीतानि । तेषामेकैकस्य सारं अन्यूना-नतिरिक्ततया अधुना कथयितुमारभे ।

साधारणा वयं नेत्रैः पदार्थान् पश्यामः । श्रोत्रैः शब्दान् च शृणुमः । अस्मादृशा जनाः तांस्तान् पदार्थान् यथादृष्टं यथाश्रुतं च विश्वसन्ति । परन्तु विद्वांसः न तथा विश्वसन्ति । ते शास्त्रसंस्कृतया दृष्टया तेषां कार्यका-रणमात्रमालोच्यैव तथ्यं स्वीकुर्वन्ति । रघुस्तादृश एवासीत् । तस्यात्यु-ज्ज्वले समाकर्षके विशाले च लोचने स्त एव । तथापि सूक्ष्मकार्यार्थदर्शनार्थम् स ते बाह्यचक्षुषी नोपयुङ्क्ते स्म। तदर्थम् स शास्त्रसंस्कृतां दृष्टिमेव उपयुक्त-वान् इति प्रथमस्य पद्यस्य सारः ।

कश्चिद् युवराजः महाराजपदमारोहति । तदा तावत्पर्यन्तं ये सामन्ता अवर्तन्त तेषां मनस्येवं विचारः समुत्पद्येत । 'अस्य पिता पराक्रमी अधृष्यश्चा-सीत् । अयं तु तस्य पुत्रो युवा अपक्वमतिः दुर्बलश्च वर्तते । अतः अयमेवा-क्रमणावसरः' इति मन्वानाः ते आयोधनाय प्रतिष्ठासन्ते । तान् आक्रामतः सामन्तान् नयोपायैः अथवा समरैः विजित्य राज्यं अक्षोभं अनाकुलं च क्रियते । एतादृशा एव राजानः लब्धप्रशमनस्वस्थाः । रघुणा राज्यं लब्धम् । तत्र समापतिष्यतः सर्वाभिसारान् समालक्ष्य स्वैर्नयोपायैः स सर्वान् प्रशान्तान् अकरोत् । एवं स्वस्थः स प्रथमं राजलक्ष्म्या अव्रियत । तदनन्तरं इतरा काचित् राजलक्ष्मीः इव पङ्कजैः सूचितवैभवा शरल्लक्ष्मीः तस्य रघोः परिचर-णार्थम् तं उपाजगाम ।

वर्षासु प्रतापहीनस्य रवेः मार्गम् मेघाः प्रतिबध्नन्ति । शरदि तु सूर्यस्य प्रतापं असहमानाः मेघा तस्य मार्गम् परिहरन्ति। ते सूर्यमभिप्रायातुं न शक्ताः भवन्ति । ततः ते मेघाः आत्मसर्वस्वं जलं प्रवृष्य लघवो वीतगौरवाश्च भवन्ति । यथा मेघाः स्वकीयं सर्वस्वमपि विसृज्य रवेर्मार्गम् परिहरन्ति स्म तथैव सर्वस्वं परित्यज्य राजानः रघोर्मार्गाद् दूरमपसृताः । एवम् रघोः रवेश्च प्रतापः एक-स्मिन्नेव समये सर्वासु दिक्षु व्याप्नोति स्म ।

अनन्तरेण पद्येन इन्द्रो रघुश्च प्रजासंरक्षणे सममेव तत्परौ जाताविति वर्णयति । इन्द्रः वर्षासु चापं गृह्णाति । तदा भीता मेघाः भूमौ इतस्ततो जलं वर्षन्ति । वर्षासु इन्द्रः भूमेः संरक्षणार्थं मेघैः वर्षयति इति सङ्कल्पः । वर्षापगमे इन्द्रः स्वं चापं प्रतिसंहरति विश्राम्यति च । तस्मिन्नवसरेऽपि प्रजा-संरक्षणं कार्यं खलु। रघुः तदा स्वं जैत्रं चापं उद्यच्छति। एवम् तौ इन्द्ररघू प्रजानां रक्षणार्थं पर्यायेण, एकस्मादनन्तरं अन्य इति रीत्या, चापं उदयच्छताम् ।

अथाग्रिमं पद्यं विवृणोमि । अनुकरणे द्वयोरावश्यकतास्ति । एकोऽनु-कर्ता अन्यस्तु अनुकार्यः । अस्माकं कश्चित् सुहृद् रामायणकथामभिनयति इति भावयामः । अस्माकं सुहृद् रामस्यानुकर्ता भवति । तेनानुकार्यः रामः । तथा च नटः अनुकर्ता रामः अनुकार्यश्च भवति । अत्र तु शरदृतुः रघुं अनुकर्तुमु-द्युक्तोऽभूत् । अनुकरणे वेषभूषादिभिः अनुकर्तुरनुकार्यस्य च परस्परं सादृ-श्यमावश्यकं खलु । अत्र रघोः अस्ति राजचिह्नम् छत्रम् । अनुकर्तुः ऋतोरपि पुण्डरीकरूपं सितच्छत्रमस्ति । रघोश्चामरं विद्यते । ऋतोरपि विद्यते काश-कुसुमाख्यम् चामरम् । काशो नाम नदीतीरेषु शरदि दृश्यमानः कश्चित् तृणविशेषः । तस्य पुष्पं तु अश्वपुच्छमिव शुभ्रकेसरनिबिडं दृश्यते । तस्य शुभ्रतया निबिडतया च चामरसादृश्यमस्ति । एवमनुकरणे कृतेपि स ऋतुः रघोः सादृश्यं न प्राप्तवान् ।

तांस्तान्=तान् तान् । तथ्यं=സത്യം. आयोधनम्=യുദ്ധം. सर्वाभि-सारः=വിപ്ളവം. समालक्ष्य=കണ്ടിട്ടു്. जाताविति=जातौ+इति । भाव-यामः=സങ്കൽപിക്കുക. पुच्छम्=വാൽ.)

अथाद्य पठनीयं पद्यपञ्चकं अवतार्यते 'प्रसादसुमुखे' इत्यादिना पद्येन । तेषु प्रथमेन चन्द्रदर्शन इव तस्य दर्शनेऽपि जनानां आनन्दः समाजायतेति वर्ण्यते,

18 प्रसादसुमुखे तस्मिंश्चन्द्रे च विशदप्रभे ।
तदा चक्षुष्मतां प्रीतिरासीत् समरसा द्वयोः ॥

സാരം:— സദാ പ്രസന്നമായ മുഖഭാവമുള്ളവനാണദ്ദേഹം. ചന്ദ്രനാണെങ്കിൽ നല്ല തെളിഞ്ഞ നിലാവുള്ളവനും. അവരിരുവരേയും കാണുന്നതു് കണ്ണുള്ളവർക്കു് ഒരേ രസമാണുളവാക്കിയതു്.

विशद = വെളുത്ത. चक्षुष्मत् = കണ്ണുള്ള. तस्मिन् + चन्द्रे ।

अन्वयः—प्रसादसुमुखे तस्मिन् विशदप्रभे चन्द्रे चेति द्वयोः तदा चक्षुष्मतां प्रीतिः समरसा आसीत् ।

प्रसादेन सुमुखः (तत्पुरुषः)। विशदा प्रभा यस्य सः (बहुव्रीहिः) चक्षुः अस्य अस्ति इति चक्षुष्मान्, तेषां। समः रसः यस्यां सा (बहुव्रीहिः)।

---

अथ तस्य कीर्तेः प्रपञ्चप्रसारित्वं वर्ण्यते।

19 हंसश्रेणीषु तारासु कुमुद्वत्सु च वारिषु।
विभूतयस्तदीयानां पर्यस्ता यशसामिव॥

സാരം:— അദ്ദേഹത്തിൻെറ കീർത്തിസമ്പത്തുക്കരം അരയന്ന കൂട്ടങ്ങളിലും നക്ഷത്രങ്ങളിലും വെള്ളാമ്പലുകരം വിടർന്നുനില്ക്കുന്ന ജലാശയങ്ങളിലും ചിതറിയപോലെ കാണുമാറായി. (സൽകീർത്തി വെളുത്തും ദുഷ്കീർത്തി കറുത്തുമിരിക്കുമെന്നു സങ്കേതം)

श्रेणी = കൂട്ടം, कुमुद्वत् = ആമ്പലുള്ള, वारिषु = ജലാശയങ്ങളിൽ. विभूतिः = ഐശ്വര്യം, तदीय = അദ്ദേഹത്തിൻെറ. पर्यस्त = ചിതറിയ.

अन्वयः– तदीयानां यशसां विभूतयः हंसश्रेणीषु तारासु कुमुद्वत्सु वारिषु च पर्यस्ताः इव।

हंसानां श्रेणी हंसश्रेणी, तासु (तत्पुरुषः) कुमुदानि एषु सन्ति इति कुमुद्वन्तः। तस्य इमानि तदीयानि।

രണ്ടുപദങ്ങരം പൂർവ്വോത്തരപദങ്ങളായി നിന്നാലേ സമാസമുള്ളു. പൂർവ്വാംശം പദവും ഉത്തരാംശം പ്രത്യയവുമായി വന്നാൽ അതിനെ സമാസമെന്നുപറയാറില്ല. कुमुद् + वत्। तद् + ईय (कुमुद्वत्, तदीय) എന്നിവയിൽ കാണുന്ന ഉത്തരാംശങ്ങരം പ്രത്യയങ്ങളാണു്. ആ പ്രത്യയങ്ങരംക്കെന്തൊണോ അർത്ഥം അതിനെ വ്യക്തമാക്കുക മാത്രമേ ഇവിടെ ചെയ്യുന്നുള്ളു. वत् मत् എന്നീ പ്രത്യയങ്ങരംക്കു് അതുള്ള എന്നാണർത്ഥം. धनवत्=ധനമുള്ള, बुद्धिमत्=ബുദ്ധിയുള്ള. ഇതിനെ സംസ്കൃതത്തിലാക്കുമ്പോരം धनं अस्य अस्ति इति (ധനം ഇവനു് ഉണ്ടു് എന്നതിനാൽ) धनवत् എന്നാവുന്നു എന്നുമാത്രം.

तस्य यशसाम्=तदीयानां यशसां। मम गृहं=मदीयं गृहं। तस्य मातरं=तदीयां मातरं। एतस्य सुहृद्भिः=एतदीयैः सुहृद्भिः। ഇവയിൽനിന്നു് ഇത്തരം വിശേഷണങ്ങളുടെ പ്രയോഗം മനസ്സിലാക്കുക. परि+अस्+त पर्यस्त।

---

**अथ तत्रत्या कर्षकजनताऽपि तस्य रघोः गुणगणैराकृष्टा अभवदिति वस्तु दिग्दर्शनेन स्पष्टीकरोति ।**

20 **इक्षुच्छायनिषादिन्यस्तस्य गोप्तुर्गुणोदयम्**
**आकुमारकथोद्घातं शालिगोप्यो जगुर्यशः ॥**

അദ്ദേഹത്തിൻെറ രാജ്യത്തു് വയലുകളുടെ കരയ്ക്കുള്ള കരിമ്പിൻ തോട്ടങ്ങളുടെ തണലിൽ കൃഷകവനിതമാരിരുന്നു നെല്ലു കാക്കുകയാണ്. അവർ രഘുവിൻെറ യശസ്സാണ് വാഴ്ത്തിപ്പാടുന്നതു്. ആ യശസ്സ് അദ്ദേഹത്തിൻെറ ഗുണഗണങ്ങളിൽനിന്നുദയംകൊണ്ടതാണ്. രഘുവിൻെറ കൗമാരാരംഭകാലം മുതൽക്കുള്ള കഥകളായിരുന്നു ആ യശോഗാനത്തിൻെറ ആമുഖം. (പല്ലവി)

**इक्षुच्छायनिषादिन्यः+तस्य । गोप्तुः+गुणोदयं । जगुः+यशः ।**

**इक्षुच्छायनिषादिन्यः**=കരിമ്പിൻകൂട്ടത്തിൻെറ തണലിലിരിക്കുന്ന **गोप्ता**=രക്ഷിതാവു്. **गुणोदयं**=ഗുണങ്ങളിൽനിന്നുദയംകൊണ്ടതു്. **आकुमारकथोद्घातं**=കൗമാരകാലംമുതൽക്കുള്ള കഥകളുടെ ആമുഖത്തോടുകൂടി. **शालिगोप्यः** = നെല്ലു കാക്കുന്ന സ്ത്രീകൾ. **जगुः** = പാടി.

**अन्वयः—इक्षुच्छायनिषादिन्यः शालिगोप्यः गोप्तुः तस्य गुणोदयं आकुमारकथोद्घातं यशः जगुः ।**

**इक्षूणां छाया इक्षुच्छायं इक्षुच्छाये निषीदन्ति इति इक्षुच्छायनिषादिन्यः । गुणेभ्यः उदयो यस्य तत् गुणोदयं । कुमारं अभिव्याप्य आकुमारं, आकुमारं कथानां उद्घातः यस्य तत् आकुमारकथोद्घातं । शालीन् गोपायन्ति (रक्षन्ति) इति शालिगोप्यः । जगुः ( लिट् प. प्र. ब. ) जगौ जगतुः जगुः । (गा/പാടുക)**

**इक्षुच्छायम्** = എന്നതു് നപുംസകമായതു് ഒരു വിശേഷവിധിയാണ്. ഒരു കരിമ്പിൻെറ നിഴലാണെങ്കിൽ **छाया** എന്നു് സ്ത്രീലിംഗമായിത്തന്നെ ഇരിക്കും. **इक्षोः छाया=इक्षुछाया । इक्षूणां छाया=इक्षुछायम् ।** നാമങ്ങളുടെ മുമ്പിൽ **आ** എന്നു ചേർത്താൽ ഒന്നുമുതൽ മറെറാന്നുവരെ എന്നും അതെല്ലാമടക്കമെന്നുമർത്ഥം കിട്ടും. ആ പദം അവ്യയീഭാവമാകയും ചെയ്യും. **आसेतुहिमालयम्**=സേതുമുതൽ ഹിമാലയംവരെ.

**"रघुः प्रतापवान् दिने दिने अभिवृद्धिमाप्नोति; जैत्रयात्रायै उत्साहशक्तिश्च सुतरां विद्यते; कालश्चानुकूलः; कदाचित् स जैत्रयात्रायै प्रतिष्ठेत;" इति विचिन्त्य शत्रूणां मनः भयकलुषमभूदित्याशयः अनन्तरस्य पद्यस्य सारांशः ।**

21 प्रससादोदयादंभः कुंभयोनेर्महौजसः ।
रघोरभिभवाशङ्कि चुक्षुभे द्विषतां मनः ॥

ശരൽകാലത്താണ് അഗസ്ത്യനക്ഷത്രമുദിക്കുക. ആ നക്ഷത്രം കണ്ടാൽ ഭൂമിയിലെ കലങ്ങിയ വെള്ളമെല്ലാം തെളിയുമത്രേ. മഹാതേജസ്വിയായ അഗസ്ത്യനക്ഷത്രമുദിച്ചതുകൊണ്ട് കലങ്ങിക്കിടന്ന ജലാശയമെല്ലാം തെളിഞ്ഞു. രഘുവിന്റെ ഉദയംകൊണ്ടാണെങ്കിൽ ശത്രുക്കളുടെ തെളിഞ്ഞുകിടന്നിരുന്ന മനസ്സെല്ലാം കലങ്ങി.

अन्वयः—महौजसः कुम्भयोनेः उदयात् अंभः प्रससाद । रघोः अभिभवाशंकि द्विषतां मनः चुक्षुभे ।

प्रससाद=प्रसन्नमभवत् । अंभस्=जल । कुंभयोनिः=अगस्त्यः । ओजः=तेजः । अभिभवः=आक्रमणम् । चुक्षुभे=क्षुब्धमभवत् । द्विषत् = शत्रु ।

प्रससाद (प्र+सद्, लिट्. प्र. प्र. ए.) प्रससाद प्रसेदतुः प्रसेदुः । योनिः =प्रभवस्थानं । कुंभः योनिः यस्य सः । महत् ओजः यस्य सः । चुक्षुभे । क्षुभ् (लिट्. आ. प्र. ए) चुक्षुभे चुक्षुभाते चुक्षुभिरे ।

महत् ശബ്ദം പൂർവ്വപദമായി വന്നാൽ കർമ്മധാരയനിലും ബഹുവ്രീഹിയിലും महा എന്നാവും. महान् च असौ पुरुषश्च महापुरुषः । महद्ग्रन्थः = മഹാന്മാരുടെ ഗ്രന്ഥം. महाग्रन्थः=മഹത്തായ ഗ്രന്ഥം.

अथ आर्द्रतृणखादनेन हृष्टपुष्टाः वृषभाः मदमत्ता अदृश्यन्तेति कथ्यते ।

22 मदोदग्राः ककुद्मन्तः सरितां कूलमुद्रुजाः
लीलाखेलमनुप्रापुर्महोक्षास्तस्य विक्रमम् ।

लीलाखेलं +अनुप्रापुः +महोक्षाः+तस्य ।

മദംകൊണ്ട് തലപൊക്കിപ്പിടിച്ച് പുഴക്കരകൾ കുത്തിയിടിക്കുന്ന കൂററൻകാളകൾ രഘുവിന്റെ പരാക്രമത്തെഅതിരസമായനുകരിച്ചു. ഉത്സാഹത്തള്ളിച്ചകൊണ്ടും പ്രഭുത്വംകൊണ്ടും രഘുവിന്റെ തല ആരുടെ മുമ്പിലും ഉയർന്നുതന്നെ കാണപ്പെടുന്നു. മുന്നിലുയർന്നു കണ്ടവയെല്ലാം രണത്തരിപ്പുകൊണ്ട് തട്ടിത്തകർക്കുന്നു. കാകുത്സ്ഥനെന്നതു് സൂര്യവംശരാജാക്കന്മാരുടെ സ്ഥാനപ്പേരാണ്. ആ പദം കകുത് എന്നതിൽനിന്നുവന്നതാണ്. കകുദ്=പൂഞ്ഞ. ഏററവും ഉയർന്ന ഭാഗം എന്നൊരർത്ഥം വന്നുചേരുന്നതാണ്. ककुदि तिष्ठति इति काकुत्स्थः ഏററവും

ഉയർച്ചയിലിരിക്കുന്നവൻ. അങ്ങനെ കകദ്മാൻ എന്നതും രഘുവിനിണങ്ങുമല്ലോ. അത്തരത്തിലെല്ലാമുള്ള അദ്ദേഹത്തെ കാളക്കൂട്ടന്മാരൊന്നനുകരിക്കാൻ തോന്നി.

मदोदग्राः = मदेन उद्धताः । ककुद् अस्यास्ति इति ककुद्मान् । सरित् = नदी । कूलमुद्रुजाः = कूलं निघ्नन्तः = പുഴക്കരെ കുത്തിത്തിമിക്കുന്ന. उक्षन् = वृषभ । अनुप्रापुः = अनुचक्रुः ।

अन्वयः — मदोदग्राः ककुद्मन्तः सरितां कूलमुद्रुजाः महोक्षाः तस्य विक्रमं लीलाखेलं अनुप्रापुः ।

उक्षन् ശബ്ദം നകാരാന്തമാണ്. സമാസത്തിൽ അതിന്റെ നകാരം ലോപിച്ച് അകാരാന്തമായി മാറും. महान्तः च ते उक्षाणः च महोक्षाः। अनु+प्र+आप् [लिट् प्र ब] कूलं+उद्+रुज् । लीला+खेलम् । രണ്ടിനും അർത്ഥമൊന്നുതന്നെ, മലയാളത്തിൽ കളിവിളയാട്ടമെന്നപോലൊരു പ്രയോഗം. सीता मुग्धस्वरं अगायत् । कुमारी ललितपदं अनृत्यत्। മുതലായ വാക്യങ്ങളിൽ മുഗ്ദ്ധസ്വരം ലളിതപദം എന്നിവയ്ക്കു് ആകർഷകമായ സ്വരത്തോടുകൂടി, ലളിതമായ അടിവെപ്പോടുകൂടി എന്നിങ്ങനെ അർത്ഥം കിട്ടുന്നു. അവ ക്രിയകളെ വിശേഷിപ്പിക്കുന്നവയുമാണ്. ഇങ്ങനെ ക്രിയാവിശേഷണരൂപം കിട്ടാൻ സംസ്കൃതത്തിൽ നപുംസകൈകവചനരൂപം മതി.

## അഭ്യാസം

I സന്ധികാര്യങ്ങൾ വിശദമാക്കുക:

1 सामन्ता अवर्तन्त । 2 मनस्येवं 3 स्वनयोपायैः । 4 लघवो वीतगौरवाश्च 5 अन्य इति । 6 अथान्तिमम् । 7 अनुकर्तुरनुकार्यस्य । 8 कृतेऽपि । 9 इत्यादिना । 10 ऋतोरपि । 11 काशो नाम । [ഈ പദങ്ങളെല്ലാം ആദ്യം കാണുന്ന പാഠസംക്ഷേപത്തിലുള്ളതാണ്.]

II അക്കത്തിലെഴുതുക:

1 षट्चत्वारिंशत् । 2 एकोनसप्ततिः । 3 पञ्चपञ्चाशत् । 4 षोडश । 5 चतुरशीतिः । 6 षण्णवतिः । 7 द्वाविंशः । 8 पञ्चाशीतः । 9 अष्टाविंशतिः । 10 सप्तसप्ततिः ।

III അക്ഷരത്തിലെഴുതുക:

1] 28, 2] 36, 3] 78, 4] 41, 5] 65, 6] 32nd, 7] 57th 8] 26, 9] 48, 10] 79.

IV സംസ്കൃതപദങ്ങളെഴുതുക.

1) 28 പ്രാവശ്യം. 2) 72 പ്രാവശ്യം 3) എട്ടെട്ടുവീതം. 4) പതിനായിരം. 5) അഞ്ഞൂററിപ്പന്ത്രണ്ട്. 6) മുന്നൂററിഇരുപത്തെട്ട്. 7) നാന്നാലായി. 8) ഇരുപതുവിധം. 9) എത്ര ജനങ്ങൾ. 10 ആയിരം ആളുകൾ. 11) പത്തൊമ്പതാമത്തെ.

V അന്തലിംഗവിഭക്തിവചനങ്ങളെഴുതുക.

1 ककुद्मन्तः 2 कुम्भयोनेः 8 अंभः 4 गोप्तुः 5 वारिषु 6 प्रीतिः 7 अभिभवाशङ्कि 8 यशः।

VI ലകാരം പദം പുരുഷൻ വചനം എന്നിവ എഴുതുക:

1 चुक्षुभे 2 आसीत् 3 जगुः 4 अनुप्रापुः 5 उदयच्छताम्।

VII അംശങ്ങൾ തിരിച്ചെഴുതുക. ഉദാ प्रतिसंहरति = प्रति + सं + हृ + अ + ति।

1 पर्यस्तः 2 महोक्षाः 3 प्रससाद 4 निषादिभ्यः 5 अनुप्रापुः।

VIII സംസ്കൃതത്തിലെ പാഠസംക്ഷേപം തജ്ജമ ചെയ്യുക.

IX സംസ്കൃതത്തിലേയ്ക്കു തർജ്ജമ ചെയ്യുക.

രഘുവിൻെറ മുഖവും ചന്ദ്രൻെറ ശോഭയും കൂടുതൽ പ്രസന്നമായി. ജനങ്ങൾ അവരെ രണ്ടുപേരേയും സമാനമായ രസത്തോടുകൂടി കണ്ടു. അദ്ദേഹത്തിൻെറ കീൎത്തി ലോകത്തിലെല്ലാം പരന്നു. അരയന്നങ്ങളും നക്ഷത്രങ്ങളും ആമ്പൽപൂക്കളും അദ്ദേഹത്തിൻെറ കീൎത്തിശകലങ്ങളെപോലെ കാണപ്പെട്ടു. കരിമ്പിൻതോട്ടങ്ങളിൽ കാലികളിൽനിന്നു നെല്ല് രക്ഷിക്കാൻ കൃഷകന്മാരുടെ സ്ത്രീകൾ ഇരുന്നിരുന്നു. രഘുവിനെപ്പററിയുള്ള അവരുടെ ഗാനം അവിടെവിടെ കേൾക്കപ്പെട്ടു. അഗസ്ത്യനക്ഷത്രമുദിച്ചപ്പോൾ കലങ്ങിയ വെള്ളം തെളിഞ്ഞു. രഘുവിൽനിന്നുള്ള ഭയത്താൽ ശത്രുക്കൾ കലങ്ങിയ മനസ്സോടുകൂടിയവരായി. ശരത്കാലത്ത് കാളക്കൂററന്മാർ മദിക്കാറുണ്ട്. അതു് രഘുവിനെ അനുകരിച്ചതായി കവി വൎണ്ണിക്കുന്നു.

X പ്രഥമ, ദ്വിതീയ എന്നീ വിഭക്തിപ്രത്യയങ്ങൾ ചേരുമ്പോൾ അജന്തങ്ങളും ഹലന്തങ്ങളുമായ ശബ്ദങ്ങൾക്ക് [बाल नदी मातृ हसत् മുതലായവ] വരുന്ന മാററങ്ങൾ താരതമ്യപ്പെടുത്തി ഉറപ്പിക്കുക.

# ദിവസം പത്തൊമ്പതു്

अद्यतनात् पाठात् प्रागेव ह्यः पठितान् विषयान् स्मारयितुं अभिलषामि। तदर्थम् अधीतपूर्वाणां पद्यानां संक्षेपः क्रियते।

प्रथममेव जनाः रघुमिन्दुं च समरसं ददृशुरिति कथितम्। जनानां रसोत्पादने अथवा आनन्ददायकत्वे कथमिन्दोः रघोश्च साधर्म्यमभूत ? इति चेन् अत्र कथ्यते। तस्य रघोः मुखं सर्वदा प्रसन्नमासीत्। भीरुत्वं दीनता चापल्यं अज्ञता इत्यादय एव मनः कलुषं कुर्वन्ति खलु। रघोः न तादृशी समवस्था अभूत्। तेन तस्य मनः प्रसन्नमभवत्। मनःप्रसादः खलु मुखस्य प्रसन्नतायाः हेतुः। एवं तस्य मुखं प्रसन्नमभूत्। शारदचन्द्रस्य तु प्रभा पूर्वाधिकं विशदा परिणमति। तथा शारदस्य चन्द्रमसः अभूतपूर्वः प्रसादः सञ्जातः। एवंविधौ द्वावपि रघुचन्द्रौ चक्षुष्मतां जनानां हृदये सममेव सुखमादधाताम्।

यशः सितमिति कविसंकल्पः। अयशः असितमिति च। यदा शरदृतुरागच्छति तदा हंसाः आकाशे डयमानाः संदृश्यन्ते। तारकाः शुभ्रतराः भूत्वा पूर्वाधिकं प्रकाशन्ते। सरस्सु कुमुदानि प्रभूतं विकसन्ति विलसन्ति च। एते शरदृतोर्विशेषाः। इमं स्वभावविशेषं दृष्ट्वा कविरुत्प्रेक्षते। रघोः कीर्तिसम्पदः हंससमूहेषु तारकनिकरेषु कुमुदैर्भास्वरेषु जलाशयेषु च विकीर्णाः नूनमिति।

अथ शालीक्षेत्राणां परिसरेषु तिष्ठन्त्यः कर्षकवनिताः रघोः कीर्तिकथाः गायं गायं आनन्दमवापुरिति कथयति। राज्ये तत्र तत्र समृद्धानि शालीक्षेत्राणि सन्ति। तेषां प्रान्तेषु निबिडाः इक्षुवाटिकाश्च विद्यन्ते। मध्याह्ने तीक्ष्णमातपमसहमानाः पशुपक्षिभ्यः शालिसंरक्षणं कुर्वत्यः ताः वनिताः इक्षुवाटिकाः शरणं व्रजन्ति। तत्र आसीनाः ताः विरसतापोहनाय अथवा विरसतापरिहरणाय सरसताऽऽपादनाय च गानमालपन्ति गानस्यार्थाः तु रघुविषयकाः एव। रघोः कौमारकालादारभ्य यानि साहसिकानि चरितान्यासन् तान्यधिकृत्यैव विरचितानि गानानि ताः आलपन्। तदीययशोगाने न परप्रेरणा आसीत्। किन्तु सर्वाः तद्गानेन स्वयमात्मनिर्वृतिमनुभवन्त्यः सन्तृप्ताः अभवन्नित्यर्थः।

अथ एकैव शरत् एकत्र प्रसादं अन्यत्र कालुष्यं च आपादयामासेति वर्णयति। यदा अगस्त्यनक्षत्रमुदेति तदा तावत्पर्यन्तं कलुषाः जलाशयाः प्रसन्ना भवन्ति। एवमेकत्र कलुषाः पदार्थाः प्रसन्ना भवन्ति। अन्यत्र तु

प्रसन्नाः ते कलुषाश्च भवन्ति । कथमेतत् ? रघोः साम्राज्यादन्यत्र बहवो राजानोऽवर्तन्त । ते भयाकुला अभवन् । आहन्त ! रघुर्महाराजपदं आरूढवान् ! स न खलु साधारणो राजा । तस्यास्ति विचित्रा शक्तिः । कालश्चानुकूलः । अपि नाम स जैत्रयात्रायै सन्नद्धो भवेत् तर्हि अस्माकं सर्वमपि नष्टं स्यादेव । एवं तेषां शत्रूणां मनसि भयं पदमकरोत् । तेन भयेन तेषां मनः कलुषमभवत् । तथा एकत्र कलुषेषु जलाशयेषु प्रसन्नीभवत्सु अन्यत्र शत्रुनृपाणां प्रसन्नानि मनांसि कलुषाण्यभवन् ।

शरदि सस्यश्यामला भवति भूमिः । शरदः पूर्वम् वर्षासु बहिर्गन्तुं अशक्ताः पशवः अन्नस्य अलाभात् अस्थिमात्रावशेषाः भवन्ति । शरदि तु अन्नस्य सुलभतया स्निग्धार्द्राणि तृणानि चरित्वा हृष्टाः पुष्टाश्च भवन्ति । तदा अदम्यया शक्त्या ते माद्यन्ति । तेन मदेनोन्नतशिरस्काः नदीनां तीरं मस्तकैर्निघ्नन्तः उग्राकाराः वृषभाः रघोः आकारं पराक्रमस्वभावमुत्साहशक्तिं च विनोदरसेन अनुचक्रुः ।

(चन्द्रमसु= ചന്ദ്രൻ. आदधाताम् ആധാനം ചെയ്തു. നൽകി. दृश्यमान= പാറക്കുന്ന. प्रभूतं= ധാരാളം नूनं =എന്നുതോന്നും. प्रान्तः =പരിസരം. निबिडा =ഇടതൂർന്ന. आसीनाः=ഇരിക്കുന്ന. अपोहनं= ഇല്ലാതാക്കൽ. आपादनं = ഉണ്ടാക്കൽ. अधिकृत्य = അധികരിച്ച്. अपिनाम भवेत् = ഭവിച്ചേക്കുമോ!. निघ्नत् = കുത്തിയിടിക്കുന്ന. चरित्वा = മേഞ്ഞിട്ട്. गायं गायं പാടിക്കൊണ്ട്.)

---

जैत्रयात्रानुकूलं रघोः सैन्यगजाः मदमत्ता अभवन्निति वदति ।

23 प्रसवैः सप्तपर्णानां मदगन्धिभिराहताः ।
असूययेव तन्नागाः सप्तधैवप्रसुस्रुवुः ॥

ആനയുടെ മദജലത്തിന് ഏഴിലാമ്പാലപ്പൂവിന്റെ മണമാണത്രേ. പാല പൂത്തപ്പോൾ അതിന്റെ പരിമളമടിച്ച് രഘുവിന്റെ സൈന്യഗജങ്ങൾക്ക് സഹികെട്ടുപോയി. അത്തരം ഏഴിലംപാലകളോടുള്ള സ്പർദ്ധയാലെന്നപോലെ ആ ഗജവീരന്മാർ ഏഴു വഴിക്കു മദജലമൊഴുക്കി. [തുമ്പിക്കയ്യിന്റെ ദ്വാരങ്ങൾ കവിൾത്തടങ്ങൾ കണ്ണുകൾ ലിംഗം എന്നീ സപ്തദ്വാരങ്ങളിലൂടെയാണത്രേ മദജലമൊഴുക്കുക.]

सप्तपर्णः =सप्तच्छदः शारदः=പാല. प्रसवैः = पुष्पैः । नागाः=गजाः । प्रसुस्रुवुः =ववृषुः ।

* व्याख्या— सप्तपर्णानां तन्नामवृक्षविशेषाणां, मदगन्धिभिः गजमदजलगन्धयुक्तैः, प्रसवैः प्रसूनैः आहताः अभिहताः अथवा प्रहताः, तस्य रघोः नागाः गजाः, असूययेव सप्तपर्णद्रुमैः सह स्पर्धयेव, सप्तधा सप्तभिः मार्गैः, मदजलं ववृषुः अवर्षन् ।

प्रसवः प्रसूनं सूनं सूतिः सवित्री इत्यादयः शब्दाः 'सू' इति धातोरुत्पन्नाः। वृक्षाणां प्रसव एव पुष्पं खलु । मदस्य गन्धः । मदगन्धः एषां अस्ति इति मदगन्धिनः । तैः । तद्+नागाः = तन्नागाः । प्र+स्रु (लिट् प. प्र. ब.) प्रसुस्राव प्रसुस्रुवतुः प्रसुस्रुवुः । स्रावः स्रवणं स्रुतिः स्रोतः इत्यादयः शब्दाः प्रवाहार्थात् स्रु धातोरुत्पन्नाः ।

---

अथ तस्य जैत्रयात्रायै पन्थानोऽप्यनुकूला अभवन्निति ब्रूते ।

24 सरितः कुर्वती गाधाः पथश्चाश्यानकर्दमान् ।
यात्रायै चोदयामास तं शक्तेः प्रथमं शरत् ॥

തികഞ്ഞ പ്രഭാവം, സൂക്ഷ്മമായ ആലോചന തളരാത്ത ഉത്സാഹം ഇവയാണ് രാജാക്കന്മാരെ ദിഗ്വിജയത്തിന്നു പ്രേരിപ്പിക്കുന്ന ശക്തികൾ. പക്ഷേ രഘുവിനെ ദിഗ്വിജയത്തിന്നു് ആദ്യമായി പ്രേരിപ്പിച്ചതു് ശരത്കാലമാണ്. ആ ഋതു പുഴകളെ ഇറങ്ങിക്കടക്കാവുന്ന ആഴം കുറച്ചു. വഴിക്കുള്ള ചളിപിളിയെല്ലാം വററിവരട്ടുകയും ചെയ്തു

गाधाः X अगाधाः । आश्यानकर्दमान् = शुष्कपङ्कान् । आश्यान=शुष्क । कर्दमः=पङ्कः । चोदयामास = प्रेरयामास । पथः (न पु द्वि ब) = मार्गान् ।

अन्वयः—सरितः गाधाः, पथः आश्यानकर्दमान् च कुर्वती शरत् शक्तेः प्रथमं तं यात्रायै चोदयामास ।

सारः—नदीनां प्रवाहान् संशोष्य सुप्रतरान् कुर्वाणा तथैव पंकैर्दुर्गमान् मार्गान् संशोष्य सुगमान् च तन्वाना सा शरद् रघुं जैत्रयात्रायै उत्साहादिशक्तेः प्रागेव प्रेरयामास ।

---

अनन्तरेण पद्येन रघोः जैत्रयात्रायाः शुभोदर्कम् सूचयति ।(उदर्कः=ഭാവി ഫലസൂചകം

---

അന്വയക്രമത്തിൽ ഓരോ പദത്തിന്റേയും അർത്ഥം പറയുകയാണ് വ്യാഖ്യ. മല്ലിനാഥൻ മുതലായ വ്യാഖ്യാതാക്കളുടെ വ്യാഖ്യാനശൈലി അതാണ്.

25 तस्मै सम्यग्घुतो वह्निर्वाजिनीराजनाविधौ ।
प्रदक्षिणार्चिर्व्याजेन हस्तेनेव जयं ददौ ॥

നീരാജനം ദീപാരാധന പോലുള്ള ദൈവികകർമ്മമാണ്. ആന കുതിര മുതലായ സേനാംഗങ്ങളെ യുദ്ധയാത്രാരംഭത്തിൽ പുരോഹിതന്മാർ സുഗന്ധദ്രവ്യങ്ങളിട്ട് ആളിക്കത്തിച്ച തീത്തളികകൊണ്ട് ഉഴിയുക എന്നതാണിതിന്റെ സ്വഭാവം. അങ്ങനെ പുരോഹിതന്മാർ പടക്കുതിരകളെ ഉഴിയുമ്പോൾ തളികയിലെ തീനാളം വലംവെച്ചുകൊണ്ടാണ് ആളിക്കത്തിയത്. അപ്പോൾ അഗ്നി സ്വന്തം കയ്യുകൊണ്ട് രഘുവിന് വിജയം നൽകുന്നപോലെ തോന്നി.

सम्यग्घुत (सम्यक् हुतः)=വിധിയാംവണ്ണം ഹോമിക്കപ്പെട്ട. वाजिन् കുതിര. प्रदक्षिणार्चिर्व्याजेन=വലം വെയ്ക്കുന്ന അഗ്നിനാളമാണെന്ന ഭാവത്തിൽ. व्याज = കളവ്, ഭാവം, നാട്യം.

व्याख्या— वाजिनीराजनाविधौ वाजिनामश्वानां नीराजनाविधौ नीराजनाकर्मणि क्रियमाणे, सम्यक् यथाविधि, हुतः घृतादिभिर्होमद्रव्यैः उद्दीपितो, वह्निः प्रदक्षिणतया प्रज्वलितज्वालाव्याजेन हस्तेन रघवे जयं ददौ दत्तवान् इव । "हे राजन् अयं ते विजयः स्वीक्रियतामिति हस्तं प्रसार्य अग्निः तस्मै जयं दत्तवानित्युत्प्रेक्षते । अर्चिषः प्रदक्षिणतयोद्गमः शुभसूचकः किल ।

दा + अ ( लिट् प प्र ए ) ददौ ददतुः ददुः । सम्यक् हुतः सम्यग्घुतः അനുനാസികമല്ലാത്ത വർഗ്ഗാക്ഷരങ്ങൾക്കപ്പുറം വരുന്ന ഹകാരം ഘോഷമാകും. तद् + हितम् = तद्धितम् ।

---

अथ रघुः सर्वसंभारसंपन्नः दिग्जयाय प्रतिष्ठते ।

26 स गुप्तमूलप्रत्यन्तः शुद्धपार्ष्णिरयान्वितः ।
षड्विधं बलमादाय प्रतस्थे दिग्जिगीषया ॥

സാരം:— രഘു തലസ്ഥാനവും അതിർത്തിപ്രദേശങ്ങളും കാത്തുരക്ഷിക്കാനുള്ള ഏർപ്പാടുകളെല്ലാം ചെയ്തു. പുറകേനിന്നുവന്നേക്കാവുന്ന ആക്രമണത്തെ ചെറുക്കാൻ ആവശ്യമായ രക്ഷകളേർപ്പെടുത്തി. അനന്തരം മംഗളകരങ്ങളായ കർമ്മങ്ങളെല്ലാം ചെയ്ത് ആറുവിധത്തിലുള്ള സൈന്യവുമായി ദിക്കുകൾ ജയിക്കാനുള്ള ആഗ്രഹത്തോടുകൂടി അദ്ദേഹം പുറപ്പെട്ടു.

गुप्त = रक्षित । मूलं = राज्यकेन्द्रम् । प्रत्यन्तः = सीमप्रदेशः । पार्ष्णिः= पश्चाद्भागः । अयः = शुभविधिः । अन्वितः = सहितः समेतः । जिगीषा = जेतुमिच्छा । बलं=सैन्यं ।

अन्वयः— गुप्तमूलप्रत्यन्तः शुद्धपार्ष्णिः अयान्वितः सः षड्विधं बलं आदाय दिग्जिगीषया प्रतस्थे ।

स रघुः दिग्जयाय प्रस्थानात् प्रागेव स्वसाम्राज्यकेन्द्रस्य तत्सीमप्रदेशानां च रक्षाकार्याणि चकार । तथा विजितानामरीणां पृष्ठभागतः पुनराक्रमणं तथा तन्निवारणार्थं व्यवस्थाः कृताः । ब्राह्मणानां पूजा दरिद्रेभ्यः अन्नदानमित्यादिशुभकर्माणि च कृतानि । ततः स षड्विधैः सैन्यैः सह दिशो जेतुमिच्छया प्रस्थितवान् ।

मूलं प्रत्यन्ताश्च, मूलप्रत्यन्ताः, गुप्ताः मूलप्रत्यन्ताः येन सः (बहु) । शुद्धः पार्ष्णिः यस्य सः (बहु) । अयेन अन्वितः (तत्पुरुषः) । दिशां जिगीषा (तत्पु.) । प्र+स्था (लिट्. आ. प्र. ए.) प्रतस्थे प्रतस्थाते प्रतस्थिरे । षड्विधं बलं=സൈന്യം ആറുവിധമാണ്. പാരമ്പര്യമുള്ളതു്, തൽക്കാലാവശ്യത്തിനു റിക്രൂട്ട് ചെയ്യുതു്, സുഹൃത്തുക്കൾ, സ്തുതിപാഠകാദി പരിവാരങ്ങൾ, ശത്രുക്കളുടെ ശത്രുക്കൾ, കാട്ടാളന്മാർ എന്നിങ്ങനെ.

जिगीषा എന്നതു് സന്നന്തപദമാണ്. जेतुं इच्छा = जिगीषा । जि എന്ന ധാതുവിനു് അഭ്യാസകാര്യം വരുന്ന രൂപങ്ങളിൽ രണ്ടാമത്തെ ज കാരം ग കാരമാകുമെന്നൊരു വിശേഷം അറിഞ്ഞിരിക്കണം. जि + जि+सा जिगीषा । ലിട്ടിൽ -

जिगाय-जिग्यतुः जिग्युः (पर) । विजिग्ये विजिग्याते विजिग्यिरे (आत्म) ।

ഈ सन् പ്രത്യയം ചേരുമ്പോൾ ചില ധാതുക്കൾക്കു് താഴെ കാണുന്ന മാററങ്ങൾ വരും.

| | ധാതു | മാററം | പൂർണ്ണക്രിയ | നാമം | വിശേഷണം |
|---|---|---|---|---|---|
| കൊടുക്കുക | दा | दित् | दित्सति | दित्सा | दित्सुः |
| അളക്കുക | मा | मित् | मित्सति | मित्सा | मित्सुः |
| ധരിക്കുക | धा | धित् | धित्सति-ते | धित्सा | धित्सुः |
| ആരംഭിക്കുക | रभ् | रिप् | रिप्सते | रिप्सा | रिप्सुः |
| ലഭിക്കുക | लभ् | लिप् | लिप्सते | लिप्सा | लिप्सुः |
| ശക്തനാവുക | शक् | शिक् | शिक्षति | शिक्षा | शिक्षुः |
| ഉണ്ടാവുക, വീഴുക | पद् | पत् दित् | पित्सति | पित्सा | पित्सुः |
| പ്രാപിക്കുക | आप् | ईप् | ईप्सति | ईप्सा | ईप्सुः |
| അറിയിക്കുക | ज्ञप् | ज्ञीप् | ज्ञीप्सति | ज्ञीप्सा | ज्ञीप्सुः |

തുമുന്നന്തങ്ങളോടു് काम എന്നു് ചേർത്താൽ സന്നന്തങ്ങളുടെ അർത്ഥം കിട്ടുമെന്നു് മുമ്പു പറഞ്ഞിട്ടുണ്ടു്. ആ സ്ഥാനത്തു് मनस् എന്നു് ചേർത്താലും ഇതേ അർത്ഥം കിട്ടും.

पठितुं इच्छुः, पिपठिषुः, पठितुकामः=पठितुमनाः । दातुमिच्छुः दित्सुः, दातुकामः = दातुमनाः ।

अथ पौरवृद्धाः रघोः प्रस्थानावसरे लाजवर्षणं च अनुजगृहुः इति कथयति।

27 **अवाकिरन् वयोवृद्धास्तं लाजैः पौरयोषितः ।**

**पृषतैर्मन्दरोद्धूतैः क्षीरोर्मय इवाच्युतम् ।**

സാരം:— പണ്ടു് പാലാഴി കടഞ്ഞപ്പോഠം പാൽക്കടലിലെ തിരമാലകഠം ശ്രീകൃഷ്ണനെ ക്ഷീരകണങ്ങഠം വാരിവർഷിച്ചുവല്ലോ. അതുപോലെ പ്രായംചെന്ന പൌരനാരിമാർ രഘുവിന്റെ മേൽ മലർ വാരിവർഷിച്ചു.

अवाकिरन् = अवर्षन् । लाजाः മലരു് = योषित् = स्त्री । पृषतैः = कणैः (पयः कणैः) उद्धूत=തെറിപ്പിക്കപ്പെട്ട. उत्क्षिप्त । ऊर्मिः = तरंगः ।

अन्वयः— क्षीरोर्मयः मन्दरोद्धूतैः अच्युतम् इव वयो वृद्धाः पौरयोषितः लाजैः तम् अवाकिरन् ।

सारः यथा विद्यावृद्धाः विद्यावितरणार्हाः तथा वयोवृद्धाः आशीर्वादायाधिकारिणः विशिष्य भर्तृपुत्रपौत्रवत्यः स्त्रियः । । अत्र तु वयसा वृद्धाः पौरनार्यः रघोः शीर्षे शुभलक्षणान् आचारलाजान् विकिरन्ति स्म । यथा पुरा खलु अमृतमथनावसरे पयःपयोधेरूर्मयः मन्दरपर्वतेनोत्क्षिप्तैः महाविष्णुं पर्यषिञ्चन्, तथा ।

अव+कृ (लङ् प॰ प्र॰ ब) कॄ=ചിതറുക. कॄ+त=कीर्ण । विकीर्ण संकीर्ण विप्रकीर्ण इत्यादयः शब्दाः कॄधातोर्निष्पन्नाः । उद्+धू+त । पुर + अ= पौर (तद्धितः)

लिङ्ङിന്റെ മറെറാരു വിഭാഗമായ ആശീർലിങ്ങു് വളരെ പ്രചാരം കുറഞ്ഞ ഒരു ക്രിയാരൂപമാണു്. 'शुभं भूयात्' എന്നിടത്തു കാണുന്ന भूयात् ആശീർലിങ്ങിന്റെ രൂപമാണു്. लोट् ആണു് ഇത്തരം ആശീർവ്വാദാവസരങ്ങളിൽ പ്രചുരമായി പ്രയോഗിച്ചുകാണുന്നതു്. അപൂർവ്വമാണെങ്കിലും അതിന്റെ രൂപങ്ങളും ഒന്നു് പരിചയപ്പെടുത്താം.

आशीर्लिङ्

| परस्मैपदम् (भू ഉണ്ടാവുക) | | | आत्मनेपदम् (एध വർദ്ധിക്കുക) | | |
|---|---|---|---|---|---|
| भूयात् | भूयास्तां | भूयासुः | एधिषीष्ट | एधिषीयास्ताम् | एधिषीरन् |
| भूयाः | भूयास्तम् | भूयास्त | एधिषीष्ठाः | एधिषीयास्तां | एधिषीढ्वम् |
| भूयासम् | भूयास्व | भूयास्म | एधिषीय | एधिषीवहि | एधिषीमहि |

ക്രിയകളുടെ അവാന്തരവിഭാഗങ്ങഠം.

കാലം പ്രകാരം എന്നീ അടിസ്ഥാനത്തിൽ പത്തു പൂർണ്ണക്രിയകഠം

...പഠിച്ചുകഴിഞ്ഞു. പക്ഷേ വിവിധ വിചാരങ്ങളുടെ ബഹുരൂപമായ ആവിഷ്കരണത്തിന് അവ തികച്ചും അപര്യാപ്തമാണ്. അതത ആവിഷ്കരണങ്ങൾ മിക്ക ഭാഷകളിലും പലതരത്തിലുള്ള കൃദന്ത രൂപങ്ങളുടെ സഹായത്തോടെയാണ് നിർവ്വഹിക്കപ്പെടുന്നത്. വിവക്ഷിതമായ ആശയം ശരിക്ക മനസ്സിലാകണമെങ്കിൽ അത്തരം പ്രയോഗങ്ങൾ താരതമ്യരൂപത്തിൽതന്നെ പഠിക്കണം. അതിനുവേണ്ടി പ്രചാരത്തിലുള്ള അത്തരം പ്രയോഗങ്ങൾ താഴെ കൊടുക്കുന്നു.

### कर्तरिप्रयोगः

| | |
|---|---|
| 1 सः (सा) गच्छति । | അവൻ (ൾ) പോകുന്നു. |
| 2 सः (सा) गच्छन् (न्ती) अस्ति । | അവൻ(ൾ) പോയിക്കൊണ്ടിരിക്കുന്നു |
| 3 सः (सा) गच्छन् (न्ती) आसीत्। | അവൻ (ൾ) പോയിക്കൊണ്ടിരുന്നു. |
| 4 सः (सा) गतः (ता) अस्ति । | അവൻ (ൾ) പോയിരിക്കുന്നു. |
| 5 सः (सा) गतः (ता) आसीत् । | അവൻ (ൾ) പോയിരുന്നു. |
| 6 सः (सा) गच्छन् (न्ती) स्यात् । | അവൻ (ൾ) പോകുന്നുണ്ടായിരിക്കും |
| 7 सः (सा) गतः (ता) स्यात् । | അവൻ (ൾ) പോയിട്ടുണ്ടായിരിക്കും. |
| 8 सः (सा) गन्तुं अर्हति । | അവൻ (ൾ) പോകേണ്ടതാണ്. |

### भावे प्रयोगः

| | |
|---|---|
| 9 तेन (तया) गतं स्यात् । | അവൻ (ൾ) പോയിട്ടുണ്ടാവും |
| 10 तेन (तया) गन्तव्यं अस्ति । | അവന് (ൾക്ക്) പോകേണ്ടതുണ്ട്. |
| 11 तेन (तया) गन्तव्यं आसीत् । | അവന് (ൾക്ക്) പോകേണ്ടതുണ്ടായിരുന്നു. |
| 12 तेन (तया) गन्तव्यं भविष्यति । | അവന് (ൾക്ക്) പോകേണ്ടിവരും. |
| 13 तेन (तया) गन्तव्यं स्यात् । | അവന് (ൾക്ക്) പോകേണ്ടിവന്നേക്കും. |
| 14 तेन (तया) गच्छता (न्त्या) भवितव्यम् । | അവൾ (ൾ) പോയിക്കൊണ്ടിരുന്നേക്കാം. |

### कर्मणि प्रयोगः

| | |
|---|---|
| 15 गजः दृश्यमानः अस्ति । | ആന കാണപ്പെട്ടുകൊണ്ടിരിക്കുന്നു. (ആനയെ കണ്ടുകൊണ്ടിരിക്കുന്നു) |
| 16 गजः दृष्टः अस्ति । | ആന കാണപ്പെട്ടിട്ടുണ്ട്. (ആനയെ കണ്ടിട്ടുണ്ട്) |
| 17 गजः दृष्टः आसीत् । | ആന കാണപ്പെട്ടിട്ടുണ്ടായിരുന്നു. (ആനയെ കണ്ടിട്ടുണ്ടായിരുന്നു) |

18 गजः दृष्टः स्यात् । — ആന കാണപ്പെട്ടേക്കും.
(ആനയെ കണ്ടേക്കും)

19 गजः द्रष्टव्यः अस्ति । — ആന കാണപ്പെടേണ്ടതാണ്.
(ആനയെ കാണേണ്ടതാണ്)

20 गजः द्रष्टव्यः आसीत् । — ആന കാണപ്പെടേണ്ടതായിരുന്നു.
(ആനയെ കാണേണ്ടതായിരുന്നു.)

21 गजः द्रष्टव्यः भविष्यति । — ആന കാണപ്പെടേണ്ടിവരും.
(ആനയെ കാണേണ്ടിവരും.)

22 गजः द्रष्टुं शक्यः (शक्यं) — ആന കാണപ്പെടാൻ കഴിയും.
(ആനയെ കാണാൻ കഴിയും)

പ്രയോഗങ്ങളുടെ സാമാന്യബോധത്തിനു മാത്രമെ ഈ പട്ടിക ഉപകരിക്കൂ. മലയാളത്തിൽ എണ്ണത്തിനെണ്ണമായി വാക്യങ്ങൾ കാണിച്ചിട്ടുണ്ടെന്നേയുള്ളൂ. അവയെല്ലാം അക്ലിഷ്ടമായ അർത്ഥബോധത്തിനു മതിയെന്നഭിപ്രായമില്ല. കാരണം ആര്യഭാഷകളിലെന്നപോലെ കർത്തരി കർമ്മണി ഭാവേ എന്ന മൂന്നുതരം പ്രയോഗമൊന്നും മലയാളത്തിലില്ല. കർത്തരിപ്രയോഗം മാത്രമേയുള്ളൂ അതാണ് സ്വാഭാവികം. അനുകരണപ്രധാനമായ പത്രഭാഷയിൽ കർമ്മണിപ്രയോഗം കണ്ടേക്കാമെങ്കിലും ഭാവേപ്രയോഗം തീരെ കാണുകയില്ല. കാരണം ഇംഗ്ലീഷ് ഭാഷയാണല്ലോ വാർത്താവിതരണത്തിന്റെ ഉറവിടം. അതിൽ ഭാവേപ്രയോഗമില്ലാത്തതിനാൽ നമുക്കങ്ങനെയൊന്നു കൃത്രിമമായവതരിപ്പിക്കേണ്ടിവന്നിട്ടില്ല. ഭാവേപ്രയോഗത്തിലുള്ള വാക്യങ്ങളെ ഈ പട്ടികയിൽ മലയാളശൈലിയിലാണ് തർജ്ജമ ചെയ്തുകൊടുത്തിട്ടുള്ളതു്. കർമ്മണിപ്രയോഗത്തിൽ അങ്ങനെയല്ല, അതുകൊണ്ടതു കൃത്രിമമായിതോന്നും. സംസ്കൃതവാക്യങ്ങളുടെ ആശയം മലയാളി അവ ക്രമായി ആവിഷ്കരിക്കുന്നതെങ്ങനെയെന്നു കാണിക്കാൻ പട്ടികയിൽ ബ്രാക്കററിൽ കൊടുത്ത വാക്യങ്ങൾ മതിയാകും.

ഇതെല്ലാം മാർഗനിർദ്ദേശമെന്ന നിലക്കേ പരിഗണിക്കാവൂ. ഒരു ശിഷ്യൻ ആചാര്യനിൽനിന്നു ലഭിക്കുന്നതു് വിദ്യയുടെ കാൽഭാഗം മാത്രമാണ്. ഒരു പ്രമാണമുണ്ടു്:—

**आचार्यात् पादमादत्ते पादं शिष्यः स्वमेधया ।**
**पादं सब्रह्मचारिभ्यः पादं कालक्रमेण च ॥**

ആചാര്യനിൽനിന്നു് വിദ്യയുടെ കാൽ ഭാഗമേ കിട്ടുന്നുള്ളൂ. पादं=$\frac{1}{4}$. आदत्ते=സ്വീകരിക്കുന്നു. मेधा=ബുദ്ധി. सब्रह्मचारी=സഹപാഠി.

വിശേഷണങ്ങളുടെ താരതമ്യം.

മലയാളത്തിൽ വിശേഷണങ്ങളുടെ ഏററക്കുറച്ചിൽ കാണിക്കാൻ ഒററപ്പദങ്ങളില്ല 'കൂടുതൽ' 'ഏററവും' എന്നിങ്ങനെ മററു ചില പദങ്ങൾ ചേർത്താണ് ആ അർത്ഥം തോന്നിക്കുക പതിവ്. സംസ്കൃത

ത്തിലും ഇംഗ്ലീഷിലും ചില വിശേഷണപദങ്ങൾക്കു് ആ അർത്ഥം തോന്നിക്കാൻ ഒററപ്പദമുണ്ടു്. **महत्, महीयस्, महिष्ठ,** good better best, എന്നിങ്ങനെ. സാധാരണയായി വിശേഷണങ്ങൾക്ക താരതമ്യാർത്ഥം തോന്നിക്കാൻ സംസ്കൃതത്തിൽ **तर तम** എന്ന രണ്ടുപ്രത്യയങ്ങളാണ് ചേർക്കുക പതിവു്. ഇംഗ്ലീഷിൽ ഇതേ സ്ഥാനത്തു് **er,** est എന്ന പ്രത്യയങ്ങളാണല്ലോ (greater, greatest) ചേർക്കുന്നതു്. तर तम എന്ന അർത്ഥത്തിൽ **ईयस् इष्ठ** എന്നും ചില പദങ്ങളോടു ചേർക്കാം. സ്വരൂപബോധത്തിനുവേണ്ടി അത്തരം പദങ്ങളിൽ പ്രചാരമുള്ളവ മാത്രം താഴെ ചേർക്കുന്നു.

| | | | | | | | |
|---|---|---|---|---|---|---|---|
| 1 | प्रिय | प्रियतर | प्रियतम | 17 | अन्तिक | नेदीयस् | नेदिष्ठ |
| 2 | शुद्ध | शुद्धतर | शुद्धतम | 18 | अल्प | अल्पी,, | अल्पि,, |
| 3 | धीमत् | धीमत्तर | धीमत्तम | 19 | क्षुद्र | क्षोदी,, | क्षोदि,, |
| 4 | विद्वस् | विद्वत्तर | विद्वत्तम | 20 | गुरु | गरी,, | गरि,, |
| 5 | क्षिप्र | क्षेपीयस् | क्षेपिष्ठ | 21 | दीर्घ | द्राघी,, | द्राघि,, |
| 6 | स्थिर | *स्थे,, | स्थे,, | 22 | दूर | दवी,, | दवि,, |
| 7 | उरु | वरी,, | वरि,, | 23 | प्रि | प्रे,, | प्रे,, |
| 8 | पाप | पापी,, | पापि,, | 24 | प्रशस्य | श्रे,, | श्रे,, |
| 9 | पटु | पटी,, | पटि,, | 25 | बहु | भू,, | भूयि,, |
| 10 | महत् | मही,, | महि,, | 26 | बहुल | बंही,, | बंहि,, |
| 11 | कृश | क्रशी,, | क्रशि,, | 27 | युवन् | यवी,, | यवि,, |
| 12 | दृढ | द्रढी,, | द्रढि,, | 28 | बाढ | साधी,, | साधि,, |
| 13 | पृथ | प्रथी,, | प्रथि,, | 29 | वृद्ध | वर्षी,, | वर्षि,, |
| 14 | भृश | भ्रशी,, | भ्रशि,, | 30 | स्थूल | स्थवी,, | स्थवि,, |
| 15 | मृदु | म्रदी,, | म्रदि,, | 31 | स्फिर | स्फे,, | स्फे,, |
| 16 | ऋजु | ऋजी,, | ऋजि,, | 32 | ह्रस्व,, | ह्रसी,, | ह्रसि,, |

ഇവയെല്ലാം വിശേഷണപദങ്ങളായതുകൊണ്ടു് വിശേഷ്യങ്ങളുടെ ലിംഗ വചന വിഭക്തികളനുസരിച്ചു വേണമല്ലോ പ്രയോഗിക്കുവാൻ. അതിൽ **ईयस्** പ്രത്യയാന്തങ്ങളുടെ രൂപങ്ങൾക്കു് സാധാരണ സകാരാന്തങ്ങളെ അപേക്ഷിച്ചു് അല്പം വ്യത്യാസമുണ്ടു്. സ്ത്രീലിംഗത്തിൽ അവ നദീ ശബ്ദംപോലെ ഈകാരാന്തങ്ങളായി മാറും.

| गरीयस् (पुंलिङ्गः) | | | गरीयसी (स्त्रीलिङ्गः) | | |
|---|---|---|---|---|---|
| गरीयान् | गरीयांसौ | गरीयांसः | गरीयसी | गरीयस्यौ | गरीयस्यः |
| गरीयांसम् | गरीयांसौ | गरीयसः | गरीयसीम् | गरीयस्यौ | गरीयसीः |
| गरीयसा | गरीयोभ्याम् | गरीयोभिः | गरीयस्या | गरीयसीभ्याम् | गरीयसीभिः |

*,, ഈ ചിഹ്നം **यस् ष्ट** എന്നിവക്ക പകരമാണു്.

